# തൈത്തിരീയോപനിഷത്തു്.

(ശാങ്കരഭാഷ്യസഹിതം.)


പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**



പ്രകാശകന്മാർ:

**സദാനന്ദ പ്രസ്സ്** (Reg:)

സദാനന്ദപുരം.

1-ാം പതിപ്പ് കോപ്പി 2000.

വില: 30 രൂപ.

1993

# മുഖവുര

യശശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. ഏ; ബി. എൽ - ഉം ശ്രീ. മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്ത് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്ന് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാനിടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ച് പ്രസ്തുത ദശോപനിഷത്തുകളുടേയും മഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിൻെറ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ട്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോാം പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികാംക്ക് പ്രയോജനപ്പെടുമെന്ന് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങരം പഠിക്കുന്നതിന് താല്പര്യവും വിലയ്ക്കു വാങ്ങുന്നതിന് കഴിവില്ലായ്മയും ഉള്ളവക്ക് സൗജന്യമായി കൊടുക്കുന്നതാണ്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസ്സ് (Reg:)
സദാനന്ദപുരം.

# തൈത്തിരീയോപനിഷത്ത്

ഭാഷ്യകാരൻെറ ശ്ലോകങ്ങഠം.

യസ്മാജ്ജാതം ജഗത് സവ്ം, യസ്മിന്നേവ പ്രലീയതേ,
യേനേദം ധാര്യതേ ചൈവ, തസ്മൈ ജ്ഞാനാത്മനേ നമഃ 1

സാരം — ജഗത്തെല്ലാം ആരിൽനിന്നു ജനിക്കുന്നുവോ, ആരിൽതന്നെ വീണ്ടും ലയിക്കുന്നുവോ, ആരാൽ നിലനിത്തപ്പെടുകയും ചെയ്യുന്നുവോ ആ ജ്ഞാനസ്വരൂപനു നമസ്കാരം. 1

യൈരിമേ ഗുരുഭിഃ പൂവ്ം പദവാക്യപ്രമാണതഃ
വ്യാഖ്യാതാഃ സവ് വേദാന്താസ്താൻ നിത്യം പ്രണതോസ്മ്യഹം. 2

സാരം — ആരാലാണോ മുമ്പ് ഈ വേദാന്തങ്ങളെല്ലാം, പദങ്ങളും വാക്യങ്ങളും അനുമാനാദിപ്രമാണങ്ങളും വിവേചനം ചെയ്തു വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതു്, അവരെ(ആ ഗുരുക്കന്മാരെ) ഞാൻ നിത്യം നമസ്കരിക്കുന്നു. 2

തൈത്തിരീയകസാരസ്യ മയാ ∫ ∫ ചാര്യപ്രസാദതഃ
വിസ്പഷ്ടാത്ഥരുചീനാം ഹി വ്യാഖ്യേയം സംപ്രണീയതേ. 3

സാരം--ഞാൻ ആചാര്യൻെറ അനുഗ്രഹത്താൽ, ഈ ഉപനിഷത്തിലുള്ള പദാത്ഥങ്ങളുടെ നിസ്സംശയമായ ജ്ഞാനത്തിൽ താല്പര്യമുള്ള മന്ദബുദ്ധികഠംക്കുവേണ്ടി തൈത്തിരീയകസാരത്തെ ഇതാ വ്യാഖ്യാനിക്കുവാൻ പോകുന്നു.

ഭാഷ്യം.

ചെയ്തുവച്ചിട്ടുള്ള ദുരിതങ്ങളുടെ ക്ഷയത്തിനുവേണ്ടിയുള്ള നിത്യകർമ്മങ്ങളും, ഫലാർത്ഥികഠംക്കുവേണ്ടിയുള്ള കാമ്യകർമ്മങ്ങളുമാണു മുന്ഗ്രന്ഥത്തിൽ പറഞ്ഞതു്. അവയുടെ ഫലം സംസാരമാണു്.

ഇനി ഇപ്പോഠം കർമ്മാനുഷ്ഠാനത്തിനുള്ള ഹേതുവിനെ നീക്കുന്നതിനായി ബ്രഹ്മവിദ്യയെ പ്രസ്താവിക്കുവാൻ പോകുന്നു. കർമ്മങ്ങളിൽ പ്രവത്തിക്കുന്നതിനായി പ്രേരിപ്പിക്കുന്നതു കാമമാകയാൽ അതാണു കർമ്മഹേതു. ആപ്തകാമന്മാക്കു, കാമമില്ലാത്തതിനാൽ കർമ്മങ്ങളിൽ പ്രവൃത്തിയുണ്ടാകുവാൻ തര

മില്ല. ആപ്തകാമനായിത്തീരുന്നതു് ആത്മാവിൽമാത്രം കാമമുണ്ടായിരിക്കുമ്പോഴാണുതാനും. ആത്മാവു ബ്രഹ്മമാണു്. അതിനെ അറിയുന്നവനു പരപ്രാപ്തിയുണ്ടാകുമെന്നു് ഇനി പറയും, അവിദ്യാനിവൃത്തിവന്നു് ആത്മാവിൽത്തന്നെ സ്ഥിതിചെയ്യുയാകുന്നു പരപ്രാപ്തി. ''അഭയം പ്രതിഷ്ഠാം വിന്ദതേ'' ''ഏതമാനന്ദമയമാത്മാനമുപസംക്രാമതി'' ഇത്യാദി ശ്രുതികൾ ഇതിലേയ്ക്കു പ്രമാണമാകുന്നു.

പൂവപക്ഷം--കാമ്യങ്ങളും പ്രതിഷിദ്ധങ്ങളും ചെയ്യാതിരിക്കയും പ്രാരബ്ധം ഉപഭോഗംകൊണ്ടു ക്ഷയിക്കയും നിത്യകർമ്മാനുഷ്ഠാനത്താൽ പ്രത്യവായങ്ങൾ ഉണ്ടാകാതിരിക്കുകയും ചെയ്യുന്നതുകൊണ്ടു, സ്വാത്മാവിൽ സ്ഥിതിചെയ്കയാകുന്ന മോക്ഷം അനായാസേന സിദ്ധിക്കുമല്ലോ. അഥവാ സ്വർഗ്ഗമെന്നു പറയുന്ന നിരതിശയമായ സുഖം കർമ്മങ്ങൾകൊണ്ടുണ്ടാകുന്നതിനാൽ കർമ്മങ്ങളിൽനിന്നുതന്നെ മോക്ഷം സിദ്ധിക്കും. പിന്നെ എന്തിനാണു ബ്രഹ്മവിദ്യ?

സമാധാനം--അങ്ങനെ പറയുന്നതു ശരിയല്ല; എന്തെന്നാൽ, കർമ്മങ്ങൾ, ആരബ്ധഫലങ്ങളായും അനാരബ്ധഫലങ്ങളായും, സുഖപ്രദങ്ങളായും ദുഃഖപ്രദങ്ങളായും, അനേകജന്മാന്തരങ്ങളിൽ അനുഷ്ഠിക്കപ്പെട്ടവയായി പലതുണ്ടു്. അവയിൽ ഫലമാരംഭിച്ചിട്ടില്ലാത്തവ, ഒരു ജന്മത്തിൽ ഉപഭോഗംകൊണ്ടു നശിക്കുക എന്നതു സംഭവിക്കയില്ലാത്തതിനാൽ ബാക്കി കർമ്മങ്ങൾനിമിത്തം ശരീരമുണ്ടാവാതെ തരമില്ല: എന്നുതന്നെയുമല്ല, ''തദ്യ ഇഹ രമണീയചരണാഃ'' ''തതഃശേഷേണ'' ഇത്യാദികളായ (സ്വർഗ്ഗാദികളിൽ സ്വകർമ്മഫലമനുഭവിച്ചതിൻെറശേഷം ശിഷ്ടം കർമ്മംകൊണ്ടു ജന്മത്തെ പ്രാപിക്കുന്നു എന്നർത്ഥമുള്ള) അനവധി ശ്രുതി സ്മൃതികളിൽനിന്നും കർമ്മശേഷമുണ്ടെന്നു സിദ്ധിക്കുന്നു.

പൂവ്പക്ഷം--ഫലം ആരംഭിച്ചിട്ടില്ലാത്ത ഇഷ്ടാനിഷ്ടഫലപ്രദങ്ങളായ കർമ്മങ്ങൾ ക്ഷയിക്കുന്നതിനുവേണ്ടിയാണല്ലോ നിത്യകർമ്മങ്ങൾ.

സമാധാനം--അല്ല; എന്തെന്നാൽ, നിത്യകർമ്മങ്ങൾ ചെയ്യാതിരുന്നാൽ പ്രത്യവായമുണ്ടാകുമെന്നു ശ്രുതിയിൽ പറയു

ന്നുണ്ടു്. പ്രത്യവായം അനിഷ്ടവിഷയമാണല്ലോ. നിത്യകർമ്മം ചെയ്യാത്തതുനിമിത്തമുണ്ടാകുന്നതും ദുഃഖരൂപവുമായ, വരുവാൻ പോകുന്ന പ്രതിവായത്തെ ഒഴിക്കുന്നതിനുവേണ്ടിയാണു നിത്യ കർമ്മങ്ങരം എന്നു് അംഗീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ടു് അവ, ഫലമാരംഭിക്കാത്ത കർമ്മങ്ങളുടെ ക്ഷയത്തിനുവേണ്ടിയുള്ളവ യല്ല. നിത്യകർമ്മങ്ങരം അനാരബ്ധഫലങ്ങളായ കർമ്മങ്ങ ളുടെ ക്ഷയത്തിനുവേണ്ടിയുള്ളവയാണെന്നുവച്ചാൽതന്നെയും, അവ, അശുദ്ധമായ കർമ്മത്തെയല്ലാതെ ശുദ്ധമായ കർമ്മത്തെ ക്ഷയിപ്പിക്കയില്ല. എന്തെന്നാൽ ശുദ്ധകർമ്മങ്ങരംക്കും നിത്യ കർമ്മങ്ങരംക്കുംതമ്മിൽ വിരോധമില്ല. ഇഷ്ടഫലപ്രദമായ കർമ്മം ശുദ്ധരൂപമായതുകൊണ്ടു നിത്യകർമ്മങ്ങളോടു് അവയ്ക്കു വിരോധമുണ്ടായിരിക്കുവാൻ തരമില്ല. ശുദ്ധാശുദ്ധങ്ങരംക്കു തമ്മിലല്ലേ വിരോധമുണ്ടാകുവാൻ തരമുള്ളു. കർമ്മഹേതുക്ക ളായ കാമങ്ങരംക്കു ജ്ഞാനംകൂടാതെ നിവൃത്തി സംഭവിക്കാത്ത തുകൊണ്ടു്, എല്ലാ കർമ്മങ്ങളും ക്ഷയിക്കുവാനും വഴിയില്ല. ആത്മജ്ഞാനമില്ലാത്തവനാണല്ലോ ആത്മാവല്ലാത്ത ഫല ങ്ങളിൽ കാമമുണ്ടാകുന്നതു്. തന്റെ ആത്മാവു് എപ്പോഴും തനിക്കുള്ളതായതുകൊണ്ടു് അതിൽ കാമമുണ്ടാകുവാൻ ന്യായ മില്ല. ആത്മാവു പരമായ ബ്രഹ്മംതന്നെയാണെന്നു പറഞ്ഞി ട്ടുമുണ്ടു്. നിത്യകർമ്മങ്ങരം അനുഷ്ഠിക്കാതിരിക്ക എന്നതു് അഭാ വമാണു്; അതിൽനിന്നു ഭാവരൂപമായ പ്രത്യവായമുണ്ടാകു വാൻ ന്യായമില്ല. വരാൻപോകുന്ന ദുഃഖമാണല്ലോ പ്രത്യവായ മെന്നു പറയുന്നതു്. ''പാപഃ പാപേന ' എന്നുള്ള ശ്രുതിയനുസ രിച്ചു നിഷിദ്ധാചരണംകൊണ്ടാണു ദുഃഖമുണ്ടാകുന്നതു്.

പൂവ്പക്ഷം--അകുവ്ൻ വിഹിതം കർമ്മ നിന്ദിതംച സമാചരൻ
പ്രസജംശ്ചേന്ദ്രിയാർത്ഥേഷു നരഃ പതനമൃച്ഛതി.''

എന്നതിൽ ''അകുവ്ൻ'' എന്ന ശതൃപ്രത്യയംകൊണ്ടു, വി ധിച്ച കർമ്മം ചെയ്യാതിരുന്നാലും പ്രത്യവായമുണ്ടാകുമെന്നു കാണുന്നുണ്ടല്ലോ.

സമാധാനം--മുമ്പു ചെയ്തിട്ടുള്ള ദുരിതങ്ങരംനിമിത്തം വരാൻപോകുന്ന, പ്രത്യവായത്തിന്റെ ലക്ഷണമാണു നിത്യ കർമ്മം അനുഷ്ഠിക്കാതിരിക്കുന്നതെന്നാണു അതിന്റെ അർത്ഥം.

'ഇവൻ വേണ്ടുംവണ്ണം നിത്യനൈമിത്തികകർമ്മങ്ങളെ അനു ഷ്ഠിച്ചിരുന്നു എങ്കിൽ സഞ്ചിതദുരിതക്ഷയമുണ്ടാകുമായിരുന്നു; ഇവൻ വിധിച്ചിട്ടുള്ളതിനെ അനുഷ്ഠിച്ചില്ല, അതിനാൽ ഇവനു പ്രത്യവായമുണ്ടാകും'' എന്നു ശിഷ്ടന്മാർക്കറിയാനുള്ള ലക്ഷണ മാണു നിത്യകർമ്മമനുഷ്ഠിക്കാതിരിക്കുന്നതെന്നു സാരം. അതി നാൽ ശതൃപ്രത്യയത്തിൻെറ ബലത്താൽ, നിത്യകർമ്മാനുഷ്ഠാ നം പ്രത്യവായ ഹേതുവാണെന്നു വിചാരിക്കുവാൻ പാടില്ല. അങ്ങനെ വിചാരിക്കുന്നതായാൽ അഭാവത്തിൽനിന്നു ഭാവമു ണ്ടാകുന്നതായി അങ്ഗീകരിക്കേണ്ടിവരും. അതു സവ്പ്രമാ ണങ്ങൾക്കും വിരുദ്ധവുമാണ്. അതിനാൽ കർമ്മങ്ങൾകൊ ണ്ടു, പ്രയാസംകൂടാതെ, ആത്മാവിൽ സ്ഥിതിചെയ്കയാ കുന്ന മോക്ഷം സിദ്ധിക്കുമെന്നു പറഞ്ഞതു ശരിയല്ല.

സ്വർഗ്ഗമെന്നു പറയുന്ന നിരതിശയപ്രീതി, കർമ്മംകൊണ്ടു ണ്ടാകുന്നതായതുകൊണ്ടു മോക്ഷം കർമ്മംകൊണ്ടുണ്ടാകുന്നതുത ന്നെയാണെന്നു പറഞ്ഞതും ശരിയല്ല; എന്തെന്നാൽ മോക്ഷം നിത്യമാകുന്നു. നിത്യമായ ഒന്നും ഉണ്ടാകുന്നതല്ല. ലോകത്തിൽ ഉണ്ടാകുന്നതെല്ലാം അനിത്യമായിട്ടാണു കാണുന്നതു്; അതി നാൽ മോക്ഷം കർമ്മംകൊണ്ടുണ്ടാകുന്നതല്ല.

പൂവ്പക്ഷം--വിദ്യയോടുകൂടിയ കർമ്മങ്ങൾക്കു നിത്യ മായിട്ടുള്ളതിനെ ഉണ്ടാക്കുന്നതിനുള്ള സാമർത്ഥ്യമുണ്ടു്.

സമാധാനം--അങ്ങനെ പറഞ്ഞുകൂട, നിത്യമാണെന്നും ഉണ്ടാക്കപ്പെടുന്നതാണെന്നും പറയുന്നതു പരസ്പരവിരുദ്ധമാ ണു്.

പൂവ്പക്ഷം--ഒരിക്കൽ നശിച്ചതുതന്നെ വീണ്ടും ഉണ്ടാക യില്ലാത്തതുകൊണ്ടു, പ്രദ്ധ്വംസാഭാവം, നിത്യമാണെങ്കിലും ഉണ്ടാകുന്നതാണല്ലോ. അതുപോലെ മോക്ഷവും നിത്യമാ ണെങ്കിലും ഉണ്ടാക്കപ്പെടുന്നതുതന്നെയാണ്.

സമാധാനം--പ്രദ്ധ്വംസാഭാവവും മോക്ഷവും ഒരുപോ ലെയല്ല, മോക്ഷം ഭാവരൂപമാണ്. എന്നുമാത്രമല്ല, അഭാവത്തിനു വിശേഷമൊന്നുമില്ലാത്തതുകൊണ്ടു, പ്രദ്ധ്വം

സാഭാവം ഉണ്ടാകുന്നു എന്നുള്ളതു് വെറും കല്പനമാത്രമാണുതാനും. ഭാവത്തിനെതിരാണല്ലോ അഭാവം, അതുകൊണ്ടു ഭാവരൂപമായ ധർമ്മം അതിലുണ്ടാവാൻ വഴിയില്ല. ഭാവം ഒന്നുതന്നെയാണെങ്കിലും, ഘടകഭാവം, പടഭാവം എന്നിങ്ങനെ ഘടപടാദികളെക്കൊണ്ടു് അതിനെ വിശേഷിപ്പിക്കാറുണ്ടല്ലോ. അതുപോലെ, ഭാവങ്ങളുടെ അഭാവവും, യാതൊരുവിശേഷവുമില്ലാത്തതാണെങ്കിലും, ജനിക്കുന്നു, നശിക്കുന്നു എന്നുള്ള ക്രിയായോഗത്താലും സംഖ്യഎന്നഗുണത്തിന്റെ യോഗത്താലും, ദ്രവ്യം മുതലായതുപോലെ സവിശേഷമാണെന്നു കല്പിക്കപ്പെടുന്നു എന്നല്ലാതെ, അഭാവം വാസ്തവത്തിൽ സവിശേഷമല്ല. എന്നുമാത്രമല്ല വിശേഷണം വിശേഷ്യത്തോടുചേർന്നു നില്ക്കുന്നതാണെന്നുള്ളതു പ്രസിദ്ധമാണു്. നീലം മുതലായതു ഉല്പലംമുതലായതിനോടു ചേർന്നാണല്ലോ ഇരിക്കുന്നതു്. പ്രതിയോഗിയായ വിശേഷം അഭാവത്തോടു ചേർന്നു നിൽക്കയില്ല. അഭാവം വിശേഷണങ്ങളോടു ചേർന്നിരിക്കുമെന്നുവല്ക്കുന്നപക്ഷം അതു ഭാവമാണെന്നുവരും. എന്തെന്നാൽ ഭാവവും അഭാവവും ഒരുമിച്ചിരിക്കയില്ലന്നുള്ളതു സർവസമ്മതമാണു്. അതിനാൽ, പ്രതിയോഗിയുടെ വിശേഷത്താൽ അഭാവത്തിനുവിശേഷമുണ്ടെന്നുകല്പിക്കുന്നതു ശരിയല്ല.

പൂർവ്വപക്ഷം—വിദ്യയുടേയും കർമ്മങ്ങളുടേയും കർത്താവു നിത്യനായതുകൊണ്ടു വിദ്യാകർമ്മങ്ങളുടെ മുടക്കമില്ലായ്മ കൊണ്ടുണ്ടാകുന്ന മോക്ഷത്തിനു നിത്യത്വമുണ്ടാവാം.

സമാധാനം—ഗംഗാപ്രവാഹംപോലെ മുടക്കമില്ലാതെ കർമ്മംചെയ്കു എന്നതു ദുഃഖമായിട്ടുള്ളതാണു്. മുടക്കമുണ്ടെങ്കിൽ മോക്ഷത്തിനു വിച്ഛേദവുംവരും. അതിനാൽ അവിദ്യാകാമങ്ങളാകുന്ന കർമ്മാനുഷ്ഠാനഹേതുക്കളെ നശിച്ചു്, തന്റെ ആത്മാവിൽതന്നെ സ്ഥിതിചെയ്യുന്നതാണു മോക്ഷം. ആത്മാവുതന്നെയാണു ബ്രഹ്മം. അതിനെ അറിയുന്നതുകൊണ്ടു് അവിദ്യാനിവൃത്തിയാകുന്ന മോക്ഷമുണ്ടാകും. അതിനാൽ ബ്രഹ്മവിദ്യക്കുവേണ്ടി ഉപനിഷത്തു് ആരംഭിക്കുന്നു. ഉപനിഷത്തെന്ന ശബ്ദത്തിന്റെ മുഖ്യാർത്ഥം വിദ്യ എന്നാണു്. ഇതിനെ ശീലിക്കുന്നവർക്കു, ഗർഭവാസം ജന്മം ജര മുതലായവയെ ശിഥിലമാക്കുകയോ നശിപ്പിക്കയോ ചെയ്യുന്നതുകൊണ്ടോ, ബ്രഹ്മപ്രാപ്തിക്കു കാരണമാകുന്ന

ത്തുകൊണ്ടോ, ഈ വിദ്യയിൽ പരമായ ശ്രേയസ്സ സ്ഥിതിചെയ്യുന്നതുകൊണ്ടോ ആണ് ഇതിനെ ഉപനിഷത്തെന്നു പറയുന്നത്. ഈ വിദ്യ ലഭിക്കുന്നതിനുള്ള ഉപായമായതുകൊണ്ടു ഗ്രന്ഥത്തേയും ഉപനിഷത്തെന്നു പറയുന്നു.

## ശീക്ഷാദ്ധ്യായം അനുവാകം ഒന്ന്.

ഉപനിഷത്ത് —ഹരിഃഓം, ശംനോ മിത്രഃ, ശംവരുണഃ,ശംനോ
ഭവ ത്വര്യമാ, ശം ന ഇന്ദ്രോ ബൃഹസ്പതിഃ, ശംനോ
വിഷ്ണുരുരുക്രമഃ. 1

മിത്രഃ — പ്രാണവൃത്തിയുടേയും അഹസ്സിൻേറയും അഭിമാനിദേവതയായ മിത്രൻ

നഃ — നമുക്ക്

ശം — സുഖമായി = സുഖകർത്താവായി

ഭവതു — ഭവിക്കട്ടെ!

വരുണഃ — അപാനവൃത്തിയുടേയും രാത്രിയുടേയും അഭിമാനിദേവതയായ വരുണൻ

നഃ — നമുക്ക്

ശം — സുഖകൃത്തായി

ഭവതു — ഭവിക്കട്ടെ!

അര്യമാ — ചക്ഷുസ്സിലും ആദിത്യനിലും അഭിമാനിദേവതയായ അര്യമാവ്

നഃ — നമുക്ക്

ശം ഭവതു — സുഖകർത്താവായിത്തീരട്ടെ!

ഇന്ദ്രഃ — ബലത്തിൽ അഭിമാനിദേവനായ ഇന്ദ്രൻ

നഃ — നമുക്ക്

ശം ഭവതു — സുഖകൃത്തായിത്തീരട്ടെ!

ബൃഹസ്പതിഃ — വാക്കിലും ബുദ്ധിയിലും അഭിമാനിദേവതയായ ബൃഹസ്പതി

നഃ ശം ഭവതു — നമുക്ക സുഖകർത്താവായിത്തീരട്ടെ!

ഉരുക്രമഃ — വിസ്തീർണ്ണമായ പദക്രമത്തോടുകൂടിയ

വിഷ്ണുഃ — പാദങ്ങളിൽ അഭിമാനിദേവതയായ വിഷ്ണു

നഃ — നമുക്ക്

ശം ഭവതു — സുഖകർത്താവായിത്തീരട്ടെ!

ഭാഷ്യം — പ്രാണവൃത്തിയുടേയും പകലിന്റേയും അഭിമാനിദേവതയായ മിത്രനും, അപാനവൃത്തിയുടേയും രാത്രിയുടേയും അഭിമാനിദേവതയായ വരുണനും, ചക്ഷുസ്സിലും ആദിത്യനിലും അഭിമാനിദേവതയായ അര്യമാവും ബലത്തിൽ അഭിമാനിദേവതയായ ഇന്ദ്രനും വാക്കിലും ബുദ്ധിയിലും അഭിമാനിദേവതയായ ബൃഹസ്പതിയും, വിസ്തീർണ്ണങ്ങളായ പദക്രമങ്ങളോടുകൂടിയ, പാദങ്ങളിൽ അഭിമാനിദേവതയായ വിഷ്ണുവും നമുക്കു സുഖകർത്താക്കളായിത്തീരട്ടെ! ആ ദേവതകൾ സുഖകർത്താക്കളായിരുന്നാൽ വിദ്യയുടെ ശ്രവണവും ധാരണവും ഉപയോഗവും പ്രതിബന്ധംകൂടാതെ നടക്കുമല്ലോ എന്നുവച്ചാണു് ഇങ്ങനെ പ്രാർത്ഥിക്കുന്നതു്.

ഉപ — നമോബ്രഹ്മണേ; നമസ്തേ വായോ! ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി; ത്വാമേവപ്രത്യക്ഷം ബ്രഹ്മംവദിഷ്യാമി; ഋതം വദിഷ്യാമി; സത്യം വദിഷ്യാമി; തന്മാമവതു; തദ്വക്താരമവതു; അവതുമാം അവതുവക്താരം. ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!! 2

| | |
|---|---|
| ബ്രഹ്മണേ നമഃ | = ബ്രഹ്മരൂപനായ വായുവിനു നമസ്കാരം! |
| ഹേ വായോ! | = അല്ലയോ വായുവേ! |
| തേ നമഃ | = അങ്ങേയ്ക്കുനമസ്കാരം! |
| ത്വം ഏവ | = അങ്ങുതന്നെ |
| പ്രത്യക്ഷം | = പ്രത്യക്ഷമായ |
| ബ്രഹ്മ അസി | = ബ്രഹ്മമാകുന്നു. |
| ത്വാം ഏവ | = അങ്ങേത്തന്നെ |
| പ്രത്യക്ഷം ബ്രഹ്മ | = പ്രത്യക്ഷമായ ബ്രഹ്മമെന്നു |
| വദിഷ്യാമി | = ഞാൻ പറയാം. |
| ഋതം വദിഷ്യാമി | = ഋതമെന്നു പറയാം |
| സത്യം വദിഷ്യാമി | = സത്യമെന്നു പറയാം |
| തത് | = അതു് = സർവ്വാത്മകവും വായു എന്നു പറയുന്നതുമായ ആ ബ്രഹ്മം |
| മാം | = എന്നെ |
| അവതു | = രക്ഷിക്കട്ടെ! |
| തത് | = അതു് = വായുരൂപമായ ആ ബ്രഹ്മം |
| വക്താരം | = വക്താവിനെ ആചാര്യരെ |
| അവതു | = രക്ഷിക്കട്ടെ! |

മാം അവതു = എന്നെ രക്ഷിക്കട്ടെ!
വക്താരം അവതു = വക്താവിനെ രക്ഷിക്കട്ടെ!

ഭാഷ്യം — ബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്നവൻ ബ്രഹ്മവിദ്യയ്ക്കു വിഘ്നമുണ്ടാകാതിരിക്കുന്നതിനായി വായുവിനെ നമസ്കരിക്കയും വന്ദിക്കയും ചെയ്യുന്നു: — സർവ്വക്രിയാഫലങ്ങളും വായുവിന്നധീനമാകയാൽ അവൻ ബ്രഹ്മമാകുന്നു. അങ്ങനെയുള്ള വായുവാകുന്ന ബ്രഹ്മത്തിനു നമസ്കാരം! അല്ലയോ വായോ അങ്ങക്കു നമസ്കാരം! (ഇവിടെ പരോക്ഷമായും പ്രത്യക്ഷമായും വായുവിനെത്തന്നെയാണു നമസ്കരിക്കുന്നതു്) അങ്ങു്, ബാഹ്യവും സമീപസ്ഥവും ചക്ഷുരാദികളെ അപേക്ഷിച്ച പ്രത്യക്ഷവുമായ ബ്രഹ്മമാകുന്നു. അങ്ങേത്തന്നെ ഞാൻ പ്രത്യക്ഷമായ ബ്രഹ്മമെന്നുപറയാം. ശാസ്ത്രമനുസരിച്ചും കർത്തവ്യമനുസരിച്ചും ബുദ്ധിയിൽ നല്ലവണ്ണം തീർച്ചപ്പെടുത്തിയിട്ടുള്ള അർത്ഥമാണു് ഋതം. അതും അങ്ങേയ്ക്കധീനമായതുകൊണ്ടു് അങ്ങുതന്നെ എന്നു പറയാം. വാക്കും ശരീരവുംകൊണ്ടു സമ്പാദിക്കപ്പെടുന്ന സത്യവും അങ്ങേയ്ക്കധീനമായിത്തന്നെ സമ്പാദിക്കപ്പെടേണ്ടതായതുകൊണ്ടു് അങ്ങേ സത്യമെന്നും പറയാം. ഇപ്രകാരം എന്നാൽ സ്തുതിക്കപ്പെട്ട, സർവ്വാത്മകവും വായു എന്നുപറയുന്നതുമായ ആ ബ്രഹ്മം വിദ്യാർത്ഥിയായ എന്നെ വിദ്യയുണ്ടാക്കിത്തന്നു് രക്ഷിക്കട്ടെ! ആ ബ്രഹ്മംതന്നെ വക്താവായ ആചാര്യനെ വക്തൃത്വസാമർത്ഥ്യമുണ്ടാക്കിക്കൊടുത്തു രക്ഷിക്കട്ടെ! എന്നെ രക്ഷിക്കട്ടെ! വക്താവിനെ രക്ഷിക്കട്ടെ! 'എന്നെയും വക്താവിനേയും രക്ഷിക്കട്ടെ!' എന്നു രണ്ടുതവണ പറഞ്ഞതു് ആദരത്തിനുവേണ്ടിയാണു്. 'ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ' എന്നു മൂന്നുതവണ പറഞ്ഞതു് ആദ്ധ്യാത്മികങ്ങളായും ആധിഭൗതികങ്ങളായും ആധിദൈവികങ്ങളായും ഉണ്ടാകുന്ന ഉപദ്രവങ്ങളുടെ ഉപശമനത്തിനുവേണ്ടിയാകുന്നു.

കൃഷ്ണയജുർവ്വേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ ശീക്ഷാദ്ധ്യായത്തിൽ ഒന്നാമത്തെ അനുവാകം കഴിഞ്ഞു.

ശീക്ഷാധ്യായത്തിൽ രണ്ടാമത്തെ അനുവാകം

ഉപ — ഓം. ശീക്ഷാംവ്യാഖ്യാസ്യാമഃ — വർണ്ണം, സ്വരഃ, മാത്രാ, ബലം, സാമ, സന്താനഃ; ഇത്യുക്തഃ ശീക്ഷാധ്യായഃ. 3

| | |
|---|---|
| ശീക്ഷാം | = ശീക്ഷയെ = വർണ്ണം മുതലായവയെ ഉച്ചരിക്കുന്നതിനുള്ള ശാസ്ത്രത്തെ |
| വ്യാഖ്യാസ്യാമഃ | = നാം വ്യാഖ്യാനിക്കുവാൻപോകുന്നു |
| വർണ്ണം | = അകാരം മുതലായ വർണ്ണം, |
| സ്വരഃ | = ഉദാത്തം മുതലായ സ്വരം, |
| മാത്രാഃ | = ഹ്രസ്വം മുതലായ മാത്രകൾ, |
| ബലം | = ബലം = പ്രയത്നവിശേഷം, |
| സാമ | = സാമം = സമത (= വർണ്ണങ്ങളുടെ മധ്യമവൃത്തിയിലുള്ള ഉച്ചാരണം) |
| സന്താനഃ | = ഉച്ചാരണത്തിന്റെ തുടർച്ച, |
| ഇതി | = ഇങ്ങനെ |
| ശീക്ഷാധ്യായഃ | = ശീക്ഷാധ്യായം |
| ഉക്തഃ | = പറയപ്പെട്ടിരിക്കുന്നു. |

ഭാഷ്യം — ഉപനിഷത്തിന്റെ അർത്ഥമറിയുന്നതിനാണു പ്രാധാന്യമെന്നു കരുതി ഗ്രന്ഥപാഠത്തിൽ പ്രയത്നിക്കാതിരിക്കരുതെന്നു വച്ചു്, ശീക്ഷാധ്യായം ആരംഭിക്കുന്നു:- എതിനാൽ വർണ്ണാദികൾ ശിക്ഷിക്കപ്പെടുന്നുവോ, അതാണു ശിക്ഷ. അഥവാ, ശിക്ഷിക്കപ്പെടുന്നതു — വർണ്ണാദികൾ — ശിക്ഷ, ശിക്ഷതന്നെ ശീക്ഷ. ദീർഘം ഛാന്ദസം. ആ ശീക്ഷയെ എല്ലാം പറവാൻ പോകുന്നു. അതിൽ, അകാരം മുതലായ വർണ്ണങ്ങൾ, ഉദാത്തം മുതലായ സ്വരങ്ങൾ, ഹ്രസ്വം മുതലായ മാത്രകൾ, പ്രയത്നവിശേഷരൂപമായ ബലം, വർണ്ണങ്ങളെ മധ്യമവൃത്തിയിൽ ഉച്ചരിക്കയാകുന്ന സാമം, തുടർച്ചയായിട്ടുച്ചരിക്കുകയാകുന്ന സന്താനം (സംഹിത) ഇത്രയുമാണു ശിക്ഷിക്കപ്പെടേണ്ട വിഷയം. ഇങ്ങനെ ശീക്ഷാധ്യായം പറയപ്പെട്ടിരിക്കുന്നു.

തൈത്തിരീയോപനിഷത്തിൽ ശീക്ഷാധ്യായത്തിൽ * രണ്ടാമത്തെ അനുവാകം കഴിഞ്ഞു.

* ശങ്കരാനന്ദവിരചിതമായ ദീപിക അനുസരിച്ചു് ഇവിടെ ഒന്നാമത്തെ അനുവാകമേ കഴിയുന്നുള്ളു.

ശീക്ഷാധ്യായത്തിൽ മൂന്നാമത്തെ അനുവാകം.

ഉപ — സഹ നൗ യശഃ; സഹ നൗ ബ്രഹ്മവർച്ചസം. 1

| | |
|---|---|
| യശഃ | = യശസ്സ് |
| നൗ സഹ | = നമുക്കു രണ്ടുപേക്കുമൊരുമിച്ച് |
| (അസ്തു) | = ഉണ്ടാകട്ടെ! |
| ബ്രഹ്മവർച്ചസം | = ബ്രഹ്മതേജസ്സ് |
| നൗ സഹ | = നമുക്കു രണ്ടുപേക്കുമൊരുമിച്ച് |
| അസ്തു | = ഉണ്ടാകട്ടെ! |

ഭാഷ്യം — ഇനി സംഹിതോപനിഷത്ത് (വർണ്ണങ്ങരം തമ്മിലുള്ള അടുപ്പം സംബന്ധിച്ചുള്ള ഉപാസനം) പറവാൻപോകുന്നു. സംഹിതാദികളായ ഉപനിഷത്തുകളെ അറിയുന്നതുകൊണ്ടു പ്രാത്ഥിക്കപ്പെടുന്ന യശസ്സ് ശിഷ്യാചാര്യന്മാരായ നമുക്കു രണ്ടുപേക്കും ഒരുമിച്ചുണ്ടാവട്ടെ! അതുനിമിത്തമുണ്ടാകുന്ന ബ്രഹ്മതേജസ്സും നമുക്കു രണ്ടുപേക്കും ഒരുമിച്ചുണ്ടാവട്ടെ! ഈ ആശീർവ്വാദം ശിഷ്യന്റെ വാക്കാകുന്നു. കൃതാർത്ഥനല്ലാത്തതുകൊണ്ടു ശിഷ്യൻ പ്രാർത്ഥിക്കുന്നതു യുക്തംതന്നെ. എന്നാൽ, ആചാര്യൻ കൃതാർത്ഥനായതുകൊണ്ടു പ്രാർത്ഥിക്കുന്നതിനിടയില്ല. കൃതാർത്ഥനായിട്ടുള്ളവനാണല്ലോ ആചാര്യനാവുന്നതു്.

ഉപ — അഥാതഃ സംഹിതായാ ഉപനിഷദംവ്യാഖ്യാസ്യാമഃ
പഞ്ചസ്വധികരണേഷു, അധിലോകമധിജ്യൗതിഷമധി-
വിദ്യമധിപ്രജമധ്യാത്മം, താ മഹാസംഹിതാ
ഇത്യാചക്ഷതേ. 2

| | |
|---|---|
| അഥ | = അനന്തരം = ശീക്ഷാധ്യായം പറഞ്ഞുകഴിഞ്ഞതിന്റെ ശേഷം |
| അതഃ | = ഇതിനാൽ = ഗ്രന്ഥപാഠത്തിന്റെ വാസന കലശലായിട്ടുള്ള ബുദ്ധിയെ പെട്ടെന്നു് അർത്ഥജ്ഞാനവിഷയത്തിൽ പ്രവേശിപ്പിക്കുവാൻ സാധിക്കയില്ലെന്നുള്ളതുകൊണ്ടു്, |
| അധിലോകം | = ലോകത്തെ സംബന്ധിച്ചു്, |

| | |
|---|---|
| അധിജ്യൗതിഷം | = ജ്യോതിസ്സിനെ സംബന്ധിച്ച്, |
| അധിവിദ്യം | = വിദ്യയെ സംബന്ധിച്ച്, |
| അധിപ്രജം | = പ്രജയെ സംബന്ധിച്ച് |
| അധ്യാത്മം | = ആത്മാവിനെ സംബന്ധിച്ച് |
| ഇതി | = എന്നു് |
| പഞ്ചസു അധികരണേഷു | = അഞ്ചു് അധികരണ (ആശ്രയ)ങ്ങളിൽ |
| സംഹിതായാഃ | = സംഹിതയുടെ = നിയത ക്രമത്തോടു കൂടിയ പദങ്ങളും വാക്യങ്ങളുമാകുന്ന സംഹിതയെ സംബന്ധിച്ച |
| ഉപനിഷദം | = ഉപനിഷത്തിനെ = ദർശനത്തെ |
| വ്യാഖ്യാസ്യാമഃ | = നാം വ്യാഖ്യാനിക്കുവാൻപോകുന്നു. |
| താഃ | = അവയേ = മേൽപറഞ്ഞ അഞ്ചു വിഷയങ്ങളിലുള്ള ഉപനിഷത്തുകളെ |
| മഹാസംഹിതാഃ ഇതി | = മഹാസംഹിതകളെന്നു് |
| ആചക്ഷതേ | = വേദവിത്തുകരം പറയുന്നു. |

ഭാഷ്യം--അധ്യയനശാസ്ത്രം വിധിച്ചുകഴിഞ്ഞു. ഗ്രന്ഥപാഠത്തിൻെറ വാസന കൂടുതലായിട്ടുള്ള ബുദ്ധിയെ പെട്ടെന്നു് അർത്ഥജ്ഞാനവിഷയത്തിൽ പ്രവേശിപ്പിക്കുന്നതിനു് സാധിക്കയില്ലാത്തതിനാൽ ഗ്രന്ഥത്തിനോടടുത്തതുതന്നെയായ, സംഹിതാവിഷയമായ ദർശനത്തെ വ്യാഖ്യാനിക്കുവാൻപോകുന്നു:--അതു് ലോകത്തേസംബന്ധിച്ചു്, ജ്യോതിസ്സിനെ സംബന്ധിച്ചു്, വിദ്യയെസംബന്ധിച്ചു്, പ്രജയെസംബന്ധിച്ചു്, ആത്മാവിനെ സംബന്ധിച്ചു് ഇങ്ങനെ അഞ്ചു വിഷയങ്ങളെ സംബന്ധിച്ചാണു്. ഈ അഞ്ചു വിഷയങ്ങളെ സംബന്ധിച്ച ഉപനിഷത്തുകരം ലോകം മുതലായ മഹാവിഷയങ്ങളെ സംബന്ധിച്ചവയായതുകൊണ്ടും, സംഹിതയെ സംബന്ധിച്ചവയായതുകൊണ്ടും, ഇവയെ മഹാസംഹിതകളെന്നു വേദവിത്തുകരം പറയുന്നു.

ഉപ--അഥാധിലോകം:--പൃഥിവീപൂർവ്വരൂപം;ദ്യൗരുത്തരരൂപം;
ആകാശഃസന്ധിഃ;വായുഃസന്ധാനം;ഇത്യധിലോകം. 3

| | |
|---|---|
| അഥ | = ഇനി |
| അധിലോകം | = ലോകത്തെ സംബന്ധിച്ച ദർശനം പറയുന്നു. |

| | |
|---|---|
| പൃഥിവീ | = പൃഥിവി |
| പൂർവ്വരൂപം | = ആദ്യത്തെ വർണ്ണമാകുന്നു. |
| ദ്യൗഃ | = ദ്യോവ് = സ്വർഗ്ഗലോകം |
| ഉത്തരരൂപം | = ഉത്തരവർണ്ണമാകുന്നു. |
| ആകാശഃ | = ആകാശം = അന്തരീക്ഷലോകം |
| സന്ധിഃ | = സന്ധിയാകുന്നു = പൂർവോത്തരഭാഗങ്ങൾ സന്ധിക്കുന്നിടമാകുന്നു |
| വായുഃ | = വായു = ജഗൽപ്രാണൻ |
| സന്ധാനം | = സന്ധിചേർക്കുന്ന സാധനമാകുന്നു. |
| ഇതി | = ഇങ്ങനെ |
| അധിലോകം | = ലോകത്തെസംബന്ധിച്ച ദർശനം പറയപ്പെട്ടിരിക്കുന്നു. |

ഭാഷ്യം--ഇനി മേൽപറഞ്ഞ ദർശനങ്ങളിൽ അധിലോകമായ ദർശനം പറവാൻപോകുന്നു. അഥശബ്ദത്തിനു്, എല്ലായിടത്തും ദർശനങ്ങൾ പറഞ്ഞുമുറസ്സ് എന്നർത്ഥമാകുന്നു. പൃഥിവി, പൂർവ്വരൂപം--ഒന്നാമത്തെ വർണ്ണം—ആകുന്നു. സംഹിതയിലെ ആദ്യത്തെ വർണ്ണം പൃഥിവി എന്നു വിചാരിച്ചുകൊള്ളണമെന്നു സാരം. അതുപോലെ സ്വർഗ്ഗലോകം ഉത്തരവർണ്ണമാകുന്നു. അന്തരീക്ഷലോകം ഭൂസ്വർഗ്ഗലോകങ്ങൾ സന്ധിക്കുന്ന സ്ഥലമാകുന്നു. സന്ധിചെയ്യുന്ന സാധനം വായുവാണു്. ഇങ്ങനെ അധിലോകമായ ദർശനം പറയപ്പെട്ടിരിക്കുന്നു.

ഉപ —

അഥാധിജ്യൗതിഷം:-അഗ്നിഃപൂർവ്വരൂപം, ആദിത്യഃഉത്തരരൂപം, ആപഃസന്ധിഃ,വൈദ്യുതഃസന്ധാനം ഇത്യധി ജ്യൗതിഷം. 4

| | |
|---|---|
| അഥ | = ഇനി |
| അധിജ്യൗതിഷം | = ജ്യോതിസ്സുകളെ സംബന്ധിച്ച ദർശനംപറയപ്പെടുന്നു. |
| അഗ്നിഃപൂർവ്വരൂപം | = അഗ്നിപൂർവ്വരൂപമാകുന്നു. |
| ആദിത്യഃഉത്തരരൂപം | = ആദിത്യൻ ഉത്തരരൂപമാകുന്നു. |
| ആപഃ സന്ധിഃ | = ജലം സന്ധിയാകുന്നു. |
| വൈദ്യുതഃ | = വിദ്യുത്തുകൾ |
| സന്ധാനം | = സന്ധിചെയ്യുന്ന സാധനമാകുന്നു. |

ഇതി = ഇപ്രകാരം
അധിജ്യൗതിഷം = ജ്യോതിസ്സിനെ സംബന്ധിച്ച ദർശനം പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യം — ജ്യോതിസ്സു മുതലായവയെ സംബന്ധിച്ച ദർശനങ്ങളെല്ലാം അധിലോകമായ ദർശനംപോലെതന്നെ കണ്ടുകൊള്ളണം.

ഉപ —
അഥാധിവിദ്യം--ആചാര്യഃപൂർവ്വരൂപം; അന്തേവാസ്യുത്തരരൂപം; വിദ്യാസന്ധി; പ്രവചനം സന്ധാനം,
ഇത്യധിവിദ്യം. 5

അഥ = ഇനി
അധിവിദ്യം = വിദ്യയെ സംബന്ധിച്ച ദർശനം പറയപ്പെടുന്നു.
ആചാര്യഃ = ആചാര്യൻ=ഗുരു
പൂർവ്വരൂപം = പൂർവ്വരൂപമാകുന്നു.
അന്തേവാസീ = ശിഷ്യൻ
ഉത്തരരൂപം = ഉത്തരരൂപമാകുന്നു.
വിദ്യാ സന്ധി = വിദ്യ സന്ധിയാകുന്നു.
പ്രവചനം = പറഞ്ഞുകൊടുക്കുന്നതു്
സന്ധാനം = സന്ധിചെയ്യുന്ന സാധനമാകുന്നു.
ഇതി അധിവിദ്യം = ഇങ്ങനെ വിദ്യയെ സംബന്ധിച്ച ദർശനം പറയപ്പെട്ടിരിക്കുന്നു.

ഉപ--അഥാധിപ്രജം:--മാതാപൂർവ്വരൂപം, പിതോത്തരരൂപം, പ്രജനനംസന്ധാനം; ഇത്യധിപ്രജം. 6

അഥ = അനന്തരം
അധിപ്രജം = പ്രജയേ സംബന്ധിച്ച ദർശനം പറയപ്പെടുന്നു.
മാതാ = മാതാവു്
പൂർവ്വരൂപം = പൂർവ്വരൂപമാകുന്നു.
പിതാ = പിതാവു്
ഉത്തരരൂപം = ഉത്തരരൂപമാകുന്നു
പ്രജാ സന്ധിഃ = പ്രജ സന്ധിയാകുന്നു.

പ്രജനനം = ഉൽപാദനം
സന്ധാനം = സന്ധിചെയ്യുന്ന സാധനമാകുന്നു.
ഇതി അധിപ്രജം = ഇങ്ങനെ പ്രജയെ സംബന്ധിച്ച ദർശനം പറയപ്പെട്ടിരിക്കുന്നു.

ഉപ--അഥാധ്യാത്മം അധരാ ഹനുഃ പൂർവ്വരൂപം,ഉത്തരാ
ഹനുരുത്തരരൂപം, വാക് സന്ധിഃ ജിഹ്വാസന്ധാനം. 7

അഥ = ഇനി
അധ്യാത്മം = ആത്മാവിനെ (ശരീരത്തെ) സംബന്ധിച്ച ദർശനം പറയപ്പെടുന്നു.
അധരാ ഹനുഃ = താഴത്തെ താടി
പൂർവ്വരൂപം = പൂർവരൂപമാകുന്നു.
ഉത്തരാഹനുഃ = മേലത്തെ താടി
ഉത്തരരൂപം = ഉത്തരരൂപമാകുന്നു.
വാക് = വാഗിന്ദ്രിയം
സന്ധിഃ = സന്ധിയാകുന്നു
ജിഹ്വാ = നാക്ക്
സന്ധാനം = സന്ധിചെയ്യുന്ന സാധനമാകുന്നു.

ഉപ--ഇതിമാമഹാസംഹിതാഃ; യ ഏവമേതാ മഹാസംഹിതാ
വ്യാഖ്യാതാ വേദ, സന്ധീയതേ പ്രജയാ, പശുഭിഃ,
ബ്രഹ്മവർച്ചസേനാന്നാദ്യേ ന സുവർഗ്ഗ്യേണ ലോകേന. 8

ഇതി ഇമാഃ = ഇപ്പറഞ്ഞവയാകുന്നു
മഹാസംഹിതാഃ = മഹാസംഹിതകൾ
യഃ = ആരാണോ
ഏവം വ്യാഖ്യാതാഃ = ഇപ്രകാരം പറയപ്പെട്ട
ഏതാഃ മഹാസംഹിതാഃ = ഈ മഹാസംഹിതകളെ
വേദ = അറിയുന്നതു്=ഉപാസിക്കുന്നതു്,
സഃ = അവൻ
പ്രജയാ = പ്രജയോടും
പശുഭിഃ = പശുക്കളോടും
ബ്രഹ്മവർച്ചസേന = ബ്രഹ്മതേജസ്സിനോടും
അന്നാദ്യേന = അന്നം മുതലായതിനോടും

സുവർഗ്യേണ ലോകേന } = സ്വർഗ്ഗലോകത്തോടും
സന്ധീയതേ = സന്ധിക്കുന്നു = ചേരുന്നു.

ഭാഷ്യം — മേൽപറഞ്ഞവയാണു മഹാസംഹിതകൾ. ഇപ്രകാരം വ്യാഖ്യാനിക്കപ്പെട്ട ഈ മഹാസംഹിതകളെ ആർ അറിയുന്നുവോ, അവൻ പ്രജമുതൽ സ്വർഗ്ഗം വരെയുള്ള ഫലത്തെ പ്രാപിക്കുന്നു. ഇവിടെ അറിയുക എന്നതു ഉപാസിക്കുക എന്ന അർത്ഥത്തിലാണു പറഞ്ഞിരിക്കുന്നതു്. വിജ്ഞാനാധികാരമായതുകൊണ്ടും "ഇതി പ്രാചീനയോഗ്യോപാസ്സ്വ" എന്നുള്ള വചനംകൊണ്ടും അങ്ങനെയാണു വിചാരിക്കേണ്ടതു്. ഉപാസനമെന്നതു ശാസ്ത്രമനുസരിച്ചുള്ളതും ശാസ്ത്രോക്തമായ ആലംബനത്തെ വിഷയീകരിക്കുന്നതും മററു ബോധങ്ങൾ കലരാത്തതുമായ ഒരേ ബോധത്തിൻെറ തുടർച്ചയാകുന്നു. ഗുരുവിനെ ഉപാസിക്കുന്നു രാജാവിനെ ഉപാസിക്കുന്നു ഇത്യാദികളിൽ ഉപാസനാശബ്ദാർത്ഥം ലോകത്തിൽ പ്രസിദ്ധവുമാണു്. ആരാണോ ഗുരു മുതലായവരെ എപ്പോഴും ഉപചരിക്കുന്നതു്, അവൻ ഉപാസിക്കുന്നു എന്നു പറയുന്നു. അവൻ ഉപാസനത്തിൻെറ ഫലത്തെ പ്രാപിക്കയും ചെയ്യുന്നു. അതുപോലെ ഇവിടെയും ഇപ്രകാരം ഉപാസിക്കുന്നവൻ പ്രജമുതൽ സ്വർഗ്ഗംവരെയുള്ള ഫലങ്ങളെ പ്രാപിക്കുന്നു എന്നർത്ഥം.

സാരം — ഫലകാമനായിട്ടുള്ളവൻ അനുഷ്ഠിക്കുന്ന സംഹിതോപാസനം കാമിതഫലപ്രദമായിത്തീരുന്നു. ഫലാഭിസന്ധിയില്ലാത്തവൻ അനുഷ്ഠിക്കുന്നതാകട്ടെ ബ്രഹ്മവിദ്യക്കുപയോഗപ്പെടുന്നു. ബുദ്ധിയില്ലാത്തവനു ബ്രഹ്മത്തെ അറിയുവാൻ കഴികയില്ലാത്തതിനാൽ മേധാകാമനു ജപവും ബ്രഹ്മവിദ്യക്കുപകരിക്കും. ശ്രീയില്ലാത്തവനു സത്വശുദ്ധിക്കുവേണ്ടി യാഗം മുതലായതു് അനുഷ്ഠിക്കുവാൻ കഴിയുന്നതല്ലാത്തതിനാൽ ശ്രീകാമനു ഹോമവും പരമ്പരയാ ബ്രഹ്മവിദ്യോപയോഗിയാകുന്നു. ഇങ്ങനെ വിദ്യയുടെ സന്നിധിയിൽ പറയപ്പെട്ടിട്ടുള്ള വസ്തു് എല്ലായിടത്തും വളരെ താല്പര്യമുണ്ടെന്നു കണ്ടുകൊള്ളണം.

തൈത്തിരീയോപനിഷത്തിൽ ശീക്ഷാധ്യായത്തിൽ
മൂന്നാമത്തെ അനുവാകം കഴിഞ്ഞു.

ശീക്ഷാധ്യായത്തിൽ നാലാമത്തെ അനുവാകം.

ഉപ — യശ്ഛന്ദസാമൃഷഭോവിശ്വരൂപഃ ഛന്ദോഭ്യോ ഽ ധ്യമൃ-
താത് സംബഭൂവ, സമേന്ദ്രോമേധയാസ്പൃണോതു;
അമൃതസ്യദേവ! ധാരണോ ഭൂയാസം; ശരീരംമേ വിചർ-
ഷണം,ജിഹ്വാമേ മധുമത്തമാ,കർണ്ണാഭ്യാം ഭൂരിവിശ്രുവം,
ബ്രഹ്മണഃ കോശോ ഽ സി മേധയാ പിഹിതാഃ; ശ്രുതം
മേ ഗോപായ. 1

| | |
|---|---|
| ഛന്ദസാം | = ഛന്ദസ്സുകളിൽ |
| ഋഷഭഃ | = ഋഷഭനും=പ്രധാനനും |
| വിശ്വരൂപഃ | = വിശ്വരൂപനും-സർവ്വരൂപനും ആയ |
| യഃ | = യാവനൊരുത്തൻ |
| ഛന്ദോഭ്യഃ | =ഛന്ദസ്സുകളാകുന്ന |
| അമൃതാത് | = അമൃതത്തിൽനിന്നു |
| അധിസംബഭൂവ | = സംഭവിച്ചുവോ=വെളിപ്പെട്ടുവോ. |
| സഃ ഇന്ദ്രൻ | = ആ ഇന്ദ്രൻ=സർവ്വകാമങ്ങൾക്കും ഈശ്വരനായ ആ ഓങ്കാരം |
| മാ | = എന്നെ |
| മേധയാ | = മേധകൊണ്ടു=പ്രജ്ഞകൊണ്ടു |
| സ്പൃണോതു | = പ്രീണിപ്പിക്കട്ടെ!=ബലപ്പെടുത്തട്ടെ! |
| ഹേ ദേവ | = അല്ലയോ ദേവ |
| അഹം | = ഞാൻ |
| അമൃതസ്യ | = അമൃതത്തിന്റെ } അമൃതത്തെ ധരിക്കുന്നവനായിട്ടു |
| ധാരണഃ | = ധാരയിതാവായിട്ടു } |
| ഭൂയാസം | = ഭവിക്കുമാറാകട്ടെ! |
| മേ ശരീരം | = എന്റെ ശരീരം |
| വിചർഷണം | = വിചർഷണമായി= വിചക്ഷണമായി = യോഗ്യമായി |
| ഭൂയാത് | = ഭവിക്കട്ടെ! |
| മേജിഹ്വാ | = എന്റെ ജിഹ്വ |
| മധുമത്തമാ | = ഏററവും മധുരഭാഷണം ചെയ്യുന്നതായിത്തീരട്ടെ! |
| അഹം | = ഞാൻ |
| കർണ്ണാഭ്യാം | = കർണ്ണങ്ങളെക്കൊണ്ടു |

| | |
|---|---|
| ഭൂരി | = വളരെ |
| വിശ്രുവം | = കേറംക്കമാറാകട്ടെ! |
| ത്വം | = നീ |
| മേധയാ | = ലൗകികപ്രജ്ഞയാൽ |
| പിഹിതഃ | = പിഹിതമായ = മറയ്ക്കപ്പെട്ട, |
| ബ്രഹ്മണഃ | = ബ്രഹ്മത്തിൻെറ |
| കോശഃഅസി | = കോശമാകുന്ന = ഉറയാകുന്ന |
| മേ ശ്രുതം | = എൻെറ ശ്രവണപൂർവ്വകമായ ആത്മജ്ഞാനം മുതലായതിനെ |
| ഗോപായ | = രക്ഷിക്കുക! |

ഭാഷ്യം — ഇനി മേധാകാമനും സ്മൃതികാമനുമായിട്ടുള്ളവനു് അവ ലഭിക്കുന്നതിനായി ജപവും ഹോമവും പറവാൻ പോകുന്നു: — ''സമേന്ദ്രോമേധയാസ്പൃണോതു'' എന്നും ''തതോമേശ്രിയമാവഹ'' എന്നുമുള്ള ലിംഗംകൊണ്ടു് അതു് നിശ്ചയിക്കാം. ഓംകാരം ഛന്ദസ്സുകളുടെ കൂട്ടത്തിൽ പ്രധാനമാമാകുന്നു. അതു് സർവ്വവാക്കുകളിലും വ്യാപിച്ചിരിക്കുന്നതാകകൊണ്ടു് സർവ്വരൂപവുമാകുന്നു. ''തദ്യഥാശങ്കുനാ'' ഇത്യാദി വേറെ ശ്രുതിയുമുണ്ടു്. അതുകൊണ്ടാണു് ഓംകാരം ഋഷഭമാണെന്നു്(ഋഷഭത്തെപ്പോലെ പ്രധാനമാണെന്നു) പറഞ്ഞതു്. ഓംകാരമാണു് ഇവിടെ ഉപാസ്യമായിരിക്കുന്നതു്. അതിനാൽ ഋഷഭാദിശബ്ദങ്ങളെക്കൊണ്ടു അതിനെ സ്തുതിക്കുന്നതു് ന്യായം തന്നെ. അതു് അമൃതങ്ങളായ വേദങ്ങളിൽനിന്നു സംഭവിച്ചതാകുന്നു. ലോകദേവവേദവ്യാഹൃതികളിൽനിന്നു ഏററവും സാരമായതിനെ ഗ്രഹിക്കുവാൻ ഇച്ഛയോടുകൂടി തപസ്സുചെയ്തുകൊണ്ടിരുന്ന പ്രജാപതിയ്ക്കു് ഓംകാരം ഏററവും സാരമായിട്ടു ഉള്ളിൽവിളങ്ങി എന്നു സാരം. അല്ലാതെ നിത്യമായ ഓംകാരത്തിനു്, പരമാർത്ഥമായിട്ടുതന്നെ ഉൽപത്തിയുണ്ടായി എന്നു പറകയല്ല ചെയ്യുന്നതു്. സർവ്വകാമങ്ങറംക്കും ഈശ്വരനും പരമേശ്വരനുമായ ആ ഓംകാരം എന്നെ, മേധകൊണ്ടു് (പ്രജ്ഞകൊണ്ടു) സന്തോഷിപ്പിക്കട്ടെ! അല്ലെങ്കിൽ ബലപ്പെടുത്തട്ടെ! (പ്രജ്ഞാബലംതന്നെയാണു് ഇവിടെ പ്രാർത്ഥിക്കപ്പെടുന്നതു്. എന്തെന്നാൽ അമൃതത്വഹേതുഭൂതമായ ബ്രഹ്മജ്ഞാനത്തിനുള്ള അധികാരം പ്രജ്ഞാബലത്തിനാണല്ലോ.) അല്ലയോ ദേവ! ഞാൻ അമൃതത്വത്തെ ധരിക്കുന്നവനായിത്തീരേണമേ!

അത്രമാത്രം പോര, എൻെറ ശരീരം വിചക്ഷണ (യോഗ്യ)മായി ത്തീരുമാറാകട്ടെ! എൻെറ നാക്കു മധുരമായി പറയുന്നതായി ത്തീരട്ടെ! ഞാൻ കർണ്ണങ്ങളെക്കൊണ്ടു വളരെ കേൾക്കുമാറാകട്ടെ! (കാര്യകാരണസംഘാതം ആത്മജ്ഞാനത്തിനുയോഗ്യമായി ത്തീരട്ടെ എന്നു വാക്യാർത്ഥം. മേധയും അതിനുവേണ്ടിയാണ ല്ലോ പ്രാർത്ഥിക്കപ്പെടുന്നതു്). വാളിനു ഉറയെന്നപോലെ, അങ്ങു് പരമാത്മാവിനു ഉറയാകുന്നു. എന്തെന്നാൽ ബ്രഹ്മ ത്തിൻെറ അധിഷ്ഠാനമായിരിക്കുന്നതു അങ്ങാണു്: അങ്ങാണ ല്ലോ ബ്രഹ്മത്തിൻെറ പ്രതീകം. അങ്ങിൽ ആണല്ലോ ബ്ര ഹ്മം അനുഭവപ്പെടുന്നതു്. അങ്ങു ലൗകികപ്രജ്ഞയാൽ മറയ്ക്ക പ്പെട്ടിരിക്കുന്നു. സാമാന്യപ്രജ്ഞന്മാർക്കു അങ്ങയുടെ തത്ത്വം അറിയാൻ പാടില്ലെന്നു സാരം. എൻെറ ശ്രവണപൂർവകമായ ആജ്ഞാനം മുതലായതിനെ അംഗുരക്ഷിച്ചാലും! അതുലഭിക്കു കയും മറക്കാതിരിക്കയും ചെയ്യുമാറാക്കണമെന്നു സാരം. ഇവ മേധാകാമനുജപിക്കുവാനുള്ള മന്ത്രങ്ങളാകുന്നു.

ഇനി ശ്രീകാമനുജപിക്കുവാനുള്ള മന്ത്രങ്ങളെ പറയുന്നു: —

ഉപ—ആവഹന്തീ വിതന്വാനാ കുർവ്വാണാ ഽ ചീരമാത്മനഃ വാസാംസി മമഗാവശ്ച, അന്നപാനേ ച സർവദാ, തതോ മേ ശ്രിയമാവഹ! ലോമശാം പശുഭിഃ സഹ സ്വാഹാ! ആ മാ യന്തു ബ്രഹ്മചാരിണഃ സ്വാഹാ! വിമായന്തു ബ്രഹ്മചാരിണഃ സ്വാഹാ! പ്രമായന്തു ബ്രഹ്മചാരിണഃ സ്വാഹാ! ദമായന്തു ബ്രഹ്മചാരിണഃ സ്വാഹാ! ശമായന്തു ബ്രഹ്മചാരിണഃ സ്വാഹാ! 2

| | |
|---|---|
| മമ ആത്മനഃ | = എനിക്കു് |
| സർവദാ | = എല്ലാപ്പോഴും |
| വാസാംസി | = വസ്ത്രങ്ങളേയും |
| ഗാവഃ ച | = പശുക്കളേയും |
| അന്നപാനേച | = അന്നപാനങ്ങളെയും |
| ആവഹന്തീ | = കൊണ്ടുവരുന്നതായും |
| വിതന്വാനാ | = വർദ്ധിപ്പിക്കുന്നതായും |
| അചീരം | = വേഗത്തിൽ |
| കുർവാണാ | = സാധിക്കുന്നതായും ഇരിക്കുന്നതു്, |
| യാ | = യാതൊന്നോ |

| | | |
|---|---|---|
| താം | = | അങ്ങനെയുള്ളതും |
| ലോമശാം | = | ആടുമാടുകളോടുകൂടിയതും ആയ |
| ശ്രിയം | = | ശ്രീയേ |
| പശുഭിഃസഹ | = | മററുപശുക്കളോടുകൂടെ |
| ആവഹ സ്വാഹാ! | = | ഉണ്ടാക്കിത്തരിക! |
| ബ്രഹ്മചാരിണഃ | = | ബ്രഹ്മചാരികൾ |
| മാ | = | എന്റെ അടുക്കൽ |
| ആയന്തു | = | വരുമാറാകട്ടെ! |

ഭാഷ്യം—മേധയുണ്ടാക്കിത്തന്നതിന്റെശേഷം, എനിക്കു് വസ്ത്രങ്ങളേയും ഗോക്കളേയും അന്നപാനങ്ങളേയും എപ്പോഴും കൊണ്ടുവരികയും വർദ്ധിപ്പിക്കയും വേഗത്തിൽ (അ) വളരെ ക്കാലം ഉണ്ടാക്കിത്തരികയും ചെയ്യുന്നതും ആടു് മാടു് മുതലായ നാൽക്കാലികളോടുകൂടിയതുമായ ശ്രീയേ വരുത്തുക! 'സ്വാഹാ' എന്ന പദം ഹോമത്തിനുള്ള മന്ത്രത്തിന്റെ അവസാനം കാണി ക്കുന്നതിനായിട്ടുള്ളതാകുന്നു. 'ആ + യന്തു' എന്നു് ചേർത്തുകൊ ള്ളണം. ബ്രഹ്മചാരികൾ എന്റെ അടുക്കൽ വരുമാറാകട്ടെ!

ഉപ—യശോ ജനേ ʃ സാനി സ്വാഹാ!, ശ്രേയാൻ വസ്യ-സോ ʃ സാനി സ്വാഹാ!; തം ത്വാ ഭഗ! പ്രവിശാനി സ്വാഹാ!; സ മാ ഭഗ! പ്രവിശസ്വാഹാ!; തസ്മിൻ സഹസ്രശാഖേ നി ഭഗോ-ഹം ത്വയി മൃജേ സ്വാഹാ! യഥാ ʃ ʃ പഃ പ്രവതാ ʃ ʃ യന്തി, യഥാമാസാ അഹർജ്ജരം, ഏവം മാം ബ്രഹ്മചാരിണഃ ധാതരായന്തുസർവ്വതഃ സ്വാഹാ!, പ്രതിവേശോ ʃ സി, പ്രമാ ഭാഹി, പ്ര മാ പദ്യസ്വ. 3

| | | |
|---|---|---|
| അഹം | = | ഞാൻ |
| ജനേ | = | ജനങ്ങളുടെ ഇടയിൽ |
| യശഃ | = | യശസ്സായി = യശസ്വിയായി |
| അസാനി സ്വാഹാ | = | ഭവിക്കമാറാകട്ടെ! |
| അഹം | = | ഞാൻ |
| വസ്യസഃ | = | വസ്യസ്സിനെ (ഏററവുംവസു-ധനം-ള്ളവനെ)ക്കാൾ |
| ശ്രേയാൻ | = | അധികം പ്രശസ്യനായി |
| അസാനിസ്വാഹാ | = | ഭവിക്കമാറാകട്ടെ! |

| | |
|---|---|
| ഹേ ഭഗ! | = അല്ലയോ ഭഗവാനേ! |
| അഹം | = ഞാൻ |
| തം ത്വാ | = അങ്ങനെഉള്ള അങ്ങിൽ |
| പ്രവിശാനി സ്വാഹാ | = പ്രവേശിക്കമാറാകട്ടെ! |
| ഹേ ഭഗ! | = അല്ലയോ ഭഗവാനേ! |
| ത്വം | = അങ്ങും |
| മാ | = എന്നിൽ |
| പ്രവിശസ്വാഹാ | = പ്രവേശിച്ചാലും! |
| ഹേ ഭഗ! | = അല്ലയോ ഭഗവാനേ! |
| അഹം | = ഞാൻ |
| സഹസ്രശാഖേ | = അനേകം ശാഖക(ഭേദങ്ങ) ളോടുകൂടിയ |
| തസ്മിൻത്വയി | = അങ്ങനെയുള്ള അങ്ങിൽ |
| നിമൃജേ സ്വാഹാ | = നിമാർജ്ജനം (പാപശോധനം) ചെയ്യുമാറാകട്ടെ! |
| യഥാ | = ഏതുപ്രകാരം, |
| ആപഃ | = അപ്പുകൾ = ജലം |
| പ്രവതാ | = ചരിവുള്ള സ്ഥലത്തുകൂടി |
| യന്തി | = യാനംചെയ്യുന്നുവോ, |
| യഥാ | = ഏപ്രകാരം |
| മാസാഃ | = മാസങ്ങൾ |
| അഹർജ്ജരം | = അഹസ്സുകളാൽ ചുററിത്തിരിഞ്ഞുകൊണ്ടു ലോകത്തെ ജരിപ്പിക്കുന്ന സംവത്സരത്തെ |
| യന്തി | = യാനംചെയ്യുന്നുവോ, |
| ഏവം | = ഇപ്രകാരം |
| ഹേ ധാതഃ | = അല്ലയോ ധാതാവേ! |
| ബ്രഹ്മചാരിണഃ | = ബ്രഹ്മചാരികൾ |
| സർവ്വതഃ | = എല്ലായിടത്തുംനിന്നു് |
| മാം യന്തു | = എന്റെ അടുക്കൽ വരട്ടെ! |
| ത്വം | = അങ്ങു് |
| പ്രതിവേശഃ അസി | = പ്രതിവേശമാകുന്നു = ആസന്നഗൃഹമാകുന്നു. = തന്നെ സേവിക്കുന്നവൎക്കു സർവ്വപാപങ്ങളും സർവ്വ ദുഃഖങ്ങളും നീക്കുന്നതിനുള്ള സ്ഥാനമാകുന്നു |

| | |
|---|---|
| മാ | = എന്നെക്കുറിച്ചു്=എനിക്കുവേണ്ടി, |
| പ്രഭാഹി | = അവനവനെ പ്രകാശിപ്പിക്കുക! |
| മാ | = എന്നെ |
| പ്രപദ്യസ്വ ച | = പ്രാപിക്കയും ചെയ്ക. |

ഭാഷ്യം — ഞാൻ ജനസമൂഹത്തിൽ കീർത്തിയുള്ളവനായിത്തീരട്ടെ! ഞാൻ, ഏററവും ധനമുള്ളവനെക്കാരം അധികം പ്രശസ്യനായിത്തീരട്ടെ! അല്ലയോ ഭഗവാനേ! ബ്രഹ്മത്തിനു് ഉറയായിരിക്കുന്ന അങ്ങിൽ ഞാൻ പ്രവേശിക്കുമാറാകട്ടെ! (പ്രവേശിച്ചു് വേറെയല്ലാതെ അങ്ങുതന്നെയായിത്തീരുമാറാകട്ടെ! എന്നത്ഥം) അല്ലയോ ഭഗവാനേ! അങ്ങു് എന്നിലും പ്രവേശിച്ചാലും! അങ്ങും ഞാനും ഒന്നുതന്നെ ആയിരിക്കട്ടെ! വളരെ ഭേദങ്ങളോടുകൂടിയ അങ്ങിൽ, ഞാൻ, പാപകർമ്മങ്ങളെ ശോധനചെയ്യുമാറാകട്ടെ! ലോകത്തിൽ, ജലം താഴ്ചയുള്ള പ്രദേശത്തിലേയ്ക്കു പോകുന്നതുപോലേയും, മാസങ്ങരം, അഹസ്സുകളാൽ ചുററിത്തിരിഞ്ഞുകൊണ്ടു ലോകത്തെ ജരിപ്പിക്കുന്നതുകൊണ്ടോ, അഹസ്സുകരം ഇതിൽ അന്തർഭവിക്കുന്നതുകൊണ്ടോ അഹജ്ജരമെന്നു പറയുന്ന, സംവത്സരത്തെ പ്രാപിക്കുന്നതുപോലേയും, അല്ലയോ ധാതാവേ! (സവ്വത്തിനും വിധാതാവായിട്ടുള്ളവനേ!) എല്ലാദിക്കുകളിൽനിന്നും ബ്രഹ്മചാരികരം എന്നെ പ്രാപിക്കുമാറാകട്ടെ! (പ്രതിവേശം = ആസന്നഗൃഹം = ശ്രമാപനയനസ്ഥാനം) അങ്ങു് അങ്ങേ സേവിക്കുന്നവക്കു് പ്രതിവേശം — എല്ലാപാപങ്ങളും ദുഃഖങ്ങളും തീർക്കുന്നതിനുള്ള സ്ഥാനം — ആകുന്നു. അതിനാൽ എനിക്കുവേണ്ടി അങ്ങു് അങ്ങേ പ്രകാശിപ്പിക്കുക (=വെളിപ്പെടുത്തുക) ലോഹത്തെ രസപ്രയോഗംകൊണ്ടു സ്വർണ്ണമാക്കിത്തീർക്കുന്നതുപോലേ, എന്നെ അങ്ങുതന്നെയാക്കിത്തീർക്കുക. ഈ പ്രകരണത്തിൽ പറയുന്ന ശ്രീകാമം ധനത്തിനുതകുന്നു. ധനം കർമ്മത്തിനുപകരിക്കുന്നു. കർമ്മം ദുരിതക്ഷയത്തിനു പ്രയോജനപ്പെടുന്നു. ദുരിതം ക്ഷയിക്കുമ്പോരം വിദ്യ പ്രകാശിക്കും.

''ജ്ഞാനമുൽപദ്യതേ പുംസാം ക്ഷയാത് പാപസ്യകർമ്മണഃ യഥാ ∫ ∫ ദശ്തലേപ്രഖ്യേ പശ്യന്ത്യാത്മാനമാത്മനി.''

(ആളുകരംക്കു പാപകർമ്മം ക്ഷയിക്കുമ്പോരം ജ്ഞാനമുണ്ടാകുന്നു; നിർമ്മലമായ കണ്ണാടിയിൽ എന്നപോലേ ആത്മാവിൽ

ആത്മാവിനെ അപ്പോൾ കാണുന്നു) എന്നു മനുസ്മൃതിയിലും പറയുന്നുണ്ടു്.

തൈത്തിരീയോപനിഷത്തിൽ ശീക്ഷാധ്യായത്തിൽ
നാലാമത്തെ അനുവാകം കഴിഞ്ഞു

ശീക്ഷാധ്യായത്തിൽ അഞ്ചാമത്തെ അനുവാകം.

ഉപ — ഭൂർഭുവഃസുവരിതിവാ ഏതാസ്തിസ്രോ വ്യാഹൃതയഃ; താസാമുഹസ്മൈതാം ചതുർത്ഥീം മാഹാചമസ്യഃ പ്രവേദയതേഃ; 'മഹ' ഇതി; തദ്ബ്രഹ്മ; സ ആത്മാ; അങ്ഗാന്യന്യാദേവതാ; ഭൂരിതി വാ അയം ലോകഃ; ഭുവ ഇത്യന്തരീക്ഷം, സുവരിത്യസൗ ലോകഃ; മഹഇത്യാദിത്യഃ; ആദിത്യേന വാവ സർവേ ലോകാ മഹീയന്തേ. ഭൂരിതിവാ അഗ്നിഃ; ഭുവ ഇതിവായുഃ സുവരിത്യാദിത്യഃ; മഹ ഇതി ചന്ദ്രമാഃ; ചന്ദ്രമസാ വാവ സർവാണി ജ്യോതീംഷിമഹീയന്തേ ഭൂരിതിവാ ഋചഃ; ഭുവ ഇതി സമാനി; സുവരിതിയജൂംഷി; മഹ ഇതി ബ്രഹ്മ; ബ്രഹ്മണാ വാവ സർവേ വേദാമഹീയന്തേ. ഭൂരിതിവൈ പ്രാണഃ; ഭുവഇത്യപാനഃ; സുവരിതിവ്യാനഃ; മഹഇത്യന്നം; അന്നേന വാവ സർവേലോകാ മഹീയന്തേ. താവാ ഏതാശ്ചതസ്രശ്ചതുർദ്ധാ, ചതസ്രശ്ചതസ്രോവ്യാഹൃതയഃ; തായോവേദ, സവേദബ്രഹ്മ; സർവേƒസ്മൈ ദേവാ ബലിമാവഹന്തി. 1

| | |
|---|---|
| ഭൂഃ ഭുവഃ സുവഃഇതി ഏതാഃ വൈ | = 'ഭൂഃ' ഭുവഃ' 'സുവഃ' എന്നിവയാണല്ലൊ |
| തിസ്രഃ വ്യാഹൃതയഃ | = മൂന്നു വ്യാഹൃതികൾ. |
| താസാം | = അവയ്ക്കു് |
| ചതുർത്ഥീം | = നാലാമത്തേതായി |
| മഹഃ ഇതി ഏതാം | = 'മഹഃ' എന്നുള്ളതിനെ |
| മാഹാചമസ്യഃ | = മഹാചമസ്യൻ = മഹാചമസൻെറ പുത്രൻ |
| പ്രവേദയതേ ഉപസ്മ | = അറിഞ്ഞിട്ടുണ്ടു്. |
| തദ് ബ്രഹ്മ | = അതു ബ്രഹ്മമാകുന്നു, |
| സഃആത്മാ | = അതു് ആത്മാവാകുന്നു. |
| അന്യാഃ ദേവതാഃ | = മററു ദേവതകൾ |

| | |
|---|---|
| അങ്ഗാനി | = അങ്ഗങ്ങളാകുന്നു. |
| ഭൂഃ ഇതി | = 'ഭൂഃ' എന്നുള്ളതു് |
| അയംലോകഃവൈ | = ഈ ലോകമാകുന്നു. |
| ഭുവഃ ഇതി | = 'ഭുവഃ' എന്നുള്ളതു് |
| അന്തരിക്ഷം | = അന്തരിക്ഷലോകമാകുന്നു. |
| സുവഃ ഇതി | = 'സുവഃ' എന്നുള്ളതു് |
| അസൗലോകഃ | = അങ്ങേലോകമാകുന്നു. |
| മഹഃ ഇതി | = 'മഹ' എന്നുള്ളതു്, |
| ആദിത്യഃ | = ആദിത്യനാകുന്നു. |
| ആദിത്യേന വാവ | = ആദിത്യനെക്കൊണ്ടാണല്ലോ |
| സർവ്വേലോകാഃ | = എല്ലാലോകങ്ങളും |
| മഹീയന്തേ | = വദ്ധിക്കുന്നതു്. |
| ഭൂഃ ഇതി | = 'ഭൂഃ' എന്നുള്ളതു് |
| അഗ്നിഃ വൈ | = അഗ്നിയാകുന്നു |
| ഭുവഃ ഇതി | = 'ഭുവഃ' എന്നുള്ളതു് |
| വായുഃ | = വായുവാകുന്നു. |
| സുവഃ ഇതി | = 'സുവഃ' എന്നുള്ളതു് |
| ആദിത്യഃ | = ആദിത്യനാകുന്നു. |
| മഹഃ ഇതി | = 'മഹഃ' എന്നുള്ളതു് |
| ചന്ദ്രമാഃ | = ചന്ദ്രനാകുന്നു. |
| ചന്ദ്രമസാ വാവ | = ചന്ദ്രനെക്കണ്ടൊണല്ലോ |
| സർവ്വാണി ജ്യോതീംഷി | = എല്ലാ ജ്യോതിസ്സുകളും |
| മഹീയന്തേ | = വദ്ധിക്കുന്നതു് |
| ഭൂഃ ഇതി ഋചഃ വൈ | = 'ഭൂഃ' എന്നുള്ളതു് ഋക്കുകളാകുന്നു. |
| ഭുവഃ ഇതി സാമാനി | = 'ഭുവഃ' എന്നുള്ളതു സാമങ്ങളാകുന്നു |
| സുവഃ ഇതി യജൂംഷി | = 'സുവഃ' എന്നുള്ളതു യജുസ്സുകളാകുന്നു |
| മഹഃ ഇതി ബ്രഹ്മ | = മഹഃ എന്നുള്ളതു ബ്രഹ്മമാകുന്നു |
| ബ്രഹ്മണാ വൈ | = ബ്രഹ്മത്താലാണല്ലോ, |
| സർവേ വേദാഃ | = എല്ലാ വേദങ്ങളും |
| മഹീയന്തേ | = വദ്ധിക്കുന്നതു്. |
| ഭൂഃ ഇതി പ്രാണഃ വൈ | = ''ഭൂഃ'' എന്നുള്ളതു പ്രാണനാകുന്നു. |
| ഭുവഃ ഇതി അപാനഃ | = 'ഭുവഃ' എന്നുള്ളതു് അപാനനാകുന്നു |
| സുവഃ ഇതി വ്യാനഃ | = 'സുവഃ' എന്നതു വ്യാനനാകുന്നു, |
| മഹഃ ഇതിഃ അന്നം | = 'മഹഃ' എന്നതു് അന്നമാകുന്നു. |
| അന്നേന വാവ | = അന്നംകൊണ്ടാണല്ലോ |

സർവേ പ്രാണാഃ = എല്ലാ പ്രാണങ്ങളും
മഹീയന്തേ = വദ്ധിക്കുന്നുതു്.
താഃഏതാഃചതസ്രഃ വ്യാഹൃതയഃ = ഈ നാലു വ്യാഹൃതികൾ
ചതുർദ്ധാ = നാലുപ്രകാരത്തിൽ
ചതസ്രഃചതസ്രഃഭവന്തി = നന്നാലായിത്തീരുന്നു,
താ, യഃ വേദ = അവയേ ആരറിയുന്നുവോ,
സഃ ബ്രഹ്മ വേദ = അവൻ ബ്രഹ്മത്തെ അറിയുന്നു
അസ്മൈ = ഇവന്നു്
സർവേ ദേവാഃ = എല്ലാ ദേവന്മാരും
ബലിം ആവഹന്തി = കപ്പം കൊണ്ടുകൊടുക്കുന്നു.

ഭാഷ്യം—സംഹിതാവിഷയമായ ഉപാസനം പറയപ്പെട്ടു. അനന്തരം മേധാകാമനു ജപത്തിനും ശ്രീ കാമനു ഹോമത്തിനു മുള്ള മന്ത്രങ്ങൾ മുറയ്ക്കു പറഞ്ഞു. അവയും പരമ്പരയാ വിദ്യ യ്ക്കുപകരിക്കുന്നവതന്നെയാണു്. ഇനി സ്വാരാജ്യമാകുന്ന ഫല ത്തോടുകൂടിയ, വ്യാഹൃതാത്മാവായ ബ്രഹ്മത്തിൻെറ ആന്തര മായ ഉപാസനത്തെ പ്രസ്താവിക്കുന്നു. 'ഭൂഃ' 'ഭുവഃ' 'സുവഃ, എന്നിവയാണല്ലോ പ്രസിദ്ധങ്ങളായ മൂന്നു വ്യാഹൃതികൾ. ഈ മൂന്നു വ്യാഹൃതികൾക്കു പുറമേ നാലാമത്തെ വ്യാഹൃതി യാണു 'മഹഃ' എന്നുള്ളതു്. ഈ നാലാമത്തെ വ്യാഹൃതിയേ അറിഞ്ഞിട്ടുള്ളതു് (കണ്ടുപിടിച്ചിട്ടുള്ളതു) മഹാചമസൻെറ പുത്രനാണു്. മാഹാചമസ്യൻ കണ്ടുപിടിച്ചതാണെന്നു പറഞ്ഞ തു്, ഋഷിയേക്കൂടി അനുസ്മരിക്കുന്നതിനായിട്ടാണു്. ഇവിടെ ഉപദേശിച്ചതുകൊണ്ടു്, ഋഷിയേ അനുസ്മരിക്കുന്നതും ഉപാസ നയുടെ അങ്ഗമാണെന്നറിയണം. മാഹാചമസ്യൻ കണ്ടുപി ടിച്ച 'മഹഃ' എന്നുള്ള വ്യാഹൃതി ബ്രഹ്മമാകുന്നു. ബ്രഹ്മം മഹ ത്താണല്ലോ. വ്യാഹൃതി 'മഹഃ' എന്നുള്ളതാകുന്നു. അതു് ആത്മാവുമാകുന്നു. വ്യാപ്തിയുള്ളതുകൊണ്ടാണു അതിനെ ആത്മാ വെന്നു പറഞ്ഞതു്. ആത്മാവൊഴിച്ചുള്ള വ്യാഹൃതികളായ ലോകങ്ങളും ദേവന്മാരും വേദങ്ങളും പ്രമാണങ്ങളും, വ്യാഹൃ തിസ്വരൂപവും ആദിത്യചന്ദ്രബ്രഹ്മഭൂതവുമായ 'മഹഃ' എന്നതി നാൽ വ്യാപ്തമായിട്ടാണല്ലോ ഇരിക്കുന്നതു്. അതിനാൽ മററു ദേവതകൾ അങ്ഗങ്ങളാകുന്നു. ദേവതകളെ പറഞ്ഞതു ലോകം മുതലായവയുടെ ഉപലക്ഷണമായിട്ടാണു്. വ്യാഹൃതി സ്വരൂ പമായ 'മഹഃ' എന്നതിനു് ദേവലോകാദികൾ എല്ലാം അങ്ഗ

ഭൂതങ്ങളാകുന്നു. അതുകൊണ്ടാണു് ആദിത്യാദികളെക്കൊണ്ടു ലോകാദികരം വർദ്ധിക്കുന്നു എന്നു പറഞ്ഞതു്. ആത്മാവിൻെറ അങ്ഗങ്ങളാണല്ലോ വർദ്ധിക്കുന്നതു്. 'ഭൂഃ' എന്നുള്ള ഒന്നാമത്തെ വ്യാഹൃതി, ഈ ലോകം, അഗ്നി, ഋഗ്വേദം, പ്രാണൻ ഇങ്ങനെ നാലുവിധത്തിലാകുന്നു. ഇപ്രകാരംതന്നെ ശിഷ്ടമുള്ള വ്യാഹൃതികളിൽ ഓരോന്നും നാലു വിധത്തിലുണ്ടു്. 'മഹഃ' എന്നുള്ളതു ബ്രഹ്മമാണു്. ബ്രഹ്മം ഓങ്കാരവുമാണു്. എന്തെന്നാൽ, ശബ്ദാധികാരത്തിൽ മററൊന്നു സംഭവിക്കയില്ല. ഈ 'ഭൂഃ' 'ഭുവഃ' 'സുവഃ' 'മഹഃ' എന്നുള്ള വ്യാഹൃതികളിൽ ഓരോന്നും നന്നാലായിട്ടു നാലുവിധത്തിലുണ്ടു്. മേൽപ്രകാരം ക്ലിപ്തങ്ങളായ വ്യാഹൃതികളെ വീണ്ടും നന്നാലു പ്രകാരമെന്നു പറഞ്ഞതു്, അപ്രകാരംതന്നെ ഉപാസിക്കുന്നതിനുവേണ്ടിയാണു്. ഇങ്ങനെ ഈ വ്യാഹൃതികളെ ആരറിയുന്നുവോ, അവൻ ബ്രഹ്മത്തെ അറിയുന്നു. ഇവിടെ, 'അതു ബ്രഹ്മമാണു്' എന്നു ബ്രഹ്മത്തെ അറിയുമ്പോരം, അറിഞ്ഞിട്ടില്ലാത്ത വസ്തുവിനെപ്പോലെ 'അവൻ ബ്രഹ്മത്തെ അറിയുന്നു' എന്നു പറയുന്നതു ശരിയല്ലെന്നു് ഒരാക്ഷേപമുണ്ടാവാം. എന്നാൽ ബ്രഹ്മത്തിൻെറ വിശേഷങ്ങളെ വിവക്ഷിച്ചുകൊണ്ടു് അങ്ങനെ പറഞ്ഞിരിക്കുന്നതാകയാൽ ദോഷമില്ല. നാലാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ളതാണു ബ്രഹ്മം എന്നു് അറിഞ്ഞിട്ടുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ, ഹൃദയത്തിൻെറ അന്തർഭാഗത്തിൽ അനുഭവപ്പെടുന്നതാണെന്നും മനോമയമാണെന്നും മററുമുള്ള വിശേഷങ്ങരം അറിയപ്പെട്ടിട്ടില്ല. 'ശാന്തി സമൃദ്ധം' എന്നതുവരെയുള്ള ധർമ്മസമൂഹം അറിയപ്പെടേണ്ടിയിരിക്കുന്നതുകൊണ്ടു്, അതിനെ വിവക്ഷിക്കുന്ന ശാസ്ത്രം, ബ്രഹ്മത്തെ, അറിയപ്പെടാത്ത വസ്തുവിനെപ്പോലെ വിചാരിച്ചു്, 'അവൻ ബ്രഹ്മത്തെ അറിയുന്നു' എന്നു പറയുന്നതാകയാലാണു് ദോഷമില്ലെന്നു പറഞ്ഞതു്. ഇനിപ്പറവാൻ പോകുന്ന ധർമ്മസമൂഹത്തോടുകൂടിയ ബ്രഹ്മത്തെ ആരറിയുന്നുവോ, അവൻ ബ്രഹ്മത്തെ അറിയുന്നു എന്നാണു് അതിൻെറ സാരം. അതിനാൽ, ഇനി പറവാൻ പോകുന്ന അനുവാകത്തിനും ഇതിനുംതമ്മിൽ ഏകവാക്യതയുണ്ടെന്നറിയണം. അതിനു വേറെ ലിങ്ഗമുണ്ടു്. ''ഭൂരിത്യഗ്നൗപ്രതിതിഷ്ഠതി'' ഇത്യാദി അതിനുള്ള ലിങ്ഗമാകുന്നു എന്നു മാത്രമല്ല, വേദത്തിൽ 'ഉപാസിക്കപ്പെടേണ്ടതാണു്' എന്നു ഉപാസനഭേദത്തെ

വിധിക്കുന്ന ഒരു ശബ്ദവുമില്ല. വ്യാഹൃത്യനു വാകത്തിൽ 'തായോവേദ' എന്നതിൽ 'താ' എന്നതിൻെറ അത്ഥം 'ഇനി പ്പറവാൻ പോകുന്നവയേ' എന്നാണെന്നുള്ളത്, '(ബഹ്മത്തി ൻെറ വിശേഷങ്ങളെ വിവക്ഷിച്ചുകൊണ്ടു പറഞ്ഞിരിക്കുന്നതാ കയാൽ' ഇത്യാദികൊണ്ടു മുമ്പു പറഞ്ഞിട്ടുണ്ടു്. ഇപ്രകാരമറി യുന്നവന് സ്വാരാജ്യപ്രാപ്തിയുണ്ടാകുമ്പോൾ, അങ്ഗഭൂതന്മാ രായ എല്ലാ ദേവന്മാരും കപ്പം കൊടുക്കും.

തൈത്തിരീയോപനിഷത്തിൽ

അഞ്ചാമത്തെ അനുവാകം കഴിഞ്ഞു.

ഭാഷ്യം — 'ഭൂഃ', 'ഭുവഃ', 'സുവഃ' എന്ന രൂപത്തിലുള്ള മററു ദേവതകൾ, മഹഃ എന്നുള്ള, വ്യാഹൃതിസ്വരൂപമായ (ബഹ്മത്തിൻെറ അങ്ഗങ്ങളാണെന്നു പറഞ്ഞുവല്ലോ. ആ ദേവതകൾ ഏതു (ബഹ്മത്തിന് അങ്ഗഭൂതരായിരിക്കുന്നു വോ, ആ (ബഹ്മത്തെ സാക്ഷാൽ അറിയുന്നതിനും ഉപാസി ക്കുന്നതിനുമായി, വിഷ്ണുവിനു സാളഗ്രാമംപോലേ, അതിന് ഹൃദയാകാശം സ്ഥാനമെന്നു പറയുവാൻ പോകുന്നു. ആ സ്ഥാ നത്തിൽ ഉപാസിച്ചാൽ, മനോമയത്വം മുതലായ ധർമ്മങ്ങ ളോടുകൂടി, കരതലാമലകംപോലേ, (ബഹ്മം സാക്ഷാൽ അനുഭവപ്പെടും. എല്ലാം ആത്മാവുതന്നെ എന്നുള്ള അവസ്ഥ യെ പ്രാപിക്കുന്നതിനുള്ള മാർഗ്ഗവും പറയണം. അതിന്നായി അനുവാകം ആരംഭിക്കുന്നു: —

ഉപ—സ യ ഏഷോഽന്തർഹൃദയ ആകാശ, സ്തസ്മിന്നയം പുരുഷോമനോമയഃ, അമൃതോ ഹിരണ്മയഃ; അന്തരേണതാലു കേ യ ഏഷസ്തനഇവാവലമ്ബതേ, സേന്ദ്രയോനഃ, യത്രാസൗ കേശാന്തോ വിവത്തതേ, വ്യപോഹ്യശീർഷകപാലേ. ഭൂരി ത്യഗ്നൗപ്രതിതിഷ്ഠതി; ഭുവഇതിവായൗ; സുവരിത്യാദിത്യേ; മഹഇതി(ബഹ്മണി ആപ്നോതിസ്വാരാജ്യം; ആപ്നോതിമന സസ്പതിം; വാക്പതിശ്ചക്ഷുഷ്പതിഃ ശ്രോത്രപതിർവിജ്ഞാന പതിഃ; ഏതത്തതോ ഭവതി:—ആകാശശരീരം(ബഹ്മ-സത്യാ ത്മ, പ്രാണാരാമം, മനആനന്ദം, ശാന്തിസമൃദ്ധ, മമൃതം, ഇതി പ്രാചീനയോഗ്യോപാസ്സ്വ!

| | |
|---|---|
| അന്തർഹൃദയേ | = ഹൃദയാന്തഭാഗത്തിൽ |
| യഃ ഏഷഃ ആകാശഃ | = യാതൊരാകാശമാണോ ഉള്ളതു്, |
| തസ്മിൻ | = അതിൽ ആണു് |
| മനോമയഃ | = മനോമയനും = വിജ്ഞാനമയനും |
| അമൃതഃ | = മരണമില്ലാത്ത സ്വഭാവത്തോടുകൂടിയവനും |
| ഹിരണ്മയഃ | = ഹിരണ്മയനും = ജ്യോതിർമ്മയനുമായിരിക്കുന്ന. |
| സഃ അയംപുരുഷഃ | = ഈ പുരുഷൻ സ്ഥിതിചെയ്യുന്നതു്. |
| താലുകേ അന്തരേണ | = അണ്ണാക്കുകളുടെ മദ്ധ്യത്തിൽ |
| യഃ ഏഷഃ | = യാതൊന്നാണോ, |
| സ്തനഃ ഇവഃ | = സ്തനംപോലെ |
| അവലംബതേ | = തൂങ്ങിക്കിടക്കുന്നതു്. |
| സാ ഇന്ദ്രയോനിഃ | = അതു് ഇന്ദ്രയോനിയാകുന്നു |
| യത്ര | = എവിടെ |
| അസൗകേശാന്തഃ | = ഈ കേശങ്ങളുടെ ചുവടു് |
| വിവർത്തതേ | = വിഭാഗേന വർത്തിക്കുന്നുവോ = രണ്ടായി പിരിയുന്നുവോ |
| തത്ര | = അവിടെ |
| ശീർഷകപാലേ | = ശിരഃകപാലത്തിൽ=തലയോട്ടിൽ |
| വ്യപോഹ്യ | = വിഭജിച്ചിട്ടു്=പിളർപ്പുണ്ടാക്കിയിട്ടു് |
| വിനിർഗ്ഗതാ | = അതു വെളിയിൽ വന്നിരിക്കുന്നു |
| ഭൂഃ ഇതി അഗ്നൗ പ്രതിഷ്ഠതി | = 'ഭൂഃ' എന്നു് ഒന്നാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ള അഗ്നിയിൽ പ്രതിഷ്ഠയേ പ്രാപിക്കുന്നു. |
| ഭുവഃ ഇതി വായൗ | = 'ഭുവഃ' എന്നു രണ്ടാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ള വായുവിൽ പ്രതിഷ്ഠയേ പ്രാപിക്കുന്നു. |
| സുവഃ ഇതി ആദിത്യേ | = 'സുവഃ' എന്നു മൂന്നാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ള ആദിത്യനിൽ പ്രതിഷ്ഠയേ പ്രാപിക്കുന്നു. |
| മഹഃ ഇതി ബ്രഹ്മണി | = 'മഹഃ' എന്നു നാലാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ള ബ്രഹ്മത്തിൽ പ്രതിഷ്ഠയേ പ്രാപിക്കുന്നു. |

സ്വാരാജ്യം ആപ്നോതി = താൻതന്നെ രാജാവെന്നുള്ള അവസ്ഥയെ പ്രാപിക്കുന്നു

| | |
|---|---|
| മനസസ്പതിം | = എല്ലാമനസ്സുകളുടേയും പതിയായ ബ്രഹ്മത്തെ |
| ആപ്നോതി | = പ്രാപിക്കുന്നു |
| വാക്പതിഃ | = വാക്കുകളുടെ പതിയായും |
| ചക്ഷുഷ്പതി | = ചക്ഷുസ്സുകളുടെ പതിയായും |
| ശ്രോത്രപതിഃ | = ശ്രോത്രങ്ങളുടെ പതിയായും |
| വിജ്ഞാനപതിഃ | = വിജ്ഞാനങ്ങളുടെ പതിയായും |
| ഭവതി | = തീരുന്നു. |
| തതഃ | = അനന്തരം |
| ആകാശശരീരം | = ആകാശമാകുന്ന ശരീരത്തോടുകൂടിയതായും (അ) ആകാശംപോലെ സൂക്ഷ്മമായ ശരീരത്തോടുകൂടിയതായും |
| പ്രാണാരാമം | = പ്രാണങ്ങളിൽ ആരമിക്കുന്നതായും |
| മന ആനന്ദം | = ആനന്ദമയമായ മനസ്സോടുകൂടിയതായും |
| ശാന്തിസമൃദ്ധം | = ശാന്തിയായും സമൃദ്ധമായും ഉള്ള |
| ഏതത് ബ്രഹ്മ | = പ്രകൃതമായ ബ്രഹ്മമായി |
| ഭവതി | = ഭവിക്കുന്നു. |

ഭാഷ്യം — ഹൃദയമെന്നതു്, പശുവിനെകൊല്ലുമ്പോൾ കാണപ്പെടാറുള്ളതും, പ്രാണങ്ങൾക്കു ഇരിപ്പിടവും, അനേകനാഡികൾക്കു ഉൽപത്തിസ്ഥാനവും, മേലോട്ടുതണ്ടും കീഴോട്ടുമുഖവുമായുള്ള താമരമൊട്ടിൻെറ ആകൃതിയിലുള്ളതുമായ മാംസപിണ്ഡമാണു്. അതു പ്രസിദ്ധമായിട്ടുള്ളതാകുന്നു. അതിൻെറ ഉള്ളിലുള്ള ആകാശവും ജലപാത്രത്തിൻെറ ഉള്ളിലുള്ള ആകാശംപോലെ പ്രസിദ്ധമായിട്ടുള്ളതുതന്നെ. ആ ആകാശത്തിലാണ ഈ പുരുഷൻ പുരത്തിൽ ശയിക്കുന്നതുകൊണ്ടോ, ഭൂരാദികളായ ലോകങ്ങൾ ഇവനാൽ പൂർണ്ണങ്ങളായിരിക്കുന്നതുകൊണ്ടോ ആണു്, ഇവനെ പുരുഷൻ എന്നു പറയുന്നതു്. മനസ്സു് എന്നതു വിജ്ഞാനമാണു്. അതിനാൽ അറിയപ്പെട്ടതുകൊണ്ടു് ഇവൻ മനോമയനാകുന്നു. അഥവാ, മനനംചെയ്യുന്നതിനുള്ളകരണമാണു് മനസ്സു്, അതായതു് അന്തഃകരണം. അന്തഃകരണാഭിമാനി

യോ, അന്തഃകരണമാകുന്ന ലിംഗത്തോടുകൂടയവനോ ആകയാൽ മനോമയനാകുന്നു. ഇവൻ, അമൃതനും (മരണമില്ലാത്ത സ്വഭാവത്തോടുകൂടിയവനും) ജ്യോതിർമ്മയനുമാകുന്നു. ഇപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയവനും ഹൃദയാകാശത്തിൽ സാക്ഷാൽക്കരിക്കപ്പെടുന്നവനും അറിയുന്നവൻെറ ആത്മാവായുള്ളവനുമായ ഇന്ദ്രൻെറ ഇപ്രകാരമുള്ള സ്വരൂപത്തെ പ്രാപിക്കുന്നതിനുള്ളമാർഗ്ഗം പറയുന്നു:—ഹൃദയത്തിൽനിന്നു മേൽപോട്ടുപോകുന്ന സുഷുമ്ന എന്നുപറയുന്ന നാഡിയോഗശാസ്ത്രങ്ങളിൽ പ്രസിദ്ധമാണു്; അതു് അണ്ണാക്കുകളുടെ മധ്യത്തിൽക്കൂടിയാണു് പോകുന്നതു്; അണ്ണാക്കുകളുടെ മധ്യത്തിൽ സ്തനമെന്നപോലെ തൂങ്ങിക്കിടക്കുന്ന മാംസഖണ്ഡത്തിൻെറ മദ്ധ്യത്തിൽക്കൂടിയും അതുപോകുന്നു. ആ നാഡി, തലമുടിയുടെ ചുവടുരണ്ടായി പിരിയുന്നസ്ഥലത്തു്, അതായതു മൂർദ്ധപ്രദേശത്തിലെത്തി, തലയോട്ടിനെ ഭേദിച്ചു പുറത്തുവന്നിരിക്കുന്നു. അതു ഇന്ദ്രയോനി എന്നുപറയപ്പെടുന്നു. ഇന്ദ്രയോനി എന്നാൽ, ബ്രഹ്മത്തിൻെറ സ്വരൂപത്തെ അറിയുന്നതിനുള്ള മാർഗ്ഗമെന്നർത്ഥം. മനോമയനായ ആത്മാവിനെ കാണുന്ന വിദ്വാൻ, ആ നാഡിയിൽക്കൂടി വെളിക്കുവന്നു, ഈ ലോകത്തിൻെറ അധിഷ്ഠാതാവും, 'ഭൂഃ' എന്ന പ്രഥമവ്യാഹൃതിയുടെ സ്വരൂപത്തിലുള്ളതും, മഹത്തായ ബ്രഹ്മത്തിനു് അംഗഭൂതവുമായ അഗ്നിയിൽ പ്രതിഷ്ഠിതനായിത്തീരുന്നു, അഗ്നിസ്വരൂപത്തിൽ ഈ ലോകത്തിൽ മുഴുവൻ വ്യാപിക്കുന്നു എന്നർത്ഥം. അതുപോലെ 'ഭുവഃ'എന്നുരണ്ടാമത്തെ വ്യാഹൃതിയുടെ സ്വരൂപത്തിലുള്ള വായുവിൽ പ്രതിഷ്ഠിതനായി ഭവിക്കുന്നു. 'മഹഃ' എന്നു ചതുർത്ഥവ്യാഹൃതി സ്വരൂപവും അംഗിയുമായ ബ്രഹ്മത്തിൽ പ്രതിഷ്ഠയേ പ്രാപിക്കുന്നു. മേൽപറഞ്ഞവയിലെല്ലാം അവതന്നെയായി സ്ഥിതിചെയ്തിട്ടു്, ബ്രഹ്മമായിത്തീൎന്നു്, സ്വരാജ്യത്തെ പ്രാപിക്കുന്നു. താൻതന്നെ രാജാവാ (അധിപതിയാ) യിത്തീരുന്നു എന്നുസാരം. അവർ (അംഗഭൂതന്മാരായ ദേവന്മാർ) ബ്രഹ്മത്തിനെന്നപോലെ ഇവനു കപ്പംകൊടുക്കുകയും ചെയ്യുന്നു. ബ്രഹ്മം സൎവാത്മകമായതുകൊണ്ടു്, എല്ലാമനസ്സുകളുടേയും പതിയാകുന്നു. എന്തെന്നാൽ, എല്ലാമനസ്സുകളെക്കൊണ്ടും അതു മനനം ചെയ്യുന്നു. ഇപ്രകാരം അറിയുന്നവൻ അങ്ങനെയുള്ള ബ്രഹ്മമായിത്തീരു

ന്നു. എന്നുമാത്രമല്ല, എല്ലാ വാഗിന്ദ്രിയങ്ങളുടേയും പതിയായും എല്ലാചക്ഷുസ്സുകളുടേയും പതിയായും, എല്ലാശ്രോത്രങ്ങളുടേയും പതിയായും എല്ലാവിജ്ഞാനങ്ങളുടേയും പതിയായും തീരുന്നു. ഇതിലും കൂടുതലായി ആകാശമാകുന്ന ശരീരത്തോടുകൂടിയതും (അ) ആകാശംപോലെ സൂക്ഷ്മമായ ശരീരത്തോടുകൂടിയതും, സത്യമായ സ്വഭാവത്തോടുകൂടിയതും പ്രാണങ്ങളിൽ ആരമിക്കുന്നതും (അ) പ്രാണങ്ങൾ ആരമിക്കുന്നതും, ആനന്ദമയമായ മനസ്സോടുകൂടിയതും, ശാന്തികൊണ്ടു സമൃദ്ധമായതും (അ) ശാന്തിയും സമൃദ്ധവുമായിട്ടുള്ളതും മരണമില്ലാത്ത സ്വഭാവത്തോടുകൂടിയതും ആയ പ്രകൃതമായ ബ്രഹ്മമായിത്തീരുന്നു. ഇവിടെ അധികമായിപ്പറഞ്ഞ വിശേഷണങ്ങളെല്ലാം മുമ്പു പറഞ്ഞ മനോമയത്വം മുതലായവയുടെ കൂട്ടത്തിൽ ചേർത്തു കണ്ടുകൊള്ളണം.

ഇപ്രകാരം മനോമയത്വം മുതലായ ധർമ്മങ്ങളോടു കൂടിയ ബ്രഹ്മത്തെ, അല്ലയോ പ്രാചീനയോഗ്യ! ഉപാസിച്ചുകൊള്ളുക. ഈ ആചാര്യവചനം പറഞ്ഞതു് ആദരത്തിനു വേണ്ടിയാകുന്നു.

ശീക്ഷാധ്യായത്തിൽ ആറാമത്തെ അനുവാകം കഴിഞ്ഞു.

## ഏഴാമത്തെ അനുവാകം

ഭാ — വ്യാഹൃതി സ്വരൂപത്തിൽ ഉപാസിക്കപ്പെടേണ്ടതായി മേൽപ്പറഞ്ഞ ബ്രഹ്മത്തിനുതന്നെ, പൃഥിവി മുതലായ പാങ്ക്തങ്ങളുടെ സ്വരൂപത്തിലുള്ള ഉപാസനം പറവാൻ പോകുന്നു. അഞ്ചു് എന്ന സംഖ്യയുടെ ചേർച്ചയാൽ പങ്ക്തി എന്ന ഛന്ദസ്സുണ്ടാകുന്നു. അതിനാൽ എല്ലാം പാങ്ക്തമാകുന്നു. പാങ്ക്തം യജ്ഞവുമാണ്. ''പഞ്ചപദാ പങ്ക്തിഃ'' ''പാങ്ക്തോയജ്ഞഃ'' എന്നുള്ള ശ്രുതി അതിനു പ്രമാണമാകുന്നു. പത്നി, യജമാനൻ, പുത്രൻ, ദൈവവിത്തം, മാനുഷവിത്തം എന്ന അഞ്ചു സാധനങ്ങളെക്കൊണ്ടു സമ്പാദിക്കപ്പെടുന്നതാകയാൽ യജ്ഞം പാങ്ക്തമാകുന്നു എന്നാണു് അതിന്റെ സാരം. അതിനാൽ ലോകം മുതൽ ആത്മാവുവരെയുള്ള സർവ്വത്തേയും പാങ്ക്തമായി പരികല്പിക്കുന്നതു്, അതിനെ യജ്ഞമായി പരികല്പിക്കുകതന്നെയാകുന്നു. സർവത്തേ

യും യജ്ഞമായി പരികല്പിക്കുന്നതുകൊണ്ടു പാങ്ക്തസ്വരൂപനായ പ്രജാപതിയെ പ്രാപിക്കും. അതിനാൽ സർവ്വം പാങ്ക്തമാകുന്നതെങ്ങനെ എന്നു പറയുന്നു:—

ഉപ — പൃഥിവ്യന്തരീക്ഷം ദ്യൗർദ്ദിശോ ऽവാന്തരദിശാഃ; അഗ്നിർവായുരാദിത്യശ്ചന്ദ്രമാ നക്ഷത്രാണി; ആപ ഓഷധയോ വനസ്പതയ ആകാശആത്മാ; ഇത്യധിഭൂതം. 1

| | |
|---|---|
| പൃഥിവീ, അന്തരിക്ഷം, ദ്യൗഃ, ദിശഃ, അവാന്തരദിശാഃ; | = പൃഥിവി, അന്തരിക്ഷം, ദ്യോവു്, ദിക്കുകൾ. ഇടദിക്കുകൾ; |
| അഗ്നിഃ, വായുഃ, ആദിത്യഃ, ചന്ദ്രമാഃ, നക്ഷത്രാണി | = അഗ്നി, വായു, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, |
| ആപഃ ഓഷധയഃ, വനസ്പതയഃ, ആകാശഃ, ആത്മാ | = ജലം, ഓഷധികൾ, വൃക്ഷങ്ങൾ, ആകാശം, ആത്മാവു്, |
| ഇതി അധിഭൂതം | = ഇങ്ങനെ അധിഭൂതം |

ഭാഷ്യം — പൃഥിവി, അന്തരിക്ഷം, ദ്യോവു, ദിക്കുകൾ, ഇടദിക്കുകൾ, ഇങ്ങനെ ലോകപാങ്ക്തം. അഗ്നി, വായു, ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഇങ്ങനെ ദേവതാപാങ്ക്തം ജലം, ഓഷധികൾ. വൃക്ഷങ്ങൾ, ആകാശം, ആത്മാവു് ഇങ്ങനെ ദേവതാപങ്ക്തം. ഇതു ഭൂതാധികാരമായതുകൊണ്ടു് ആത്മാവെന്നു പറഞ്ഞതു വിരാട്ടാകുന്നു. ''ഇതിഅധിഭൂതം'' എന്നു പറഞ്ഞതു്, അധിലോകം അധിദൈവതം എന്ന രണ്ടു പാങ്ക്തങ്ങളെക്കൂടി ഗ്രഹിക്കണമെന്നുള്ള താല്പര്യത്തോടുകൂടിയാണു്. എന്തെന്നാൽ, ലോകദേവതാ പാങ്ക്തങ്ങളും, പറഞ്ഞുകഴിഞ്ഞുവല്ലോ

ഉപ—അഥാധ്യാത്മം — പ്രാണോ വ്യാനോ ऽപാനഉദാനഃ സമാനഃ; ചക്ഷുഃ ശ്രോത്രം മനോ വാക് ത്വക്; ചർമ്മമാംസം സ്നാവാസ്ഥിമജ്ജാ, ഏതദധിവിധായ ഋഷിരവോചത്—പാങ്ക്തം വാ ഇദം സർവം, പാങ്ക്തേനൈവ പാങ്ക്തം സ്പൃണോതീതി. 2

| | |
|---|---|
| അഥ | = ഇനി |
| അധ്യാത്മം | = അധ്യാത്മമായ പാങ്ക്തത്രയം പറവാൻ പോകുന്നു. |

| | |
|---|---|
| പ്രാണഃ, വ്യാനഃ, അപാനഃ ഉദാനഃ, സമാനഃ, | = പ്രാണൻ, വ്യാനൻ, അപാനൻ, ഉദാനൻ, സമാനൻ; |
| ചക്ഷുഃ, ശ്രോത്രം, മനഃവാക്, ത്വക് | = ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, വാക്ക്, ത്വക്ക്; |
| ചർമ്മ, മാംസം, സ്നാവ, അസ്ഥി, മജ്ജ, | = ചർമ്മം, മാംസം, സ്നാവാവ്, (ധമനി) അസ്ഥി, മജ്ജ; |
| ഏതത് | = ഇതിനേ |
| അധിവിധായ | = പരികല്പിച്ചിട്ട് |
| ഋഷിഃ അവോചത് | = ഋഷി പറഞ്ഞു. |
| ഇദം സർവ്വം | = ഇതെല്ലാം |
| പാങ്ക്തം വൈ | = പാങ്ക്തമാകുന്നു. |
| പാങ്ക്തേന ഏവ | = ആദ്ധ്യാത്മികമായ പാങ്ക്തംകൊണ്ടുതന്നെ. |
| പാങ്ക്തം | = ബാഹ്യമായ പാങ്ക്തത്തെ |
| സ്പൃണോതി | = ബലപ്പെടുത്തുന്നു = പൂരിപ്പിക്കുന്നു. |
| ഇതി | = എന്നു്. |

ഭാഷ്യം—ഇനി അധ്യാത്മമായ മൂന്നു പാങ്ക്തത്തെ പറയുന്നു:—പ്രാണൻ മുതലായവ വായുപാങ്ക്തമാകുന്നു; ചക്ഷുസ്സു മുതലായതു് ഇന്ദ്രിയപാങ്ക്തം; ചർമ്മം മുതലായതു ധാതുപാങ്ക്തം. ഇത്രയുമേയുള്ളു. ഇതു സർവ്വം അധ്യാത്മവും ബാഹ്യവുമായ പാങ്ക്തംതന്നെ. ഇപ്രകാരം ഇതിനെ പരികല്പിച്ചിട്ടു്, വേദദർശനസമ്പന്നനായ ഋഷി പറഞ്ഞു:—ഇതെല്ലാം പാങ്ക്തമാകുന്നു. സംഖ്യ തുല്യമായതുകൊണ്ടു്, ആധ്യാത്മികമായ പാങ്ക്തത്താൽ ബാഹ്യമായ പാങ്ക്തത്തെ ബലപ്പെടുത്തുന്നു—പൂരണം ചെയ്യുന്നു. ''നികൃഷ്ടത്തെ ഉൽകൃഷ്ടമായി ദർശിക്കുന്നതു ഫലവത്താകുന്നു'' എന്നുള്ള ന്യായമനുസരിച്ചു് ബാഹ്യപാങ്ക്തങ്ങളുടെ രൂപത്തിൽ ആധ്യാത്മികമായ മൂന്നു പാങ്ക്തത്തേയും അറിയുന്നു എന്നു സാരം. ഇതു സർവ്വവും പാങ്ക്തമാണെന്നു് ആരറിയുന്നുവോ, അവൻ പ്രാജാപത്യാത്മാവായിത്തന്നെ തീരുന്നു എന്നർത്ഥം.

ശിക്ഷാധ്യായത്തിൽ ഏഴാമത്തെ അനുവാകം കഴിഞ്ഞു.

## എട്ടാമത്തെ അനുവാകം.

ഭാഷ്യം—ആദ്യം, വ്യാഹൃതിസ്വരൂപമായ ബ്രഹ്മത്തിന്റെ ഉപാസനം പറഞ്ഞു. അനന്തരം പാങ്ക്തസ്വരൂപത്തിലുള്ള അതിന്റെ ഉപാസനം പറയപ്പെട്ടു. ഇപ്പോഠം എല്ലാ ഉപാസനത്തിനും അംഗഭൂതമായ ഓംകാരത്തിന്റെ ഉപാസനം വിധിക്കുവാൻ പോകുന്നു. പരാപരബ്രഹ്മദൃഷ്ടിയോടുകൂടി ഉപാസിക്കപ്പെടുന്ന ഓംകാരം, ശബ്ദംമാത്രമാണെങ്കിലും, പരാപരബ്രഹ്മപ്രാപ്തിക്കു സാധനമായിത്തീരുന്നു. അതാണല്ലോ വിഷ്ണുവിനു പ്രതിമ എന്നപോലെ, പരവും അപരവുമായ ബ്രഹ്മത്തിനു് ആലംബനം. ''ഏതേനൈവാ ʃ ʃ യതനേനൈകതരമന്വേതി'' എന്നുള്ള ശ്രുതി ഇതിനു പ്രമാണമാകുന്നു.

ഉപ —ഓമിതി, ബ്രഹ്മ, ഓമിതീദം സർവം. 1

| | |
|---|---|
| ഓം ഇതി | = 'ഓം' എന്നുള്ളതു് |
| ബ്രഹ്മ | = ബ്രഹ്മമാകുന്നു. |
| ഓം ഇതി | = 'ഓം' എന്നുള്ളതു് |
| ഇദം സർവം | = ഇതെല്ലാമാകുന്നു. |

ഭാഷ്യം— 'ഓം ഇതി' എന്നുള്ളതിലേ ഇതി ശബ്ദം സ്വരൂപപരിച്ഛേദത്തിനായിട്ടുള്ളതാണു്. 'ഓം' എന്നുള്ള ശബ്ദരൂപം ബ്രഹ്മമാണെന്നു മനസ്സുകൊണ്ടു ധരിക്കണം—ഉപാസിക്കണം. എന്തെന്നാൽ ശബ്ദരൂപമായ സർവവും ഓംകാരത്താൽ വ്യാപ്തമായിരിക്കുന്നു. ''തദ്യഥാശങ്കുനാ'' ഇത്യാദി വേറേശ്രുതിയുമുണ്ടു്. ''അഭിധേയം അഭിധാനത്തിനധീനമാണെന്നുള്ളതുകൊണ്ടു്, ഇതെല്ലാം ഓംകാരമാണെന്നു പറയപ്പെടുന്നു.

ഉപ—ഓമിത്യേതദനുകൃതി ഹസ്മവാ;—അപ്യോ ശ്രാവയേത്യാശ്രാവയന്തി; ഓമിതി സമാനി ഗായന്തി: ഓം ശോമിതി ശസ്ത്രാണി ശംസന്തി; ഓമിത്യധ്വര്യുഃ പ്രതിഗരം പ്രതിഗൃണാതി; ഓമിതി ബ്രഹ്മാ പ്രസൗതി; ഓമിത്യഗ്നി ഹോത്രമനുജാനാതി; ഓമിതി ബ്രാഹ്മണഃപ്രവക്ഷ്യന്നാഹ ബ്രഹ്മോപാപ്നവാനിതി, ബ്രഹ്മൈവോപാപ്നോതി. 2

ഓം ഇതി ഏതത് = 'ഓം' എന്നുള്ളതു്

അനുകൃതി<br>ഹസ്മ വൈ } = അനുകരണമാണെന്നു പ്രസിദ്ധമാണു്.

| | |
|---|---|
| അപി (ച) | = എന്നുമാത്രമല്ല. |
| ഓ ശ്രാവയ ഇതി | = 'ഓശ്രാവയ' എന്ന് |
| ആശ്രാവയന്തി | = ചുററും ദേവന്മാരെ മന്ത്രശ്രവണം ചെയ്യിക്കുന്നു. |
| ഓം ഇതി | = 'ഓം' എന്ന്. |
| സാമാനി | = സാമങ്ങളെ=ഗീതിയോടുകൂടിയ ഋക്കുകളെ |
| ഗായന്തി. | = ഗാനംചെയ്യുന്നു |
| ഓം ശോം ഇതി | = 'ഓം ശോം' എന്ന് |
| ശസ്ത്രാണി | = ശസ്ത്രങ്ങളെ=ഗീതിയില്ലാത്ത ഋക്കുകളെ |
| ശംസന്തി. | = ശംസിക്കുന്നു. |
| ഓം ഇതി | = 'ഓം' എന്ന് ഉച്ചരിച്ചിട്ട്, |
| അധ്വര്യുഃ | = അധ്വര്യു=യജുസ്സിന്റെ ഋത്വിക്ക് |
| പ്രതിഗൃണാതി. | = പ്രതിശംസനത്തെ ഉച്ചരിക്കുന്നു. |
| ഓം ഇതി | = 'ഓം' എന്ന് |
| ബ്രഹ്മാ | = ബ്രഹ്മാവ്=ഒരുതരം ഋത്വിക്ക് |
| പ്രസൗതി | = അനുവദിക്കുന്നു. |
| പ്രവക്ഷ്യൻ | = പ്രവചിക്കുവാൻപോകുന്ന=അധ്യയനം ചെയ്യാൻപോകുന്ന |
| ബ്രാഹ്മണഃ | = ബ്രാഹ്മണൻ. |
| ബ്രഹ്മ ഉപാപ്നവാനി ഇതി | = ഞാൻ വേദത്തെ ഗ്രഹിക്കുമാറാകട്ടെ! എന്നുള്ള അഭിപ്രായത്തോടുകൂടി |
| 'ഓം' ഇതി | = 'ഓം' എന്ന് |
| ആഹ | = പറയുന്നു. |
| ബ്രഹ്മ ഏവ | = ബ്രഹ്മത്തെത്തന്നെ |
| ആപ്നോതി | = പ്രാപിക്കയും ചെയ്യുന്നു. |

ഭാഷ്യം — ഓംകാരം ഉപാസ്യമായതുകൊണ്ട് അതിനെ സ്തുതിക്കുന്നതിനായിട്ടാണ് ഉത്തരഗ്രന്ഥം. ഒരുവൻ 'നീ അതു ചെയ്ക, നീ അവിടെ പോവുക' എന്നു നിയോഗിക്കുമ്പോൾ 'ചെയ്യാം' 'പോകാം' എന്നുപറയുന്നതിനുപകരം 'ഓം' എന്ന് അന്യൻ അനുകരിക്കുന്നു. അതിനാൽ 'ഓം'കാരം അനുകരണമാണെന്നു പ്രസിദ്ധമാണ്. അതു മാത്രമല്ല, 'ഓ ശ്രാവയ' എന്നു നിയോഗപൂർവകമായി ദേവന്മാരേ മന്ത്രശ്രവണം ചെയ്യിക്കുന്നു.

അതുപോലേ, സാമങ്ങളെ ഗാനം ചെയ്യുന്നവർ 'ഓം' എന്നു് സാമങ്ങളെ ഗാനം ചെയ്യുന്നു. ശസ്ത്രങ്ങളെന്നു പറയുന്ന ഗീതിരഹിതങ്ങളായ ഋക്കുകളെ ചൊല്ലുന്നവർ യാഗകർമ്മത്തിലും മററുള്ളിടത്തും അവയെ പഠിക്കുന്നതു് 'ഓംശോം' എന്നിങ്ങനെയാണു്. ഹോതാവു പഠിക്കുന്നതിനെതിരായി അധ്വര്യു പഠിക്കുന്നതു് 'ഓം ഥാമോ ദൈവ' എന്നിങ്ങനെ 'ഓംഃ' എന്നുച്ചരിച്ചിട്ടാണു്. ബ്രഹ്മാവെന്നുപറയുന്ന ഋത്വിക്കു്, അനുവദിക്കുന്നതു് 'ഓം എന്നാണു്. 'ഓം' എന്നു് അഗ്നിഹോത്രത്തെ അനുവദിക്കുന്നു. 'ഹോമിക്കുന്നു' എന്നു പറയുമ്പോൾ 'ഓം' എന്നു് അനുവദിക്കുന്നു എന്നു സാരം. വേദാധ്യയനം ചെയ്‌വാൻ പോകുന്ന ബ്രാഹ്മണൻ 'ഓം' എന്നുപറഞ്ഞാണു് അധ്യയനം ചെയ്‌വാൻ തുടങ്ങുന്നതു്. അങ്ങനെ പറയുന്നതു് ഞാൻ വേദം ഗ്രഹിക്കുമാറാകട്ടെ! എന്നുള്ള അഭിപ്രായത്തോടുകൂടിയാണു് എന്നിട്ടു വേദത്തെ ഗ്രഹിക്കുകയും ചെയ്യുന്നു. അഥവാ 'പ്രവക്ഷ്യൻ' എന്നതു വഹ ധാതുവിൻെറ രൂപമാണെന്നുവച്ചുകൊണ്ടു വേറെവിധത്തിലും അർത്ഥം പറയാം:—ഞാൻ ബ്രഹ്മത്തെ (പരമാത്മാവിനെ) പ്രാപിക്കുമാറാകട്ടെ! എന്നിങ്ങനെ, അവനവനെ ബ്രഹ്മത്തെ പ്രാപിപ്പിക്കുവാനിച്ഛിക്കുന്ന ബ്രാഹ്മണൻ 'ഓം' എന്നുതന്നെ പറയുന്നു. അവൻ ആ ഓംകാരംകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കയും ചെയ്യുന്നു. 'ഓം'കാരപൂർവ്വമായി നടക്കുന്ന ക്രിയകൾ ഫലവത്തുകളായിരിക്കുന്നതിനാൽ ഓംകാരത്തെ ബ്രഹ്മമെന്നുവച്ചു് ഉപാസിക്കണമെന്നു വാക്യാർത്ഥം.

ശീക്ഷാധ്യായത്തിൽ എട്ടാമത്തെ അനുവാകം കഴിഞ്ഞു.

---

## ശീക്ഷാധ്യായത്തിൽ ഒൻപതാമത്തെ അനുവാകം.

ഉപ—ഋതം ച സ്വാധ്യായപ്രവചനേ ച; സത്യം ച സ്വാധ്യായ പ്രവചനേ ച; തപശ്ച സ്വാധ്യായ പ്രവചനേ ച, ദമശ്ച സ്വാധ്യായ പ്രവചനേ ച; ശമശ്ച സ്വാധ്യായ പ്രവചനേ ച; അഗ്നയശ്ച സ്വാധ്യായ പ്രവചനേ ച; അഗ്നിഹോത്രം ച സ്വാധ്യായപ്രവചനേ ച; അതിഥയശ്ച സ്വാധ്യായപ്രവചനേ ച; മാനുഷം ച സ്വാധ്യായപ്രവചനേ ച; പ്രജാച സ്വാധ്യായപ്രവചനേ ച, പ്രജനശ്ച സ്വാധ്യായ പ്രവചനേ ച; പ്രജാതിശ്ച സ്വാധ്യായ പ്രവചനേ ച. 1

ഋതം ച = ഋതവും = ശാസ്ത്രപ്രകാരം കർമ്മത്തെ സംബന്ധിച്ചുള്ള ജ്ഞാനവും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായ (അധ്യയന)വും പ്രവചന (ബ്രഹ്മയജ്ഞം (അ) അധ്യാപന)വും

സത്യം ച = സത്യവും=സത്യവചനവും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും

തപഃ ച = തപസ്സും= കൃഛ്ശ്രചാന്ദ്രായണാദിയും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും

ദമഃ ച = ദമവും=ബാഹ്യേന്ദ്രിയവും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായപ്രവചനങ്ങളും

ശമഃ ച = ശമവും = അന്തഃകരണോപശമവും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും;

അഗ്നയഃ ച = അഗ്നികളും=ആധാനം ചെയ്യപ്പെടേണ്ടവയായ മൂന്നോ അഞ്ചോ അഗ്നികളും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും

അഗ്നിഹോത്രം ച = അഗ്നിഹോത്രവും = രാവിലേയും വൈകുന്നേരവും ഹോമംചെയ്ക എന്നുള്ള ശ്രൗതമായ നിത്യകർമ്മവും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും,

അതിഥയഃ ച = അതിഥികളും = അജ്ഞാതകുലഗോത്രന്മാരും ഭോജനം മുതലായതിനുവേണ്ടി തിഥി നോക്കാതെ വീട്ടിൽ വരുന്നവരുമായ ബ്രാഹ്മണാദികളും

സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും

മാനുഷം ച = മാനുഷവും=പുത്രാദികളുടെ വിവാഹാദിയിൽ ബന്ധുക്കരം മുതലായവരേ യഥോചിതമായി പൂജിക്കയും മററും ചെയ്യുന്നതും.

സ്വാധ്യായപ്രവചനേ ച= സ്വാധ്യായവും പ്രവചനവും

പ്രജാ ച = പ്രജയും=പുത്രാദിയും
സ്വാധ്യായപ്രവചനേ ച= സ്വാധ്യായവും പ്രവചനവും
പ്രജനഃ ച = പ്രജനവും = ഋതുകാലത്തിൽ ഭാര്യാഗമനവും
സ്വാധ്യായപ്രവചനേ ച= സ്വാധ്യായവും പ്രവചനവും,
പ്രജാതിഃ ച = പ്രജാതിയും പൌത്രാദികളുടെ ഉല്പത്തിയും = പുത്രനു് അനുരൂപയും പ്രിയയുമായ ഭാര്യയേയും കന്യകയ്ക്കു് അങ്ങനേയുള്ള വരനേയും സമ്പാദിച്ചു കൊടുക്കുകയും മററും ചെയ്യുന്നതും
സ്വാധ്യായപ്രവചനേ ച = സ്വാധ്യായവും പ്രവചനവും
ഏതാനി = ഇവ
അനുഷ്ഠേയാനി = അനുഷ്ഠിക്കപ്പെടേണ്ടവയാകുന്നു.

ഭാഷ്യം—വിജ്ഞാനത്താൽ തന്നെ സ്വാരാജ്യത്തെ പ്രാപിക്കുമെന്നു പറഞ്ഞതുകൊണ്ടു്, ശ്രൗതങ്ങളും സ്മാർത്തങ്ങളുമായ കർമ്മങ്ങൾക്കു് ആനർത്ഥക്യം വരുന്നതിനാൽ, അതു വരരുതെന്നുവച്ചു്, കർമ്മങ്ങൾ പുരുഷാർത്ഥസാധനങ്ങളാണെന്നു കാണിക്കുവാനായി അവയെ ഇവിടെ ഉപന്യസിക്കുന്നു:—കർമ്മത്തെപ്പററി ശാസ്ത്രപ്രകാരമുള്ള ജ്ഞാനമാണു ഋതം. സ്വാധ്യായം= അധ്യയനം. പ്രവചനം=അധ്യാപനം (അ) ബ്രഹ്മയജ്ഞം സത്യം=സത്യവചനം (അ) വാക്കുകൊണ്ടും ശരീരംകൊണ്ടും വിഹിതകർമ്മംചെയ്ക. തപസ്സു = കൃച്ഛ്റം മുതലായതു്. ദമം=ബാഹ്യേന്ദ്രിയോപശമം. ശമം = അന്തഃകരണോപശമം ഇവ അനുഷ്ഠിക്കപ്പെടേണ്ടവയാകുന്നു. അഗ്നികളെ ആധാനം ചെയ്യണം. അഗ്നിഹോത്രം ഹോമിക്കണം. അതിഥികളെ പൂജിക്കണം. ലൗകികമായ സംവ്യവഹാരങ്ങളും അപ്പോഴപ്പോൾ വേണ്ടതുപോലെ അനുഷ്ഠിക്കണം. പ്രജയെ ഉൽപാദിപ്പിക്കണം. ഋതുകാലത്തിൽ ഭാര്യാഗമനം ചെയ്യണം. പുത്രനേക്കൊണ്ടു ശരിയായി വിവാഹംചെയ്യിച്ചും കന്യകയെ അനുരൂപനായ വരനു പ്രദാനംചെയ്തും പൗത്രാദികളുടെ ഉൽപത്തിക്കു വേണ്ട ഏർപ്പാടുകളെല്ലാം നടത്തണം ഇപ്പറഞ്ഞ സർവ്വകാര്യങ്ങളോടും കൂടിയിരിക്കുന്നവനും സ്വാധ്യായവും പ്രവചനവും പ്രയത്നപ്പെട്ടു് അനുഷ്ഠിക്കേണ്ടതാണെന്നു കാണിക്കുന്നതിലേ

ക്കാണ് ഓരോന്നിനോടും ചേർത്തു സ്വാധ്യായപ്രവചനങ്ങളെ പറഞ്ഞിരിക്കുന്നത്. അർത്ഥജ്ഞാനം സ്വാധ്യായത്തിനധീനമാണല്ലൊ. പരമശ്രേയസ്സ് അർത്ഥജ്ഞാനംകൊണ്ടേ സിദ്ധിക്കയുമുള്ളു. അതു മറന്നുപോകാതിരിപ്പാനും ധർമ്മം വദ്ധിക്കുവാനുമായിട്ടാണ് അധ്യാപനം. അതിനാൽ സ്വാധ്യായത്തിലും പ്രവചനത്തിലും ആദരംവേണം.

ഉപ — സത്യമിതിസത്യവചാരാഥീതരഃതപഇതിതപോനിത്യഃപൗരുശിഷ്ടിഃ സ്വാധ്യായപ്രവചനേ ഏവേതിനാകോ മൗദ്ഗല്യഃ, തദ്ധിതപസ്തദ്ധി തപഃ 2

| | |
|---|---|
| സത്യം ഇതി | = സത്യമാണ് അനുഷ്ഠിക്കപ്പെടേണ്ടതെന്ന് |
| സത്യവചാഃ | = സത്യമായ വാക്കോടുകൂടിയ (അ) സത്യവചസ്സെന്നു പേരുള്ള |
| രാഥീതരഃ | = രാഥീതരൻ (രഥീതരഗോത്രത്തിൽ ജനിച്ച ആചാര്യൻ) വിചാരിക്കുന്നു. |
| തപഃ ഇതി | = തപസ്സുതന്നെയാണു ചെയ്യപ്പെടേണ്ടതെന്ന് |
| തപോനിത്യഃ | = തപസ്സുചെയ്യുന്നതിൽ താല്പര്യമുള്ള (അ)തപോനിത്യൻ എന്നു പേരുള്ള |
| പൗരുശിഷ്ടിഃ | = പുരുശിഷ്ടന്റെ അപത്യമായ ആചാര്യൻ വിചാരിക്കുന്നു |
| സ്വാധ്യായപ്രവചനേ | = സ്വാധ്യായവും പ്രവചവുംതന്നെയാണു |
| ഏവഇതി | = അനുഷ്ഠിക്കപ്പെടേണ്ടതെന്നു |
| നാകഃ | = നാകൻ എന്നു പേരുള്ള |
| മൗദ്ഗല്യഃ | = മുദ്ഗലന്റെ അപത്യമായ ആചാര്യൻ വിചാരിക്കുന്നു |
| തപഃ | = തപസ്സ് |
| തത്ഹി | = അതുതന്നെയാണല്ലൊ |
| തപഃ | = തപസ്സ് |
| തത്ഹി | = അതുതന്നെയാണല്ലോ. |

ഭാഷ്യം — സത്യംതന്നെയാണ് അനുഷ്ഠിക്കപ്പെടേണ്ടതെന്നു സത്യവചസ്സായ രാഥീതരാചാര്യൻ പറയുന്നു. തപസ്സുതന്നെയാണു ചെയ്യേണ്ടതെന്നു തപോനിത്യനായ പൗരുശിഷ്ടി

എന്ന ആചാര്യൻ വിചാരിക്കുന്നു. സ്വാധ്യായവും പ്രവചനവുംതന്നെയാണു് അനുഷ്ഠിക്കപ്പെടേണ്ടതെന്നു നാകൻ എന്നു പേരുള്ള മൗദ്ഗല്യാചാര്യൻ കരുതുന്നു. എന്തെന്നാൽ അതുതന്നെയാണല്ലോ തപസ്സു്. മുമ്പു പറയപ്പെട്ടവയാണെങ്കിലും സത്യം, തപസ്സു്, സ്വാദ്ധ്യായപ്രവചനങ്ങൾ ഇവയേ വീണ്ടും പറഞ്ഞതു് അവയിൽ ആദരത്തിനുവേണ്ടിയാകുന്നു.

ശീക്ഷാധ്യായത്തിൽ ഒൻപതാമത്തെ
അനുവാകം കഴിഞ്ഞു.

---

## പത്താമത്തെ അനുവാകം.

ഉപ — അഹം വൃക്ഷസ്യ രേരിവാ, കീർത്തിഃ പൃഷ്ഠം ഗിരേരിവ, ഊർദ്ധ്വപവിത്രോ വാജിനീവ സ്വമൃതമസ്മി; ദ്രവിണം സവർച്ചസം, സുമേധാ അമൃതോക്ഷിതഃ ഇതിത്രിശങ്കോ വേദാനുവചനം. 1

| | |
|---|---|
| അഹം | = ഞാൻ |
| വൃക്ഷസ്യ | = വൃക്ഷത്തിൻെറ = സംസാരവൃക്ഷത്തിൻെറ |
| രേരിവാ | = രേരിവാവാകുന്നു = പ്രേരകനാകുന്നു |
| കീർത്തിഃ | = എൻെറ ഖ്യാതി |
| ഗിരേഃ | = പർവ്വതത്തിൻെറ |
| പൃഷ്ഠം ഇവ | = പൃഷ്ഠഭാഗംപോലെയാകുന്നു = പർവ്വതപൃഷ്ഠംപോലെ ഉയർന്നതാകുന്നു |
| ഊർധ്വപവിത്രഃ | = ഞാൻ പവിത്രമായ പരബ്രഹ്മമാകുന്ന കാരണത്തോടു കൂടിയവനാകുന്നു |
| അഹം | = ഞാൻ |
| ഖാജിനി ഇവ | = വാജത്തോടു (അന്നത്തോടു) കൂടിയവനിൽ അതായതു് ആദിത്യനിൽ എന്നപോലെ |
| സ്വമൃതം അസ്മി | = ശോഭനവും വിശുദ്ധവുമായ ആത്മതത്ത്വമാകുന്നു |
| അഹം | = ഞാൻ |
| ദ്രവിണം | = ധനമായ |

| | |
|---|---|
| സവച്ച്സം | = ദീപ്തിയോടുകൂടിയ ആത്മതത്വം |
| അസ്മി | = ആകുന്നു |
| അഹം | = ഞാൻ |
| സുമേധാഃ | = ശോഭനമായ മേധയോടു കൂടിയവനും |
| അമൃതോക്ഷിതഃ | = അമൃതത്താൽ സിക്തനുമാകുന്നു |
| ഇതി | = ഇപ്രകാരമാണു് |
| ത്രിശങ്കോഃ വേദാനുവചനം | = ത്രിശങ്കു എന്ന ഋഷി ആത്മൈകത്വവിജ്ഞാനം ലഭിച്ചതിനു ശേഷം പറഞ്ഞിട്ടുള്ളതു്. |

ഭാഷ്യം—''അഹംവൃക്ഷസ്യരേരിവാ'' എന്നുള്ള മന്ത്രപാഠം ജപത്തിനായിട്ടുള്ളതാണു്. പ്രകരണമനുസരിച്ചു്, ജപം വിദ്യോൽപത്തിക്കുവേണ്ടിയുമാണു്. ഈ പ്രകരണം വിദ്യയ്ക്കുവേണ്ടിയുള്ളതാണല്ലോ. ഈ മന്ത്രം മററൊന്നിനാണെന്നു കാണിക്കുന്ന ശ്രുത്യാദിപ്രമാണം കാണുന്നതുമില്ല. ജപംകൊണ്ടു വിശുദ്ധസത്ത്വനായിട്ടുള്ളവനു് വിദ്യയുണ്ടാകുമെന്നു കല്പിക്കപ്പെടുന്നു. ഞാൻ ഉച്ഛേദാത്മകമായ സംസാരവൃക്ഷത്തെ, അന്തര്യാമിയായിരുന്നുകൊണ്ടു പ്രേരിപ്പിക്കുന്നവനാകുന്നു. എന്റെ ഖ്യാതി, പർവ്വതത്തിന്റെ പൃഷ്ഠഭാഗംപോലേ ഉയന്നതാകുന്നു; സർവ്വാത്മാവായ എന്റെ കാരണം പവിത്രവും ജ്ഞാനത്താൽ പ്രകാശിപ്പിക്കപ്പെടുന്നതുമായ പരബ്രഹ്മമാകുന്നു. അതിനാൽ ഞാൻ ഊർദ്ധ്വപവിത്രനാകുന്നു. (ഊർദ്ധ്വം = കാരണം. പവിത്രം = പാവനമായ പരബ്രഹ്മം.) വാജ (അന്ന) ത്തോടുകൂടിയവനാകയാൽ വാജീ എന്നു പറയപ്പെടുന്ന സൂര്യനിൽ അമൃതവും വിശുദ്ധവുമായ ആത്മതത്ത്വം ശ്രുതിസ്മൃതിശതങ്ങളിൽനിന്നു പ്രസിദ്ധമായിരിക്കുന്നതെങ്ങനെയോ, അതുപോലേ ശോഭനവും വിശുദ്ധവുമായ ആത്മതത്ത്വമാണു ഞാൻ. ഞാൻ, ധനവും ദീപ്തിമത്തുമായ അതേ ആത്മതത്ത്വമാകുന്നു. (അഥവാ, സവർച്ചസം എന്നതിനു് ബ്രഹ്മജ്ഞാനമെന്നർത്ഥം പറയാം. എന്തെന്നാൽ, അതു് ആത്മതത്ത്വപ്രകാശകമാണു്. ദ്രവിണം = ദ്രവിണംപോലെയുള്ളതു്. മോക്ഷസുഖഹേതുവായതുകൊണ്ടു ദ്രവിണംപോലേയുള്ള ബ്രഹ്മജ്ഞാനം ഞാൻ പ്രാപിച്ചിരിക്കുന്നു എന്നു് ''ദ്രവിണം സവച്ച്സം''എന്നതിന്റെ അർത്ഥം. ഈ പക്ഷത്തിൽ ''മയാപ്രാപ്തം'' എന്നുകൂടി അദ്ധ്യാഹരിക്കണം.)

ഞാൻ സർവ്വജ്ഞലക്ഷണമായ, ശോഭനമായ മേധയോടുകൂടിയവനാകുന്നു. (സംസാരത്തിൻെറ സ്ഥിതിയ്ക്കും ഉൽപത്തിയ്ക്കും ഉപസംഹാരത്തിനും ഉള്ള കൌശലമുണ്ടായിരിക്കുന്നതാണു ശോഭനമായ മേധയോടുകൂടിയിരിക്ക എന്നുള്ളതു്.) അതിനാൽ മരണമില്ലാത്ത സ്വഭാവത്തോടു കൂടിയവനും അവ്യയനുമാകുന്നു. (അമൃതഃ അക്ഷിതഃ എന്നു പദച്ഛേദം ചെയ്യുമ്പോഴാണു് ഈ അർത്ഥം.) അഥവാ, അമൃതോക്ഷിതനാകുന്നു; അമൃതത്താൽ സിക്തൻ (അമൃതത്താൽ അഭിഷേകം ചെയ്യപ്പെട്ടവൻ) ആകുന്നു എന്നർത്ഥം. ഇങ്ങനെ, ബ്രഹ്മവിത്തും ബ്രഹ്മമായിത്തീർന്നവനുമായ ത്രിശങ്കു എന്ന ഋഷി, ആത്മൈകത്വജ്ഞാനം ലഭിച്ചതിൻെറശേഷം പറഞ്ഞിട്ടുള്ളതാണു്. താൻ കൃതകൃത്യനായി എന്നു വെളിപ്പെടുത്തുവാനായി, വാമദേവനേപ്പോലെ ത്രിശങ്കു, ആർഷമായ ദർശനംകൊണ്ടു കണ്ടുപിടിച്ച, ആത്മവിദ്യാപ്രകാശകമായ മന്ത്രാമ്നായമാണു് ഇതെന്നു സാരം. ഇതു ജപിക്കുന്നതു വിദ്യോൽപത്തിക്കുവേണ്ടിയാണു്. ''ഋതംച'' എന്നു തുടങ്ങിയുള്ള കർമ്മോപന്യാസം കഴിഞ്ഞ ഉടൻതന്നെ ഈ വേദാനുവചനത്തെ പഠിച്ചിരിക്കുന്നതുകൊണ്ടു്, ഇപ്രകാരം ശ്രൗതങ്ങളും സ്മാർത്തങ്ങളുമായ നിത്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നവനും നിഷ്കാമനും പരമായ ബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്നവനും ആയിട്ടുള്ളവനു്, ആത്മാദിവിഷയങ്ങളായ ആർഷദർശനങ്ങൾ ഉണ്ടാകുമെന്നറിയാം.

ശീക്ഷാദ്ധ്യായത്തിൻ പത്താമത്തെ അനുവാകം കഴിഞ്ഞു.

## പതിനൊന്നാമത്തെ അനുവാകം.

ഉപ-വേദമനൂച്യാ ഽ ഽ ചാര്യോന്തേവാസിനമേവമനുശാസ്തി. 1

| | |
|---|---|
| വേദം | = വേദത്തെ |
| അനൂച്യ | = അനുവചിച്ചിട്ടു്=പഠിപ്പിച്ചിട്ടു് |
| ആചാര്യഃ | = ആചാര്യൻ |
| അന്തേവാസിനം | = അന്തേവാസിയോടു് |
| ഏവം | = ഇപ്രകാരം |
| അനുശാസ്തി | = അനുശാസിക്കുന്നു. |

ഭാഷ്യം—'വേദമനൂച്യ' എന്നിങ്ങനെ തുടങ്ങുന്ന കർത്തവ്യതോപദേശം ആരംഭിക്കുന്നതു്, ബ്രഹ്മവിജ്ഞാനത്തിനുമുമ്പു് ശ്രൗതസ്മാർത്തകർമ്മങ്ങൾ നിയമേന ചെയ്യേണ്ടതാണെന്നുള്ള അർത്ഥത്തിലാണു്. എന്തെന്നാൽ, അനുശാസനശ്രുതി പുരുഷസംസ്കാരത്തിനു വേണ്ടിയുള്ളതാണു്. സംസ്കാരംകൊണ്ടു വിശുദ്ധസത്ത്വനായിട്ടുള്ളവനു മാത്രമേ ശരിയായി ആത്മജ്ഞാനമുണ്ടാകയുള്ളു. ''തപസാ കൽമഷം ഹന്തി, വിദ്യയാ ഽമൃതമശ്നുതേ'' (തപസ്സുകൊണ്ടു അശുദ്ധിയേ നീക്കാം; വിദ്യകൊണ്ടു മോക്ഷം പ്രാപിക്കാം) എന്നു സ്മൃതിയുണ്ടു്. 'തപസാബ്രഹ്മവിജിജ്ഞാസസ്വ।'' (തപസ്സുകൊണ്ടു ബ്രഹ്മത്തെ അറിവാൻ ശ്രമിക്കുക) എന്നു ഇനി പറകയും ചെയ്യും. അതിനാൽ വിദ്യോല്പത്തിക്കു വേണ്ടി കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണു്. അനുശാസിക്കുന്നതാണു് അനുശാസനം. അനുശാസനത്തെ അതിക്രമിച്ചാൽ ദോഷമുണ്ടാകും. കേവലബ്രഹ്മവിദ്യ ആരംഭിക്കുന്നതിനുമുമ്പാണു് കർമ്മങ്ങളെ ഉപന്യസിച്ചിരിക്കുന്നതും. ബ്രഹ്മവിദ്യയുണ്ടായാൽ കർമ്മം വേണ്ടെന്നുള്ളതു്, ''അഭയം പ്രതിഷ്ഠാം വിന്ദതേ'' ''നബിഭേതികുതശ്ചന'' ''കിമഹം സാധു നാകരവം'' എന്നിങ്ങനെയുള്ളവകൊണ്ടു് ഇനികാണിക്കുവാൻ പോകുന്നതിനാൽ മുമ്പു സമ്പാദിച്ചിട്ടുള്ള ദുരിതങ്ങളുടെ ക്ഷയംവഴിയായി വിദ്യയുണ്ടാകുന്നതിനുപകരിക്കുന്നവയാണു കർമ്മങ്ങളെന്നറിയാം. ''അവിദ്യയാമൃത്യും തീർത്ത്വാവിദ്യയാ ഽമൃതമശ്നുതേ'' (അവിദ്യകർമ്മം)കൊണ്ടു മൃത്യുവിനെ കടന്നിട്ടു്, വിദ്യകൊണ്ടു അമൃതത്തെ പ്രാപിക്കുന്നു) എന്നുള്ള മന്ത്രവർണ്ണവും ഇതിനനുകൂലമായിരിക്കുന്നു. ഋതാദികളെ മുമ്പുപന്യസിച്ചതു, അവ അനർത്ഥകങ്ങളെന്നു വരാതിരിക്കുവാനാണു്. ഇവിടെ ഉപന്യസിക്കുന്നതു്, അവ ജ്ഞാനോൽപത്തിക്കുപകരിക്കുന്നവയായതുകൊണ്ടു് തീർച്ചയായി അവയേ അനുഷ്ഠിക്കേണമെന്നുള്ള അർത്ഥത്തിലാണു്. വേദത്തെ പഠിപ്പിച്ചതിനുശേഷം ആചാര്യൻ ശിഷ്യനെ, അതിൻെറ അർത്ഥം ഗ്രഹിപ്പിക്കുന്നു. ഇതുകൊണ്ടു്, വേദം പഠിച്ചവൻ, ധർമ്മത്തെ അറിയാതെ ഗുരുകുലത്തിൽ നിന്നു തിരിച്ചുപോരാൻ പാടില്ലെന്നുമനസ്സിലാക്കാം ''ബുദ്ധ്വാ കർമ്മാണിചാ ഽ ഽരഭേതു്'' (വേദാർത്ഥം അറിഞ്ഞതിൻെറ ശേഷം കർമ്മങ്ങളെ അനുഷ്ഠിക്കണം) എന്നു സ്മൃതിയുമുണ്ടു്.

ഉപ — സത്യം വദ; ധർമ്മം ചര; സ്വാധ്യായാന്മാപ്രമദഃ;
ആചാര്യായപ്രിയം ധനമാഹൃത്യപ്രജാതന്തും മാവ്യവ-
ച്ഛേത്സീഃ 2

| | |
|---|---|
| സത്യംവദ | = സത്യത്തെ പറയുക |
| ധർമ്മം ചര | = ധർമ്മത്തെ അനുഷ്ഠിക്കുക. |
| സ്വാധ്യായാത് | = സ്വാധ്യായത്തിൽ നിന്നു=അധ്യയനത്തിൽ നിന്നു്. |
| മാ പ്രമദഃ | = തെററരുതു. |
| ആചാര്യായ | = ആചാര്യനു |
| പ്രിയം ധനം | = ഇഷ്ടമായ ധനത്തെ |
| ആഹൃത്യ | = കൊണ്ടു കൊടുത്തിട്ടു് |
| പ്രജാതന്തും | = പ്രജാസന്തതിയേ |
| മാവ്യവച്ഛേത്സീഃ | = വ്യവച്ഛേദിക്കാതിരിക്കണം = നിലനിത്തണം |

ഭാഷ്യം—ആചാര്യൻ അനുശാസിക്കുന്നതെങ്ങനെയാണെന്നു പറയുന്നു;—പ്രത്യക്ഷാദിപ്രമാണങ്ങളെ കൊണ്ടു അറിയപ്പെട്ടിട്ടുള്ളതുപോലെയുള്ള സത്യം പറയുക! അതുപോലെ ധർമ്മത്തെ അനുഷ്ഠിക്കുക; ധർമ്മമെന്നു പറഞ്ഞതിൻെറ അത്ഥം പൊതുവേ അനുഷ്ഠിക്കപ്പെടേണ്ടവയെല്ലാമെന്നാണു്. സത്യാദികളെ വിശേഷിച്ചു നിർദ്ദേശിച്ചിട്ടുണ്ടല്ലോ. അധ്യയനത്തിൽനിന്നു തെററരുതു്. ആചാര്യനു്, വിദ്യയ്ക്കു പ്രതിഫലമായി, ഇഷ്ടമായ ധനം കൊണ്ടുകൊടുത്തിട്ടു്, അദ്ദേഹത്തിൻെറ അനുവാദത്തോടുകൂടി അനുരൂപയായ ഭാര്യയെക്കൊണ്ടുവന്നു്, പ്രജാസന്തതിയെ, മുടങ്ങാതെ നിലനിർത്തണം, പുത്രനുണ്ടാകാതിരുന്നാലും പുത്രകാമ്യാദികർമ്മംകൊണ്ടു പുത്രോൽപത്തിയ്ക്കുവേണ്ടി യത്നം ചെയ്യണമെന്നാണു് ഇതിൻെറ താല്പര്യം. എന്തെന്നാൽ, മുമ്പു്, പ്രജ, പ്രജനനം, പ്രജാതി എന്ന മൂന്നിനേയും നിർദ്ദേശിച്ചിട്ടുണ്ടു്. ഈ അത്ഥമില്ലെങ്കിൽ പ്രജനനം ഒന്നുമാത്രമേ പറയുമായിരുന്നുള്ളു.

ഉപ — സത്യാന്ന പ്രമദിതവ്യം; ധർമ്മാന്നപ്രമദിതവ്യം; കുശലാന്നപ്രമദിതവ്യം; ഭൂത്യൈനപ്രമദിതവ്യം; സ്വാധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം; ദേവപിതൃകാര്യാഭ്യാംനപ്രമദിതവ്യം. 3

| | | |
|---|---|---|
| സത്യാത് | = സത്യത്തിൽനിന്നു് | = അനൃതം പറയരുതു്. |
| ന പ്രമദിതവ്യം | = തെററരുതു്. | |
| ധർമ്മാത് | = ധർമ്മത്തിൽനിന്നു് | = അനുഷ്ഠിക്കേണ്ടതു് അനുഷ്ഠിക്കാതിരിക്കരുതു്. |
| നപ്രമദിതവ്യം | = തെററരുതു്. | |
| കുശലാത് | = കുശലത്തിൽനിന്നു് = ആത്മരക്ഷയ്ക്കു വേണ്ടിയുള്ള കർമ്മത്തിൽനിന്നു് | |
| നപ്രമദിതവ്യം | = തെററരുതു്. | |
| ഭൂത്യൈ | = ഐശ്വര്യത്തിനു = ഐശ്വര്യത്തിനുതകുന്ന മംഗലമുള്ള കർമ്മത്തിൽനിന്നു് | |
| നപ്രമദിതവ്യം | = തെററരുതു്. | |
| സ്വാധ്യായപ്രവചനാഭ്യാം | = അധ്യയനത്തിൽനിന്നും അധ്യാപനത്തിൽനിന്നും | |
| നപ്രമദിതവ്യം | = തെററരുതു്. | |
| ദേവപിതൃകാര്യാഭ്യാം | = ദേവകാര്യത്തിൽനിന്നും പിതൃകാര്യത്തിൽനിന്നും | |
| നപ്രമദിതവ്യം | = തെററരുതു്. | |

ഭാഷ്യം—സത്യത്തിൽനിന്നു തെററരുതു്. സത്യത്തിൽനിന്നു തെററുക എന്നുള്ളതു് അനൃതം വന്നുചേരുകയാണു്. തെററരുതു് എന്നു പറഞ്ഞതുകൊണ്ടു് ഓർക്കാതെപോലും അനൃതം പറയരുതെന്നർത്ഥം. അല്ലെങ്കിൽ അസത്യം പറയരുതെന്നുമാത്രമേ പറയുമായിരുന്നുള്ളു. ധർമ്മത്തിൽനിന്നു പിഴയ്ക്കരുതു്. ധർമ്മം എന്നതിന്റെ അർത്ഥം അനുഷ്ഠിക്കേണ്ടതെന്നാകയാൽ ധർമ്മത്തിൽ പിഴയ്ക്കുക എന്നുവച്ചാൽ, അനുഷ്ഠിക്കേണ്ടതു് അനുഷ്ഠിക്കാതിരിക്കുകയാകുന്നു. അനുഷ്ഠിക്കേണ്ടതിനെ തീർച്ചയായും അനുഷ്ഠിക്കേണ്ടതാണെന്നു സാരം. അതുപോലേ, ആത്മരക്ഷയ്ക്കുവേണ്ടിയുള്ള കർമ്മത്തിൽനിന്നും പിഴയ്ക്കരുതു്. ഐശ്വര്യത്തിനുവേണ്ടിയുള്ള, മംഗലകർമ്മത്തിൽനിന്നു തെററരുതു്. സ്വാധ്യായത്തിൽനിന്നും പ്രവചനത്തിൽനിന്നും തെററരുതു്. വേദാധ്യയനവും അധ്യാപനവും നിയമേന നടത്തണമെന്നു സാരം. ദേവപിതൃകാര്യങ്ങളിൽനിന്നു തെററരുതു്. അവ ചെയ്യാതിരിക്കരുതെന്നർത്ഥം.

ഉപ—മാതൃദേവോ ഭവ!; പിതൃദേവോ ഭവ!; ആചാര്യദേവോ ഭവ!; അതിഥിദേവോ ഭവ!; യാന്യനവദ്യാനികർമ്മാണി, താനി സേവിതവ്യാനി;നോ ഇതരാണി; യാന്യസ്മാകംസുചരിതാനി, താനിത്വയോപാസ്യാനി; നോ ഇതരാണി. 4

| | |
|---|---|
| മാതൃദേവഃ ഭവ | = മാതാവിനെ ദേവതയെപ്പോലെ ഉപാസിക്കുന്നവനായിരിക്കുക |
| പിതൃദേവഃ ഭവ | = പിതാവിനെ ദേവനേപ്പോലെ ഉപാസിക്കുന്നവനായിരിക്കുക. |
| ആചാര്യദേവഃ ഭവ | = ആചാര്യനെ ദേവനെന്നപോലെ ഉപാസിക്കുന്നവനായിരിക്കുക. |
| അതിഥിദേവഃ ഭവ | = അതിഥികളെ ദേവന്മാരെപ്പോലെ ഉപാസിക്കുന്നവനായിരിക്കുക. |
| യാനി | = എവയാണോ |
| അനവദ്യാനി കർമ്മാണി | = അനവദ്യങ്ങളായ കർമ്മങ്ങൾ |
| താനി | = അവ |
| സേവിതവ്യാനി | = സേവിക്കപ്പെടേണ്ടവയാകുന്നു. |
| ഇതരാണി | = മററുള്ളവ |
| നോ (സേവിതവ്യാനി) | = സേവിക്കപ്പെടുവാൻ പാടില്ലാത്തവയാകുന്നു. |
| അസ്മാകം | = ഞങ്ങളുടെ (ആചാര്യന്മാരുടെ) |
| സുചരിതാനി | = സുചരിതങ്ങൾ = ശോഭനങ്ങളായ ചരിതങ്ങൾ |
| യാനി | = എവയാണോ, |
| താനി | = അവ |
| ത്വയാ | = നിന്നാൽ |
| ഉപാസ്യാനി | = ഉപാസിക്കപ്പെടേണ്ടവയാകുന്നു. |
| ഇതരാണി | = മററുള്ളവ = വിപരീതങ്ങളായിട്ടുള്ളവ |
| നോ (ഉപാസ്യാനി) | = അനുഷ്ഠിക്കപ്പെടുവാൻ പാടില്ലാത്തവയാകുന്നു. |

ഭാഷ്യം—നീ മാതാവിനെ ദേവതയേപ്പോലെ ഉപാസിക്കണം. പിതാവിനെ ദേവനെപ്പോലെ ഉപാസിക്കണം. ആചാര്യനെ ദേവനെപ്പോലെ ഉപാസിക്കണം. അതിഥികളെ ദേവന്മാരെപ്പോലെ ഉപാസിക്കണം. വേറെയും ശിഷ്ടന്മാർ

ആചരിക്കുന്ന നിർദ്ദോഷങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കുക. ശിഷ്ടന്മാർ ചെയ്യുന്നവയായാൽക്കൂടി ദോഷമുള്ള കർമ്മങ്ങൾ ചെയ്യരുത്. ആചാര്യന്മാരായ ഞങ്ങളുടെയും, ശ്രുതിസ്മൃത്യാദികൾക്കു അവിരുദ്ധങ്ങളായ കർമ്മങ്ങളെമാത്രമേ നീ അനുകരിക്കാവൂ. വിപരീതങ്ങളായിട്ടുള്ളവ ആചാര്യൻ ചെയ്തിട്ടുള്ളവയായിരുന്നാൽപോലും നീ ചെയ്യരുത്.

ഉപ—യേ കേ ചാസ്മച്ഛ്രേയാംസോ ബ്രാഹ്മണാഃ,
തേഷാം ത്വയാഽഽസനേന പ്രശ്വസിതവ്യം. 5

| | |
|---|---|
| യേ കേ ച | = ആരാണോ ഏതെങ്കിലും, |
| അസ്മത് | = നമ്മേക്കാൾ |
| ശ്രേയാംസഃ | = അധികം പ്രശസ്യരായ |
| ബ്രാഹ്മണാഃ | = ബ്രാഹ്മണർ, |
| തേഷാം | = അവക്കു് |
| ആസനേന | = ആസനംകൊണ്ടു്=ആസനം നൽകുക മുതലായതുകൊണ്ടു് |
| ത്വയാ | = നിന്നാൽ |
| പ്രശ്വസിതവ്യം | = ശ്രമാപനയനം ചെയ്യപ്പെടണം. അഥവാ, |
| തേഷാം | = അവരുടെ |
| ആസനേ | = ഇരിപ്പിൽ=സഭയിൽ |
| ത്വയാ ന പ്രശ്വസിതവ്യം | = നീ പ്രശ്വസിക്കപോലും (ഉറക്കെ ശ്വാസംവിടുകപോലും) ചെയ്യരുതു്. |

ഭാഷ്യം—ആചാര്യത്വം മുതലായ ധർമ്മങ്ങളാൽ, നിന്റെ ആചാര്യന്മാരായ ഞങ്ങളേക്കാൾ കൂടിയതരത്തിലുള്ള ബ്രാഹ്മണർ—ക്ഷത്രിയാദികളല്ല—ആരെങ്കിലുമുണ്ടെങ്കിൽ അവക്കു', ആസനം കൊടുക്കുകമുതലായതുകൊണ്ടു, നീ ശ്രമാപനയനം ചെയ്യണം. അഥവാ, ''ആസനേ ന'' എന്നു പദച്ഛേദം ചെയ്തുകൊണ്ടു് താഴെ പറയുന്ന വിധത്തിലും അർത്ഥം പറയാം:—അവരുടെ സഭയിൽ നീ ഉറക്കെ ശ്വാസംവിടുകപോലും ചെയ്യരുതു്. അവർ പറയുന്നതു മനസ്സിലാക്കിക്കൊണ്ടു് ഇരുന്നുകൊള്ളുകയേ ആവൂ.

ഉപ—ശ്രദ്ധയാദേയം; അശ്രദ്ധയാഽദേയം; ശ്രിയാ ദേയം; ഹ്രിയാ ദേയം; ഭിയാദേയം; സംവിദാ ദേയം; അഥ തേയദി

കർമ്മവിചികിത്സാവാ, വൃത്തവിചികിത്സാവാസ്യാത്, യേത ത്രബ്രാഹ്മണാഃ സംമർശിനഃയുക്താ അയുക്താ അലൂക്ഷാധർമ്മ കാമാഃ സ്യുഃ, യഥാതേ തത്ര വർത്തേരൻ, തഥാ തത്ര വർത്തേ ഥാഃ. അഥാഭ്യാഖ്യാതേഷു: — യേതത്രബ്രാഹ്മണാഃ സംമർശിനഃ യുക്താ അയുക്താഃ അലൂക്ഷാധർമ്മകാമാഃ സ്യുഃ,യഥാ തേ തേഷു വർത്തേരൻ, തഥാ തേഷു വർത്തേഥാഃ. 6

ശ്രദ്ധയാ ദേയം = ശ്രദ്ധയോടുകൂടി ദാനം ചെയ്യണം.
അശ്രദ്ധയാ അദേയം = ശ്രദ്ധകൂടാതെ ദാനംചെയ്യരുതു്.
ശ്രിയാ ദേയം = ശ്രീ നിമിത്തമായി ദാനം ചെയ്യണം.
ഹ്രിയാ ദേയം = ഹ്രീ നിമിത്തമായി ദാനം ചെയ്യണം.
ഭിയാ ദേയം = ഭയം നിമിത്തമായി ദാനംചെയ്യണം.
സംവിദാ ദേയം = സംവിത്തു (മിത്രാദികാര്യം) നിമിത്തമായി ദാനം ചെയ്യണം.
അഥ = പിന്നെ,
തേ = നിനക്കു്
കർമ്മവിചികിത്സാവാ = ശ്രൗതസ്മാർത്താദി കർമ്മങ്ങളിൽ സംശയമോ,
വൃത്തവിചികിത്സാവാ = ആചാരത്തിൽ സംശയമോ,
സ്യാത്യദി = ഉണ്ടാവുകയാണെങ്കിൽ,
തത്ര = ആ പ്രദേശത്തു്(അ)അക്കാലത്തിൽ,
സംമർശിനഃ = വിചാരിക്കവാൻ കഴിവുള്ളവരും,
യുക്താഃ = അഭിയുക്തന്മാരും = നിത്യനൈമിത്തിക കർമ്മാനുഷ്ഠാന തല്പരന്മാരും,
അയുക്താഃ = അന്യനാൽ പ്രേരിപ്പിക്കപ്പെടാത്തവരും,
അലൂക്ഷാഃ = അക്രൂരഹൃദയന്മാരും,
ധർമ്മകാമാഃ = ധർമ്മത്തിൽ മാത്രം അഭിലാഷമുള്ളവരുമായ
യേബ്രാഹ്മണാഃ = ഏതു ബ്രാഹ്മണരാണോ
സ്യുഃ = ഉണ്ടായിരിക്കുന്നതു്,
തേ = അവർ=ആ ബ്രാഹ്മണർ
തത്ര = അതിൽ=ആ കർമ്മത്തിലോ ആചാരത്തിലോ

| | |
|---|---|
| യഥാ | = ഏതുപ്രകാരത്തിൽ ആണോ |
| വർത്തേരൻ | = വർത്തിക്കുന്നതു്, |
| തഥാ | = അതുപോലെ, |
| തത്ര | = ആ കർമ്മത്തിലോ ആചാരത്തിലോ |
| വർത്തേഥാഃ | = നീയും വർത്തിക്കണം. |
| അഥ | = ഇനി, |
| അഭ്യാഖ്യാതേഷു | = ദോഷശങ്കയുള്ളവരുടെ വിഷയത്തിൽ എങ്ങനെയാണ വർത്തിക്കേണ്ടതെന്നു പറയുന്നു:— |
| തത്ര | = ആ ദേശത്തിൽ (അ) അക്കാലത്തിൽ |
| സംമർശിനഃ | = വിചാരനിപുണന്മാരും |
| യുക്താഃ | = അഭിയുക്തന്മാരും |
| അയുക്താഃ | = അയുക്തന്മാരും=സ്വതന്ത്രന്മാരും |
| അലൂക്ഷാഃ | = അക്രൂരഹൃദയന്മാരും |
| ധർമ്മകാമാഃ | = ധർമ്മത്തെമാത്രം കാമിക്കുന്നവരും ആയ |
| യേ ബ്രാഹ്മണാഃ | = ഏതു ബ്രാഹ്മണരാണോ |
| സ്യുഃ | = ഉള്ളതു്, |
| തേ | = അവർ=ആ ബ്രാഹ്മണർ |
| തേഷു | = അവരിൽ |
| യഥാ | = എപ്രകാരമാണോ |
| വർത്തേരൻ | = വർത്തിക്കുന്നതു്, |
| തഥാ | = അപ്രകാരം |
| തേഷു | = അവരിൽ |
| വർത്തേഥാഃ | = നീയും വർത്തിക്കണം. |

ഭാഷ്യം—ദേശകാലപാത്രങ്ങൾ ഒത്തു കിട്ടുമ്പോൾ തൻെറ വിഭവത്തിനനുസരിച്ച്, ഗോഭൂഹിരണ്യാശനപാനാദികളെ വേണ്ട വിധത്തിൽ ദാനം ചെയ്യണം. അതു് ആസ്തിക്യബുദ്ധിയോടു കൂടിവേണം. നാസ്തിക്യബുദ്ധിയോടുകൂടി ഒന്നും ദാനം ചെയ്യരുതു്. ശ്രീ നിമിത്തം ദാനം ചെയ്യണം; ലജ്ജനിമിത്തം ദാനം ചെയ്യണം, ഭയത്താൽ ദാനം ചെയ്യണം, മിത്രാദികാര്യം നിമിത്തം ദാനം ചെയ്യണം. ഇങ്ങനെ വർത്തിക്കുന്ന നിനക്കു്, വല്ലപ്പോഴും ശ്രൗതമോ സ്മാർത്തമോ ആയ കർമ്മത്തിലോ, കുല

പരമ്പരാഗതമായ ആചാരത്തിലോ സംശയം വരികയാണെങ്കിൽ, ആ പ്രദേശത്തു്, അല്ലെങ്കിൽ അക്കാലത്തു്, രാഗദ്വേഷാദികളൊന്നും കൂടാതെ ശാസ്ത്രാത്ഥനിർണ്ണയം ചെയ്യുന്നവരും, നിത്യനൈമിത്തികകർമ്മാനുഷ്ഠാനശീലന്മാരും, ശാസ്ത്രാർത്ഥം പറയുന്നതിലോ അനുഷ്ഠിക്കുന്നതിലോ അന്യനെ ഭയപ്പെടാത്തവരും, ക്രൂരഹൃദയന്മാരല്ലാത്തവരും ധർമ്മത്തെമാത്രം ആഗ്രഹിക്കുന്നവരുമായിട്ടുള്ള ബ്രാഹ്മണർ, ആ കർമ്മത്തിലോ ആചാരത്തിലോ എങ്ങനെ വത്തിക്കുന്നുവോ, അതുപോലെ നീയും വത്തിക്കുക. എന്തെങ്കിലും ദോഷമുണ്ടെന്നു ശങ്കിക്കപ്പെടുന്ന ആളുകളുടെ വിഷയത്തിലും, യോഗ്യന്മാരായ ബ്രാഹ്മണർ അവരുടെ വിഷയത്തിൽ എങ്ങനെ വത്തിക്കുന്നു എന്നു നോക്കി, അതുപോലെ തന്നെ നീയും വത്തിച്ചുകൊള്ളണം.

ഉപ:—ഏഷ ആദേശഃ, ഏഷ ഉപദേശഃ; ഏഷാവേദോപനിഷത്, ഏവമുപാസിതവ്യം, ഏവമുചൈതദുപാസ്യം. 7

| | |
|---|---|
| ഏഷഃ | = ഇതു്= ''സത്യംവദ'' എന്നു തുടങ്ങി ''തേഷു തഥാവത്തേഥാഃ' എന്നുവരേയുള്ളതു് |
| ആദേശഃ | = ആദേശമാകുന്നു=വിധിയാകുന്നു. |
| ഏഷഃ | = ഇതു് |
| ഉപദേശഃ | = പിതാവു മുതലായവർ പുത്രാദികൾക്കു ചെയ്യുന്ന ഉപദേശമാകുന്നു. |
| ഏഷാ | = ഇതു് |
| വേദോപനിഷത് | = വേദോപനിഷത്താകുന്നു = വേദരഹസ്യമാകുന്നു. |
| ഏതത് | = ഇതു് |
| അനുശാസനം | = അനുശാസനമാകുന്നു=ഈശ്വരവചനമാകുന്നു. |
| ഏവം | = ഇങ്ങനെ=മേൽപറഞ്ഞപ്രകാരം |
| ഉപാസിതവ്യം | = ഉപാസിക്കേണ്ടതാകുന്നു |
| ഏതത് | = ഇതു് |
| ഏവം | = ഇപ്രകാരം |
| ഉപാസ്യം ഉ | = ഉപാസിക്കേണ്ടതുതന്നെയാകുന്നു. |

ഭാഷ്യം—'സത്യംവദ' എന്നു തുടങ്ങി 'തഥാതേഷുവത്തേഥാഃ' എന്നു വരേയുള്ളതു വിധിയാകുന്നു. ഇതു പിതാവു മുതലാ

യവർ പുത്രാദികൾക്കു കൊടുക്കുന്ന ഉപദേശമാകുന്നു. ഇതു വേദരഹസ്യമാകുന്നു. ഇതു് ഈശ്വരവചനം തന്നെയാണു്. അഥവാ പ്രമാണഭൂതന്മാരായ എല്ലാവരുടേയും അനുശാസനമാകുന്നു. ഇതിൽ പറയുന്നതു് അനുഷ്ഠിക്കാതിരുന്നാൽ മഹത്തായ ദുഃഖമുണ്ടാകുമെന്നു വിധിച്ചിരിക്കുന്നതുകൊണ്ടും സ്നേഹപൂർവ്വം പറയുന്നതാകകൊണ്ടും വേദത്തിൻെറ സാരമായതുകൊണ്ടും ചെയ്യാതിരുന്നാൽ ദുഃഖമുണ്ടാകുന്നതുകൊണ്ടും ഇതു രാജാക്കന്മാരുടെ കല്പനപോലെയുള്ളതാണെന്നു സാരം. അതിനാൽ മേൽപറഞ്ഞപ്രകാരത്തിലുള്ള സത്യം മുതലായതിനെ ഉപാസിക്കേണ്ടതാകുന്നു. ഇതിനെ ഉപാസിക്കതന്നെവേണം. ഉപാസിക്കാതിരിക്കരുതു്. രണ്ടുതവണ ഉപാസിക്കേണ്ടതാണെന്നു പറഞ്ഞതു് ആദരത്തെ കാണിക്കുന്നതിനാകുന്നു.

ശീക്ഷാധ്യായത്തിൽ പതിനൊന്നാമത്തെ
അനുവാകം കഴിഞ്ഞു

## പന്ത്രണ്ടാമത്തെ അനുവാകം.

ഉപ—ശംനോ മിത്രഃ, ശം വരുണഃ, ശംനോ ഭവത്വര്യമാ; ശം ന ഇന്ദ്രോ ബൃഹസ്പതിഃ; ശംനോ വിഷ്ണുരുരുക്രമഃ; നമോ ബ്രഹ്മണേ, നമസ്തേവായോ! ത്വമേവപ്രത്യക്ഷം ബ്രഹ്മാസി, ത്വമേവ പ്രത്യക്ഷം ബ്രഹ്മാവാദിഷം, ഋതമവാദിഷം, സത്യമവാദിഷം, തന്മാമാവീത്, തദ്വക്താരമാവീത്, ആവീന്മാം, ആവീദ്വക്താരം, ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!! 1

| | |
|---|---|
| മിത്രഃ | = മിത്രൻ |
| നഃ | = നമുക്കു് |
| ശം | = സുഖമായി=സുഖകൃത്തായി |
| ഭവതു | = ഭവിക്കട്ടെ! |
| അര്യമാ | = അര്യമാവു് |
| നഃ ശംഭവതു | = നമുക്കു സുഖകത്താവായിത്തീരട്ടെ. |
| ഇന്ദ്രഃ നഃ ശംഭവതു | = ഇന്ദ്രൻ നമുക്കു സുഖകത്താവായിത്തീരട്ടെ. |

| | |
|---|---|
| ബൃഹസ്പതിഃ നഃ ശംഭവതു | = ബൃഹസ്പതി നമുക്കുസുഖകർത്താവായിത്തീരട്ടെ. |
| ഉരുക്രമഃ | = സർവ്വവ്യാപിയായ |
| വിഷ്ണുഃ | = വിഷ്ണു |
| നഃ ശംഭവതു | = നമുക്കു സുഖകൃത്തായിത്തീരട്ടെ! |
| ബ്രഹ്മണേ നമഃ | = ബ്രഹ്മത്തിനു നമസ്കാരം! |
| ഹേ വായോ | = അല്ലയോ വായോ! |
| തേ നമഃ | = അങ്ങേയ്ക്കു നമസ്കാരം |
| ത്വം ഏവ | = അങ്ങുതന്നെ |
| പ്രത്യക്ഷം ബ്രഹ്മ അസി | = പ്രത്യക്ഷമായ ബ്രഹ്മമാകുന്നു |
| ത്വം ഏവ | = അങ്ങുതന്നെ |
| പ്രത്യക്ഷം ബ്രഹ്മ | = പ്രത്യക്ഷമായ ബ്രഹ്മമെന്നു് |
| അവാദിഷം | = ഞാൻ പറഞ്ഞു |
| ഋതം അവാദിഷം | = ഋതമെന്നു ഞാൻ പറഞ്ഞു |
| സത്യം അവാദിഷം | = സത്യമെന്നു ഞാൻ പറഞ്ഞു |
| തത് മാം ആവീത് | = ആ വായുരൂപമായ ബ്രഹ്മം എന്നെ രക്ഷിച്ചു. |
| തത് വക്താരം ആവീത് | = അതു വക്താവിനെ (ആചാര്യനെ) രക്ഷിച്ചു. |
| മാം ആവീത് | = എന്നെ രക്ഷിച്ചു. |
| വക്താരം ആവീത് | = വക്താവിനെ രക്ഷിച്ചു. |

ഭാഷ്യം — പറഞ്ഞവിദ്യയെ പ്രാപിക്കുന്നതിലുള്ള വിഘ്നങ്ങളുടെ ശാന്തിക്കായി, 'ശംനോമിത്രഃ' ഇത്യാദി ശാന്തിയെ പഠിക്കുന്നു, ഇതു മുമ്പേ വ്യാഖ്യാനിച്ചിട്ടുള്ളതാണു്

ഇവിടെ, വിദ്യയേയും കർമ്മത്തേയും വേർതിരിച്ചറിയുന്നതിനായി, പരമശ്രേയസ്സുലഭിക്കുന്നതു്, വെറും കർമ്മങ്ങളിൽനിന്നോ, വിദ്യാപേക്ഷയോടുകൂടിയ കർമ്മങ്ങളിൽ നിന്നോ, വിദ്യയും കർമ്മവും ഒരുമിച്ചനുഷ്ഠിക്കുന്നതിൽ നിന്നോ, കർമ്മാപേക്ഷയോടുകൂടിയ വിദ്യയിൽനിന്നോ, കേവലമായ വിദ്യയിൽനിന്നോ എന്നു വിചാരണചെയ്യാം.—അവയിൽ, കേവലകർമ്മങ്ങളിൽ നിന്നാണു പരമശ്രേയസ്സുലഭിക്കുന്നതെന്നു പറയുന്നവരുടെ അഭിപ്രായംതന്നെ ആദ്യമായി എടുക്കാം. അവർ പറയുന്നതു് ഇങ്ങനെയാണു്:— സമസ്തവേദാർത്ഥജ്ഞാനമുള്ള

വന്നാണ കർമ്മത്തിൽ അധികാരം. ''വേദഃകൃത്സ്നോ ƒ ധിഗന്തവ്യഃസരഹസ്യോദ്വിജന്മനാ'' (ബ്രാഹ്മണൻ സരഹസ്യമായ വേദം മുഴുവൻ അറിഞ്ഞിരിക്കണം) എന്നു സ്മൃതിയുണ്ടു്. അറിയേണ്ടതു് ഉപനിഷത്തിൻെറ അത്ഥമായ ആത്മജ്ഞാനം മുതലായതിനോടുകൂടിയാണതാനും. 'വിദ്വാൻയജതേ' (വിദ്വാൻ യാഗംചെയ്യുന്നു), 'വിദ്വാൻ യാജയതി' (വിദ്വാൻ യാഗം ചെയ്യിക്കുന്നു) എന്നിങ്ങനെ വിദ്വാനതന്നെയാണ കർമ്മത്തിൽ അധികാരം എല്ലായിടത്തും കാണിക്കപ്പെട്ടിട്ടുള്ളതു്. 'ജ്ഞാത്വാചാനുഷ്ഠാനം' (അറിഞ്ഞതിൻെറ ശേഷമാണു് അനുഷ്ഠാനം) എന്നും വചനമുണ്ടു്. വേദംമുഴുവനുംതന്നെ കർമ്മത്തിനുവേണ്ടിയുള്ളതാണെന്നും ചിലർ വിചാരിക്കുന്നുണ്ടു്. കർമ്മങ്ങളിൽനിന്നു പരമശ്രേയസ്സുലഭിക്കാത്തപക്ഷം വേദത്തിനു് അർത്ഥമില്ലെന്നുവരും.

ഈമതം ശരിയല്ല. എന്തെന്നാൽ, മോക്ഷം നിത്യമാണ, നിത്യമായിട്ടാണല്ലോ മോക്ഷംവേണ്ടതു്. കർമ്മംകൊണ്ടുണ്ടാകുന്നതു് അനിത്യമാണെന്നു ലോകത്തിൽ പ്രസിദ്ധമാണു്. മോക്ഷം കർമ്മങ്ങളിൽനിന്നുണ്ടാകുന്നതാണെങ്കിൽ, അതു് അനിത്യമായിരിക്കും. അങ്ങനെ വരുന്നതു് അനിഷ്ടമാണു്. ''തദ്യഥേഹകർമ്മചിതോലോകഃക്ഷീയതേ'' എന്നുള്ള, ന്യായത്തിനൊത്ത ശ്രുതിക്കു് അതു വിരുദ്ധവുമാണു്.

പൂർവ്വപക്ഷം—കാമ്യങ്ങളും പ്രതിഷിദ്ധങ്ങളും ചെയ്യാതിരിക്കയും പ്രാരബ്ധം ഉപഭോഗംകൊണ്ടു നശിക്കയും, നിത്യകർമ്മാനുഷ്ഠാനത്താൽ പ്രത്യവായമുണ്ടാകാതിരിക്കയും ചെയ്യുമ്പോൾ ജ്ഞാനത്തിൻെറ അപേക്ഷകൂടാതെതന്നെ മോക്ഷം സിദ്ധിക്കും.

സമാധാനം—കർമ്മശേഷം സംഭവിക്കാവുന്നതുകൊണ്ടു്, അതു നിമിത്തം മററൊരു ശരീരമുണ്ടാകുമെന്നും, കർമ്മശേഷത്തിനു നിത്യാനുഷ്ഠാനത്തോടു വിരോധമില്ലാത്തതിനാൽ അതു ക്ഷയിക്കുവാൻ വഴിയില്ലെന്നും ഉള്ള ന്യായത്താൽ മുമ്പേതന്നെ ഈ മതത്തെ നിരാകരിച്ചിട്ടുണ്ടു്.

സമസ്തവേദാത്ഥജ്ഞാനമുള്ള വന്നാണ കർമ്മത്തിൽ അധികാരമെന്നുംമററും പറഞ്ഞതും ശരിയല്ല. എന്തെന്നാൽ, ഗുരുകുലത്തിൽവച്ചു വിചാരണചെയ്തിട്ടുള്ള കർമ്മാനുഷ്ഠാനോപയോ

ഗിയായ ജ്ഞാനംമാത്രംകൊണ്ടു കർമ്മത്തിൽ അധികാരം സിദ്ധിക്കും. ബ്രഹ്മസാക്ഷാൽക്കാരത്തിനു് ആവശ്യമുള്ള ഉപാസനത്തിൻെറ അപേക്ഷ അതിനില്ല. ശ്രുതജ്ഞാനത്തിനുപുറമേ ഉപാസനം വിധിക്കപ്പെടുന്നുമുണ്ടു്. അതിൻെറ ഫലം മോക്ഷമാണെന്നും അതു ശ്രുതജ്ഞാനത്തിനു പുറമേയുള്ളതാണെന്നും പ്രസിദ്ധവുമാണു് ''ശ്രോതവ്യഃ'' എന്നുപറഞ്ഞതിൻെറ ശേഷം ''മന്തവ്യോനിദിധ്യാസിതവ്യഃ'' എന്നു വേറേയതം വിധിച്ചിരിക്കുന്നതുകൊണ്ടു, മനനവും നിദിധ്യാസനവും ശ്രവണജ്ഞാനത്തിനു പുറമേയുള്ളവയാണെന്നു പ്രസിദ്ധമാണുതാനും.

പൂർവ്വപക്ഷം — ഇങ്ങനെയാണെങ്കിൽ വിദ്യയോടുകൂടിയ കർമ്മങ്ങളിൽനിന്നു മോക്ഷം സിദ്ധിക്കണം. വിദ്യയോടുകൂടിയ കർമ്മങ്ങൾക്കു വേറൊരുകാര്യത്തെ ഉണ്ടാക്കുന്നതിനു സാമർത്ഥ്യമുണ്ടായിരിക്കും. വിഷം, ദധി മുതലായവ, തനിയേ, മരണം ജ്വരം മുതലായവയേ ഉണ്ടാക്കുന്നവയാണെങ്കിലും, മന്ത്രം, പഞ്ചസാരമുതലായവയോടുചേർന്നാൽ വേറേ കാര്യങ്ങളെ ഉണ്ടാക്കുന്നവയായിക്കാണുന്നുണ്ടല്ലോ. അതുപോലെ കർമ്മങ്ങൾ, തനിയേ മോക്ഷത്തെ ഉണ്ടാക്കുവാൻ സാമർത്ഥ്യമില്ലാത്തവയാണെങ്കിലും വിദ്യയോടു ചേരുമ്പോൾ മോക്ഷത്തെ ഉണ്ടാക്കുന്നു.

സമാധാനം — ഈ അഭിപ്രായവും ശരിയല്ല. എന്തെന്നാൽ ഉണ്ടാക്കപ്പെടുന്നതു് അനിത്യമായിരിക്കുമെന്നുള്ള ദോഷം മുമ്പേ തന്നെ പറഞ്ഞിട്ടുണ്ടു്.

പൂർവ്വപക്ഷം — വേദത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു്, മോക്ഷം, ഉണ്ടാക്കപ്പെടുന്നതാണെങ്കിലും നിത്യം തന്നെ.

സമാധാനം—വേദവചനം കാരകമല്ല, ജ്ഞാപകമാണു്; പ്രസിദ്ധമായ, പദാർത്ഥങ്ങളുടെ യോഗ്യതയേ എടുത്തു അവ തമ്മിലുള്ള സംസർഗ്ഗത്തെ അറിയിക്കമാത്രമാണു വേദവചനം ചെയ്യുന്നതു്. അതു്, ഉള്ളതിനെ അറിയിക്കയല്ലാതെ ഇല്ലാത്തതിനെ ഉണ്ടാക്കയില്ല. നൂറു വേദവാക്യംകൊണ്ടും, നിത്യമായിട്ടുള്ളതുണ്ടാവുകയോ ഉണ്ടായതു നിത്യമായിത്തീരുകയോ ചെയ്കയില്ല. ഇതുകൊണ്ടു്, വിദ്യയും കർമ്മവും ഒരുമിച്ചനുഷ്ഠിച്ചാൽ അതുകൊണ്ടു മോക്ഷം സിദ്ധിക്കുമെന്നുള്ള മതവും നിരാകരിക്കപ്പെട്ടിരിക്കുന്നു.

പൂർവ്വപക്ഷം—വിദ്യാകർമ്മങ്ങൾ മോക്ഷത്തിന്റെ പ്രതിബന്ധത്തിനുള്ള ഹേതുവിനെ നീക്കുന്നവയാണു്.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ, കർമ്മത്തിനു വേറേ ഫലമാണു കാണുന്നതു്. ഉൽപത്തി, സംസ്കാരം, വികാരം, പ്രാപ്തി ഇവയാണല്ലോ കർമ്മഫലങ്ങൾ. മോക്ഷം, ഉൽപത്തി മുതലായ ഫലങ്ങൾക്കു വിപരീതവുമാണു്.

പൂർവ്വപക്ഷം—''തയോദ്ധ്വമായൻ'' ഇത്യാദി ഗതിശ്രുതികളനുസരിച്ചു് സൂര്യൻവഴിയായി പ്രാപിക്കപ്പെടേണ്ടതാണു മോക്ഷം. അതുകൊണ്ടു്, അതു കർമ്മഫലങ്ങൾക്കു വിപരീതമല്ല.

സമാധാനം—അങ്ങനെയല്ല; ആകാശാദികൾക്കു കാരണമായതുകൊണ്ടു ബ്രഹ്മം സർവ്വഗതമാകുന്നു. എന്നുതന്നെയല്ല, എല്ലാ വിജ്ഞാനാത്മാക്കളും ബ്രഹ്മംതന്നെയാണുതാനും, ഗന്താവിൽനിന്നു വേറെയായുള്ള ഒരു ദേശത്തിലേക്കാണല്ലോ പോകുക. തന്നിൽനിന്നു വേറേയല്ലാത്ത ഒന്നിലേയ്ക്കു് ഒരുത്തൻ പോവുക എന്നതു് ഉണ്ടാകയില്ലതന്നെ; ബ്രഹ്മവും ജീവാത്മാക്കളും ഒന്നുതന്നെയാണെന്നുള്ളതു ''തൽസൃഷ്ട്വാ തദേവാനുപ്രാവിശൽ'' ''ക്ഷേത്രജ്ഞം ചാപിമാംവിദ്ധി സർവ്വക്ഷേത്രേഷു ഭാരത!'' ഇത്യാദികളായ അനേകം ശ്രുതിസ്മൃതികളിൽനിന്നു് പ്രസിദ്ധമാണുതാനും. അതിനാൽ, മോക്ഷം പ്രാപിക്കപ്പെടേണ്ടതല്ല.

പൂർവ്വപക്ഷം—എങ്കിലും, മോക്ഷം അപ്രാപ്യമാണെങ്കിൽ, ഗതിശ്രുതികൾക്കും, 'സ ഏകധാ' 'സയദിപിതൃലോകകാമോ ഭവതി' 'സ്ത്രീഭിർവ്വായാനൈർവ്വാ' ഇത്യാദി ശ്രുതികൾക്കും വിരോധം വരുമല്ലോ.

സമാധാനം—ഇല്ല; ആവക ശ്രുതികൾ കാര്യബ്രഹ്മവിഷയങ്ങളാകുന്നു. കാര്യമായ ബ്രഹ്മത്തിലല്ലാതെ, കാരണമായ ബ്രഹ്മത്തിൽ സ്ത്രീകളും മററും ഉണ്ടായിരിക്കയില്ലല്ലോ. ''ഏകമേവാദ്വിതീയം ബ്രഹ്മ'' ''യത്ര നാന്യത് പശ്യതി'' ''തൽകേനകം പശ്യേത്'' ഇത്യാദി ശ്രുതികളിൽനിന്നു് ഇതറിയാം.

വിദ്യാകർമ്മങ്ങഠം തമ്മിൽ വിരുദ്ധങ്ങളായതുകൊണ്ടു സമുച്ചയമുണ്ടാവാൻ വഴിയുമില്ല:—കത്താവു മുതലായ കാരകവിശേഷങ്ങളെല്ലാം ലയിച്ചിട്ടുള്ള തത്ത്വത്തെ സംബന്ധിച്ചുള്ള വിദ്യ, അതിനു വിപരീതമായ, കാരകങ്ങളെക്കൊണ്ടു സാധിക്കേണ്ട കർമ്മത്തോടു വിരുദ്ധമാകുന്നു. ഒരു വസ്തുതന്നെ, പരമാൎത്ഥത്തിൽ, കത്താവു മുതലായ കാരകങ്ങളോടുകൂടിയതാണെന്നും അവ ഇല്ലാത്തതാണെന്നും രണ്ടു പ്രകാരത്തിൽ കാണ്മാൻ തരമില്ലല്ലോ. അങ്ങനെയുള്ള ജ്ഞാനങ്ങളിൽ ഒന്നു തീർച്ചയായും മിഥ്യയായിരിക്കണം. അങ്ങനെ വരുമ്പോഠം, സ്വാഭാവികമായ അജ്ഞാനത്തിനു വിഷയമായ ദ്വൈതം മിഥ്യ എന്നു വിചാരിക്കുന്നതാണു യുക്തം. ''യത്ര ഹി ദ്വൈതമിവ ഭവതി'' ''മൃത്യോഃ സമൃത്യുമാപ്നോതി'' ''അഥ യത്രാന്യത് പശ്യതി, തദല്പം'' ''അന്യോസാവന്യോഹമസ്മി'' ''ഉദരമന്തരം കുരുതേ'' ''അഥ തസ്യ ഭയം ഭവതി'' ഇത്യാദികളായ അനേകം ശ്രുതികളിൽനിന്നു് ദ്വൈതം മിഥ്യയാണെന്നു വെളിപ്പെടുന്നു. ഏകത്വത്തിനുള്ള സത്യത്വം ഒരുപ്രകാരത്തിൽത്തന്നെ കാണേണ്ടതുമാണു്. ഇതിനു് ''ഏകമേവാദ്വിതീയം'' ''ബ്രഹ്മൈവേദം സവ്വം'' ''ആത്മൈവേദം സവ്വം'' ഇത്യാദിശ്രുതികളാണു പ്രമാണം. സംപ്രദാനം മുതലായ കാരകഭേദങ്ങഠം കാണാതിരിക്കുമ്പോഠം കർമ്മമുണ്ടാവാൻ വഴിയില്ല. വിദ്യാവിഷയത്തിൽ അന്യത്വദർശനത്തെ അപവദിക്കുന്ന ശ്രുതികഠം അനേകമുണ്ടുതാനും. അതുകൊണ്ടു വിദ്യാകർമ്മങ്ങഠം പരസ്പരവിരുദ്ധങ്ങഠംതന്നെ. അവ തമ്മിൽ സമുച്ചയമുണ്ടാവാൻ വഴിയില്ല. അതിനാൽ വിദ്യയും കർമ്മവും ഒരുമിച്ചനുഷ്ഠിക്കുന്നതുകൊണ്ടാണു മോക്ഷമുണ്ടാകുന്നതെന്നു പറയുന്നതു ശരിയല്ല.

പൂർവപക്ഷം;—സപ്പാദിഭ്രമത്തെ നിഷേധിച്ചിട്ടു് രജ്ജ്വാദിവിഷയകവിജ്ഞാനത്തെ വിധിക്കുന്നതുപോലെ കർത്ത്രാദികാരകഭേദങ്ങളുടെ സത്യത്വാംശത്തെ നിഷേധിച്ചിട്ടാണു ആത്മൈകത്വജ്ഞാനം വിധിക്കുന്നതെങ്കിൽ കർമ്മവിധിശ്രുതികഠംക്കു വിഷയമില്ലാതെ പോകുന്നതിനാൽ അവയ്ക്കു വിരോധം വരുന്നു. കർമ്മങ്ങഠം വിധിക്കപ്പെട്ടിട്ടുള്ളവയാകയാൽ ആ വിരോധം യുക്തവുമല്ല. എന്തെന്നാൽ ശ്രുതികഠം പ്രമാണങ്ങളാണല്ലോ.

സമാധാനം:—അങ്ങനെ പറവാൻ പാടില്ല. കർമ്മങ്ങളെ വിധിക്കുന്ന ശ്രുതികൾ പുരുഷാർത്ഥോപദേശപരങ്ങളാണ്. വിദ്യാശ്രുതികളാകട്ടെ, സംസാരത്തിൽനിന്നു പുരുഷനെ മോചിപ്പിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി, സംസാരഹേതുവായ അവിദ്യയ്ക്കു നിവൃത്തിയുണ്ടാക്കണമെന്നു വിചാരിച്ചു വിദ്യയെ പ്രകാശിപ്പിക്കുവാനായി പ്രവർത്തിച്ചിട്ടുള്ളവയാണ്. അതിനാൽ അവ തമ്മിൽ വിരോധമില്ല.

പൂർവപക്ഷം:—എന്നാലും, കർത്താവു മുതലായ കാരകങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം വിദ്യാശ്രുതിക്കു വിരുദ്ധംതന്നെയാണല്ലോ.

സമാധാനം:—സ്വതേതന്നെ ധരിച്ചുവച്ചിട്ടുള്ള കാരകാസ്തിത്വത്തെ വകവച്ചുകൊണ്ട്, ചെയ്തുപോയിട്ടുള്ള ദുരിതങ്ങളുടെ ക്ഷയത്തിനായി, മുമുക്ഷുക്കൾക്കും ഫലാർത്ഥികൾക്കും ഫലസാധനമായ കർമ്മത്തെ വിധിക്കുന്ന ശാസ്ത്രം കാരകങ്ങൾ ഉണ്ടെന്നുള്ള അംശത്തിൽ വ്യാപരിക്കുന്നില്ല. പാപരൂപമായ പ്രതിബന്ധം അധികമുള്ളവനു വിദ്യയുണ്ടാകയില്ല. അതു ക്ഷയിക്കുമ്പോൾ വിദ്യോൽപത്തിയുണ്ടാകും. വിദ്യ ഉണ്ടാകുമ്പോൾ അവിദ്യ നീങ്ങുകയും അതിനാൽ ആത്യന്തികമായ സംസാരോപശമം സിദ്ധിക്കയും ചെയ്യും. എന്നു മാത്രമല്ല, ആത്മാവിനെക്കാണാത്തവനാണല്ലോ ആത്മാവല്ലാത്തതിനെ സംബന്ധിച്ചു കാമമുണ്ടാകുന്നത്. കാമമുണ്ടായിട്ടുള്ളവൻ കർമ്മങ്ങളെ അനുഷ്ഠിക്കയുംചെയ്യും. അതുകൊണ്ട്, അതിന്റെ ഫലത്തെ അനുഭവിക്കുന്നതിനായി, ശരീരമെടുക്കുക മുതലായ ലക്ഷണങ്ങളോടുകൂടിയ സംസാരമുണ്ടാകുന്നു. ആത്മൈകത്വദർശിക്കാകട്ടെ, ആത്മാവല്ലാതെ വേറെ വിഷയമില്ലാത്തതിനാൽ വിഷയങ്ങളിൽ കാമമുണ്ടാകയില്ല. ആത്മാവു തന്നിൽനിന്നു വേറെയല്ലാത്തതുകൊണ്ട്, ആത്മാവിലും കാമമുണ്ടാകയില്ല. അതിനാൽ തന്നിൽതന്നെ സ്ഥിതിചെയ്യും. അതാണു മോക്ഷം. ഇതുകൊണ്ടും വിദ്യയും കർമ്മവുംതമ്മിൽ വിരോധമുണ്ടെന്നു തെളിയുന്നു.

വിരോധമുള്ളതുകൊണ്ടുതന്നെ, വിദ്യ, മോക്ഷത്തിനു കർമ്മങ്ങളെ അപേക്ഷിക്കുന്നില്ല. നിത്യകർമ്മങ്ങളാകട്ടെ സ്വാത്മലാഭത്തിൽ, മുമ്പു ചെയ്തിട്ടുള്ള ദുരിതങ്ങളാകുന്ന പ്രതിബന്ധ

ത്തെ നീക്കുക വഴിയായി, വിദ്യയ്ക്കു ഹേതുവായിത്തീരുന്നു. അതുകൊണ്ടാണു് ഈ പ്രകരണത്തിൽ കർമ്മങ്ങളെ ഉപന്യസിച്ചതു്. ഇങ്ങനെ, കർമ്മവിധിശ്രുതികൾക്കു വിദ്യാശ്രുതിയോടു വിരോധമില്ല. അതിനാൽ കേവലമായ വിദ്യയിൽനിന്നാണു പരമശ്രേയസ്സു ലഭിക്കുന്നതെന്നു സിദ്ധിക്കുന്നു.

പൂർവപക്ഷം: —ഇങ്ങനെയാണെങ്കിൽ, വിദ്യോൽപത്തി കർമ്മനിമിത്തമായതുകൊണ്ടു്, മററാശ്രമങ്ങൾ ഉണ്ടാവാൻ വഴിയില്ല. കർമ്മങ്ങൾ ഗൃഹസ്ഥാശ്രമത്തിൽ വിധിക്കപ്പെട്ടിട്ടുള്ളവയാണു്. അതിനാൽ ഗൃഹസ്ഥാശ്രമം ഒന്നുമാത്രമേ ഉണ്ടാവാൻ വഴിയുള്ളു. ഈ വിഷയത്തിൽ യാവജ്ജീവാദിശ്രുതികൾ അത്യന്തം അനുകൂലങ്ങളുമാകുന്നു.

സമാധാനം:—അങ്ങനെ പറയുന്നതു ശരിയല്ല; എന്തെന്നാൽ, കർമ്മങ്ങൾ, അഗ്നിഹോത്രാദികൾ മാത്രമല്ല, വേറേയും പലതുണ്ടു്. ബ്രഹ്മചര്യം, തപസ്സു്, സത്യം പറയുക, ശമം, ദമം, അഹിംസമുതലായ ഇതരാശ്രമപ്രസിദ്ധങ്ങളായ കർമ്മങ്ങളും, അസങ്കീർണ്ണങ്ങളും, അതുകൊണ്ടു് വിദ്യോൽപത്തിയിൽ സാധകതമങ്ങളുമായ ധ്യാനധാരണാദിരൂപങ്ങളായ കർമ്മങ്ങളുമുണ്ടു്. ''തപസാബ്രഹ്മവിജിജ്ഞാസസ്വ'' എന്നു് ഇതിൽതന്നെ ഇനി പറകയും ചെയ്യും. ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങളാൽ ഗാർഹസ്ഥ്യത്തിനുമുമ്പും, വിദ്യോൽപത്തി സംഭവിക്കാവുന്നതുകൊണ്ടും, ഗാർഹസ്ഥ്യം സ്വീകരിക്കുന്നതു കർമ്മത്തിനു വേണ്ടിയായതുകൊണ്ടും, കർമ്മംകൊണ്ടു സാധിക്കേണ്ട വിദ്യയുള്ളപ്പോൾ ഗാർഹസ്ഥ്യം സ്വീകരിക്കുന്നതുകൊണ്ടു പ്രയോജനമില്ലതന്നെ. എന്നു മാത്രമല്ല, പുത്രാദികൾ, പിത്രാദിലോകങ്ങൾക്കുള്ള സാധനങ്ങളാണു്. പുത്രാദികളെക്കൊണ്ടു സാധിക്കേണ്ടവയായ ഇഹലോകം, പിതൃലോകം, ദേവലോകം ഇവയെ ആഗ്രഹിക്കാതിരിക്കയും, നിത്യസിദ്ധമായ ആത്മലോകത്തെ കാണുകയും, അതുകൊണ്ടു കർമ്മത്തിൽ പ്രയോജനം കാണാതിരിക്കയും ചെയ്യുന്നവനു് എങ്ങനെയാണു പ്രവൃത്തിയുണ്ടാവുക? ഗാർഹസ്ഥ്യത്തെ സ്വീകരിച്ചവനും, വിദ്യയുണ്ടാവുകയും വിദ്യാപരിപാകംകൊണ്ടു വിരക്തി വരികയും ചെയ്താൽ, കർമ്മങ്ങളിൽ പ്രയോജനത്തെ കാണായ്കയാൽ, അവയിൽനിന്നു നിവൃത്തിതന്നെ ഉണ്ടാകും. ഇതിനു

പ്രമാണമായിട്ട്, "പ്രവ്രജിഷ്യൻവാഅരേ ƒ ഹമസ്മാത്സ്ഥാ-നാദസ്മി" എന്നും മററുമുള്ള ശ്രുതിലിംഗങ്ങരം കാണുന്നുണ്ട്.

പൂവ്പക്ഷം: — അഗ്നിഹോത്രാദി കർമ്മങ്ങളെക്കുറിച്ച ശ്രുതിക്ക് അധികമായി യത്നംകാണുന്നുണ്ട്. ആവകകർമ്മങ്ങരം. അനേകസാധനാസാദ്ധ്യങ്ങളായതുകൊണ്ട് കർമ്മത്തിൽ വലു തായ ആയാസവുമുണ്ട്. തപസ്സ്, ബ്രഹ്മചര്യം മുതലായ ഇത രാശ്രമകർമ്മങ്ങരം ഗാർഹസ്ഥ്യത്തിലും തുല്യങ്ങളാണ്. എന്നു മാത്രമല്ല, അവയ്ക്കു സാധനങ്ങളും അധികമാവശ്യമില്ല. അതി നാൽ ഗൃഹസ്ഥാശ്രമത്തെ, തുല്യമെന്ന നിലയിൽ മററാശ്രമങ്ങ ളോടു വികല്പിക്കുന്നതു യുക്തമല്ല.

സമാധാനം—ഈ ആക്ഷേപം ശരിയല്ല; ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള, അഗ്നിഹോത്രാദിലക്ഷണവും ബ്രഹ്മചര്യാദിലക്ഷ ണവുമായ കർമ്മം വിദ്യോൽപത്തിക്ക് അനുഗ്രാഹകമായിത്തീ രുന്നുണ്ട്. എന്തെന്നാൽ ചിലർ ജന്മനാതന്നെ വിരക്തന്മാരാ യിക്കാണപ്പെടുന്നു. എന്നാൽ, കർമ്മങ്ങളിൽ പ്രവൃത്തന്മാരായ ചിലർ അവിരക്തന്മാരും വിദ്യാദ്വേഷികളുമായിരിക്കുന്നു. അതിനാൽ ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള സംസ്കാരം നിമിത്തം വിരക്തന്മാരായിട്ടുള്ളവർ ഗാർഹസ്ഥ്യത്തെ വിട്ടു മററാശ്രമ ങ്ങളെ സ്വീകരിക്കതന്നെയാണു ചെയ്യുന്നതു്. പുത്രൻ, സ്വർഗ്ഗം, ബ്രഹ്മവർച്ചസം മുതലായി കർമ്മഫലങ്ങരം അസംഖ്യേയങ്ങ ളായതുകൊണ്ടും അവയെക്കുറിച്ച്, എനിക്കു ഇതുവേണം, ഇതു വേണം എന്നിങ്ങനെ ആളുകരംക്കുള്ള കാമങ്ങരംക്ക് അററമില്ലാ ത്തതുകൊണ്ടും അവയ്ക്കുവേണ്ടി ശ്രുതി കർമ്മങ്ങളിൽ അധികം പ്രയത്നിച്ചിട്ടുള്ളതു് ഉപപന്നംതന്നെ. കർമ്മങ്ങരം വിദ്യയ്ക്കുപാ യഭൂതങ്ങളാണെന്നു പറഞ്ഞുവല്ലോ. ഉപായത്തിലാണധികം പ്രയത്നം ചെയ്യേണ്ടതു്, ഉപേയത്തിലല്ല.

പൂർവപക്ഷം—വിദ്യയ്ക്കു നിമിത്തം കർമ്മങ്ങളാണെങ്കിൽ, അതായതു, കർമ്മങ്ങളുടെ അനുഷ്ഠാനംകൊണ്ടു പൂർവസഞ്ചിത ങ്ങളായ ദുരിതങ്ങളാകുന്ന പ്രതിബന്ധം ക്ഷയിക്കുന്നതുകൊണ്ടു തന്നെയാണു വിദ്യയുണ്ടാകുന്നതെങ്കിൽ, കർമ്മങ്ങരംക്കു പുറമേ യുള്ള, ഉപനിഷച്ഛ്റവണം മുതലായ യത്നം വ്യർത്ഥമാണെന്നു വരുമല്ലോ.

സമാധാനം—അങ്ങനെ വിചാരിച്ചുകൂടാ. എന്തെന്നാൽ, പ്രതിബന്ധക്ഷയംകൊണ്ടേ വിദ്യയുണ്ടാവുകയുള്ളൂ, ഈശ്വരപ്രസാദംകൊണ്ടും, തപസ്സു്, ധ്യാനം മുതലായവയുടെ അനുഷ്ഠാനംകൊണ്ടും ഉണ്ടാവുകയില്ല, എന്നു നിയമമില്ല. വിദ്യയ്ക്കു് ബ്രഹ്മചര്യം, അഹിംസ മുതലായവ ഉപകാരകങ്ങളും, ശ്രവണമനനനിദിധ്യാസനാദികൾ സാക്ഷാൽതന്നെ കാരണങ്ങളുമാകുന്നു. അതിനാൽ മററാശ്രമങ്ങളും വേണ്ടതാണെന്നും, വിദ്യയിൽ എല്ലാ ആശ്രമങ്ങൾക്കും അധികാരമുണ്ടെന്നും, പരമമായ ശ്രേയസ്സു കേവലമായ വിദ്യയിൽനിന്നുതന്നെയാണു ലഭിക്കുന്നതെന്നും സിദ്ധിക്കുന്നു.

ശാന്തിപാഠം.

ശംനോ മിത്രഃ, ശം വരുണഃ, ശംനോ ഭവത്വര്യമാ, ശംന ഇന്ദ്രോ ബൃഹസ്പതിഃ, ശംനോ വിഷ്ണുരുരുക്രമഃ; നമോ ബ്രഹ്മണേ, നമസ്തേ വായോ! ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി, ത്വമേവപ്രത്യക്ഷം ബ്രഹ്മവദിഷ്യാമി, ഋതം വദിഷ്യാമി, സത്യംവദിഷ്യാമി, തന്മാമവതു, തദ്വക്താരമവതു, അവതുമാം, അവതു വക്താരം.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

കൃഷ്ണയജുർവേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ
പന്ത്രണ്ടാമത്തെ അനുവാകം കഴിഞ്ഞു.
ശിക്ഷാധ്യായവും കഴിഞ്ഞു.

ബ്രഹ്മവല്ലി എന്ന രണ്ടാമത്തെ അദ്ധ്യായം.

ഹരിഃ ഓം. ശംനോമിത്രഃ, ശംവരുണം, ശംനോ ഭവത്വര്യമാ, ശംനഇന്ദ്രോ ബൃഹസ്പതിഃ; ശംനോ വിഷ്ണുരുരുക്രമഃ, നമോ ബ്രഹ്മണേ!, നമസ്തേ വായോ!, ത്വമേവപ്രത്യക്ഷം ബ്രഹ്മാസി, ത്വമേവപ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി, ഋതം വദിഷ്യാമി, സത്യം വദിഷ്യാമി, തന്മാമവതു, തദ്വക്താരമവതു, അവതു മാം, അവതുവക്താരം.

സഹനാവവതു, സഹ നൗ ഭുനക്തു, സഹവീര്യംകരവാവഹൈ, തേജസ്വി നാവധീതമസ്തു, മാവിദ്വിഷാവഹൈ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

| | |
|---|---|
| നൗ | = നമ്മളെ (ശിഷ്യനേയും ആചാര്യനേയും) രണ്ടുപേരേയും |
| സഹ അവതു | = ഒരുമിച്ചുരക്ഷിക്കട്ടെ! |
| നൗ | = നമ്മേരണ്ടുപേരേയും |
| സഹഭുനക്തു | = ഒരുമിച്ചു വിദ്യാഫലത്തെ അനുഭവിപ്പിക്കട്ടെ! |
| സഹ | = ഒരുമിച്ചു |
| വീര്യം | = വീര്യത്തെ = വിദ്യാദിനിമിത്തമായ സാമത്ഥ്യത്തെ |
| കരവാവഹൈ | = നമുക്കുണ്ടാക്കുമാറാകട്ടെ! |
| നൗ | = നമ്മുടെ |
| അധീതം | = അധ്യയനം |
| തേജസ്വിഅസ്തു | = വീര്യമുള്ളതായിരിക്കട്ടെ! |
| മാ വിദ്വിഷാവഹൈ | = നാംതമ്മിൽ ദ്വേഷിക്കാതിരിക്കട്ടെ! |

ഭാഷ്യം — പറഞ്ഞുകഴിഞ്ഞ വിദ്യയെ ലഭിക്കുന്നതിനുള്ള വിഘ്നങ്ങളുടെ ശാന്തിക്കായി ''ശംനോമിത്രഃ'' ഇത്യാദി ശാന്തിയെ മുമ്പേ പഠിച്ചു. ഇപ്പോഠം, ഇനിപ്പറവാൻപോകുന്ന ബ്രഹ്മവിദ്യയെ പ്രാപിക്കുന്നതിനുള്ള ഉപദ്രവങ്ങളുടെ ഉപശമനത്തിനായി 'ശംനോമിത്രഃ' എന്നും 'സഹനാവവതു' എന്നുമുള്ള ശാന്തിയെ പഠിക്കുന്നു. അവയിൽ ''ശംനോമിത്രഃ'' ഇത്യാദി മുമ്പിലത്തെപ്പോലെതന്നെ. അതിൻെറ അത്ഥം മുമ്പു പറഞ്ഞിട്ടുള്ളതുതന്നെ. ''സഹനൗ'' ഇത്യാദി ശാന്തിയെ വ്യാഖ്യാനിക്കാം — ബ്രഹ്മം, സാധനജ്ഞാനംകൊണ്ടു, ശിഷ്യാചാര്യന്മാരായ നമ്മേ രണ്ടുപേരേയും ഒരുമിച്ചുതന്നെ രക്ഷിക്കട്ടെ! വിദ്യാഫലത്തെ നമ്മേ രണ്ടുപേരേയും ഒരുമിച്ചുതന്നെ അനുഭവിപ്പിക്കട്ടെ! നാം രണ്ടുപേരും ഒരുമിച്ചുതന്നെ, വിദ്യാദിനിമിത്തമായ വീര്യത്തെ ഉണ്ടാക്കുമാറാകട്ടെ! നമ്മുടെ അധ്യയനം നല്ല അധ്യയനമായിരിക്കട്ടെ! അത്ഥജ്ഞാനത്തിനു യോഗ്യമായിരിക്കട്ടെ എന്നുസാരം. വിദ്യാഗ്രഹണംസംബന്ധിച്ച്, ശിഷ്യാചാര്യന്മാരായ നമ്മൾ, സൂക്ഷ്മക്കുറവുകൊണ്ടുചെയ്യുന്ന അന്യായത്താൽ പരസ്പരം ദ്വേഷിക്കാതിരിക്കട്ടെ!'ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!' എന്നു മൂന്നുതവണ പറഞ്ഞിട്ടുള്ളതിൻെറ പ്രയോജനം മുമ്പുപറഞ്ഞിട്ടുണ്ടു്. ഈ ശാന്തി, ഇനിപ്പറവാൻപോകുന്ന വിദ്യയ്ക്കുള്ള വിഘ്നത്തിൻെറ ശാന്തിക്കുവേണ്ടിയാണു്. ആത്മവിദ്യാലാഭം കൊണ്ടാണല്ലോ പരമമായ ശ്രേയസ്സു സിദ്ധിക്കുന്നതു്. അതിനാൽ വിഘ്നംകൂടാതെ അതുണ്ടാവണമെന്നു് ആശംസിക്കുന്നു.

ഉപ — ഓം. ബ്രഹ്മവിദാപ്നോതിപരം. 1

| | |
|---|---|
| ബ്രഹ്മവിത് | = ബ്രഹ്മത്തെ അറിയുന്നവൻ |
| പരം | = പരത്തെ=നിരതിശയമായ ആ ബ്രഹ്മത്തെത്തന്നെ |
| ആപ്നോതി | = പ്രാപിക്കുന്നു. |

ഭാഷ്യം—സംഹിതാദിവിഷയങ്ങളും കർമ്മങ്ങൾക്കു് അവിരുദ്ധങ്ങളുമായ ഉപാസനങ്ങൾ ആദ്യം പറഞ്ഞു. അനന്തരം വ്യാഹൃതിവഴിയായി, സോപാധികമായ ആത്മാവിന്റെ ആന്തരമായ ദർശനം പറഞ്ഞു, അതിന്റെ ഫലം സ്വാരാജ്യമാണു്. ഇത്രയുംകൊണ്ടും, സംസാരബീജം മുഴുവൻ നശിക്കുന്നതല്ലാത്തതുകൊണ്ടു്, എല്ലാ ഉപദ്രവത്തിനും ബീജമായ അജ്ഞാനത്തിന്റെനിവൃത്തിയ്ക്കുവേണ്ടി, സർവ്വോപാധി വിശേഷങ്ങളും നീങ്ങിയ ആത്മാവിന്റെ ദർശനം സിദ്ധിക്കുന്നതിനായി 'ബ്രഹ്മവിദാപ്നോതിപരം' ഇത്യാദിയായ ഇതു് ആരംഭിക്കപ്പെടുന്നു. ഈ ബ്രഹ്മവിദ്യയ്ക്കു് അവിദ്യാനിവൃത്തിയാണു ഫലം. അതുകൊണ്ടു് ആത്യന്തികമായ സംസാരാഭാവം സിദ്ധിക്കുന്നു. ''വിദ്വാൻ ന ബിഭേതി കുതശ്ചന'' (ബ്രഹ്മത്തിന്റെ പരമാനന്ദത്തെ അറിയുന്നവൻ ഒന്നിൽനിന്നും ഭയപ്പെടുന്നില്ല) എന്നു് ഇതിൽതന്നെ ഇനി പറകയും ചെയ്യും. സംസാരനിമിത്തമുള്ളപ്പോൾ ഭയമില്ലായ്കയും പ്രതിഷ്ഠയുംഉണ്ടാവുക എന്നതു് അനുപപന്നമാകുന്നു ''കൃതാകൃതേപുണ്യപാപേ നതപതഃ'' (ബ്രഹ്മവിത്തിനു കൃതരൂപമായോ അകൃതരൂപമായോഉള്ള പുണ്യമോ പാപമോ ഫലിക്കയില്ല) എന്നും മേൽപറയും. ഇതിൽനിന്നു്, സർവാത്മകമായ ബ്രഹ്മത്തെ സംബന്ധിച്ചുള്ള ഈ വിജ്ഞാനംകൊണ്ടു്ആത്യന്തികമായ സംസാരഭാവമുണ്ടാകുമെന്നറിയാം. ആദ്യംതന്നെ, സംബന്ധത്തേയും പ്രയോജനത്തേയും അറിയിക്കുന്നതിനായി 'ബ്രഹ്മവിദാപ്നോതിപരം' എന്നു പ്രയോജനത്തെ സ്വയം പറയുന്നു. സംബന്ധവും പ്രയോജനവും അറിഞ്ഞിട്ടാണല്ലോ വിദ്യയുടെ ശ്രവണത്തിലും ഗ്രഹണത്തിലും ധാരണത്തിലും പ്രവർത്തിക്കുന്നതു്. ''ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ'' ഇത്യാദി ശ്രുത്യന്തരങ്ങളിൽനിന്നു ശ്രവണാദികൾകൊണ്ടേ വിദ്യാഫലം സിദ്ധിക്കയുള്ളു എന്നറിയാം. ഏറ്റവും ബൃഹത്തായതു ബ്രഹ്മം. പറയാൻപോകുന്ന ലക്ഷണങ്ങളോടു

കൂടിയ ബ്രഹ്മത്തെ അറിയുന്നവൻ നിരതിശയമായ ആ ബ്രഹ്മത്തെത്തന്നെ പ്രാപിക്കും. ഒന്നിനെ അറിയുന്നതുകൊണ്ടു മറെറാന്നിനെ പ്രാപിക്കയില്ലല്ലോ. ''സയോഹവൈതത് പരമം ബ്രഹ്മവേദ, ബ്രഹ്മൈവഭവതി'' (ആരാണോ പരമമായ ബ്രഹ്മത്തെ അറിയുന്നതു്, അവൻ ബ്രഹ്മംതന്നെയായിത്തീരുന്നു) എന്നുള്ള വേറേ ശ്രുതി ബ്രഹ്മവിത്തിനു ബ്രഹ്മപ്രാപ്തിയുണ്ടാകുമെന്നു സ്പഷ്ടമായിക്കാണിക്കയും ചെയ്യുന്നു.

പൂർവ്വപക്ഷം—ബ്രഹ്മം സർവ്വഗതമാണെന്നും സർവ്വത്തിന്റെയും ആത്മാവായിട്ടുള്ളതാണെന്നും ഇനി പറയുമല്ലോ, അതുകൊണ്ടു് അതുപ്രാപിക്കപ്പെടാവുന്നതല്ല. ഒന്നിനെ മറെറാന്നും, പരിച്ഛിന്നത്തെ പരിച്ഛിന്നവുമേ പ്രാപിക്കുകയുള്ളൂ. ബ്രഹ്മം അപരിച്ഛിന്നവും സർവ്വാത്മകവുമായതുകൊണ്ടു പരിച്ഛിന്നത്തെപ്പോലെയും, ആത്മാവല്ലാത്തതിനേപ്പോലെയും അതിനെ പ്രാപിക്കുവാൻ ന്യായമില്ല.

സമാധാനം—ഈ ആക്ഷേപത്തിനു വഴിയില്ല. എന്തെന്നാൽ ബ്രഹ്മത്തിന്റെ പ്രാപ്തിയും അപ്രാപ്തിയും, ദർശനത്തേയും അദർശനത്തേയും അപേക്ഷിച്ചുള്ളവയാണ്. ജീവാത്മാവു്, പരമാത്ഥത്തിൽ ബ്രഹ്മസ്വരൂപമാണെങ്കിലും, പഞ്ചഭൂതാംശകൃതങ്ങളും ബാഹ്യങ്ങളും പരിച്ഛിന്നങ്ങളുമായ അന്നമയാദികളെ ആത്മാവെന്നു വിചാരിക്കയും, അവയിൽതന്നെ മനസ്സുറയ്ക്കുകയും ചെയ്യുന്നതുകൊണ്ടു്, ആകെ പത്തുപേരുള്ളതിൽ എണ്ണുന്നവൻ, മററുള്ളവരിൽ മനസ്സുവയ്ക്കുന്നതുകൊണ്ടു്, പത്താമനായ തന്നെ മറന്നിട്ടു, ആകെ ഒൻപതുപേരെന്നു തെററായിത്തിട്ടപ്പെടുത്തുന്നതുപോലെ, പരമാത്ഥമായ ബ്രഹ്മസ്വരൂപത്തെ കാണായ്കയാകുന്ന അവിദ്യനിമിത്തം, അന്നമയം മുതലായ ബാഹ്യങ്ങളായ അനാത്മാക്കളിൽനിന്നു താൻ വേറേയല്ലെന്നു അഭിമാനിക്കുന്നു. ഇങ്ങനെ അവിദ്യനിമിത്തം, ബ്രഹ്മം, താൻതന്നെയാണെങ്കിലും ജീവാത്മാവിനു് അപ്രാപ്തമായിത്തീരുന്നു. ഇപ്രകാരം അവിദ്യനിമിത്തം ബ്രഹ്മസ്വരൂപത്തെ പ്രാപിക്കാത്ത ജീവാത്മാവു്, മുമ്പുപറഞ്ഞ പത്താമത്തേവൻ, ആരെങ്കിലും ഓർമ്മിപ്പിക്കുമ്പോൾ, തന്നേക്കൂടി ഉൾപ്പെടുത്തി, പത്തെന്നു ശരിയായ എണ്ണം അറിയുന്നതുപോലെ, വിദ്യകൊണ്ടു, ശ്രുതിയാൽ ഉപദേശിക്കപ്പെടുന്ന സർവ്വാത്മകമായ ബ്രഹ്മംതന്നെയാണു താൻ എന്നു് അറിയുമ്പോൾ, ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു പറയുന്നതു യുക്തംതന്നെ.

'ബ്രഹ്മവിദാപ്നോതിപരം' എന്നുള്ള വാക്യം, ഈ വല്ലിയിൽ പറയുന്ന എല്ലാ അത്ഥങ്ങൾക്കും സൂത്രമായിട്ടുള്ളതാണു്. 'ബ്രഹ്മവിദാപ്നോതിപരം' എന്ന വാക്യത്താൽ അറിയപ്പെടേണ്ടതായി സൂത്രണം ചെയ്യപ്പെട്ടിട്ടുള്ളതും, സ്വരൂപവിശേഷം തീർച്ചപ്പെട്ടിട്ടില്ലാത്തതുമായ ബ്രഹ്മത്തിൻെറ, എല്ലാത്തിലുംനിന്നു വ്യത്യാസപ്പെട്ട സ്വരൂപവിശേഷത്തെ സമർപ്പിക്കുന്നതിനു സമത്ഥമായ ലക്ഷണത്തെപ്പറഞ്ഞു, സ്വരൂപത്തെ നിദ്ധാരണം ചെയ്യുന്നതിനായും 'ബ്രഹ്മവിദാപ്നോതി' എന്നതുകൊണ്ടു്, ഏതു ബ്രഹ്മത്തെ അറിയുന്നതിനെയാണോ യാതൊരു വിശേഷവുംകൂടാതെ അറിയുക എന്നുമാത്രം പറഞ്ഞതു്, ആ ബ്രഹ്മത്തെ, പറവാൻ പോകുന്ന ലക്ഷണങ്ങളോടുകൂടി, താൻതന്നെ എന്നുള്ള നിലയിൽ പ്രത്യാഗാത്മാവായി വിശേഷരൂപത്തിൽ അറിയുന്നതിനായും, ബ്രഹ്മത്തിനു ബ്രഹ്മവിദ്യാഫലമായിപ്പറഞ്ഞ ബ്രഹ്മപ്രാപ്തിരൂപമായ സർവ്വാത്മഭാവം സർവ്വസംസാരധർമ്മാതീതമായ ബ്രഹ്മസ്വരൂപത്വം തന്നെയല്ലാതെ വേറെ ഒന്നല്ലെന്നു കാണിക്കുന്നതിനായും ഋക്കിനെ ഉദാഹരിക്കുന്നു:—

ഉപ — തദേഷാ ഽഭ്യുക്താ: — സത്യം ജ്ഞാനമനന്തം ബ്രഹ്മ. 2

| | |
|---|---|
| തദ് | = അതിൽ 'ബ്രഹ്മവിദാപ്നോതിപരം' എന്നുള്ള ബ്രാഹ്മണവാക്യത്താൽ പ്രതിപാദിക്കപ്പെട്ട അർത്ഥത്തിൽ |
| ഏഷാ | = ഈ ഋക്കു് |
| അഭ്യുക്താ | = അഭ്യുക്തയായിരിക്കുന്നു=പറയപ്പെട്ടിരിക്കുന്നു. |
| ബ്രഹ്മ | = ബ്രഹ്മം |
| സത്യം | = സത്യവും |
| ജ്ഞാനം | = ജ്ഞാനവും |
| അനന്തം | = അനന്തവുമാകുന്നു. |

ഭാഷ്യം—മുമ്പു പറഞ്ഞ ബ്രാഹ്മണവാക്യത്താൽ പ്രതിപാദിക്കപ്പെടുന്ന അർത്ഥത്തിൽതന്നെ ഈ ഋക്കു പറയപ്പെട്ടിരിക്കുന്നു: — ''സത്യംജ്ഞാനമനന്തം ബ്രഹ്മ'' എന്നുള്ള വാക്യം ബ്രഹ്മത്തിൻെറ ലക്ഷണത്തെ കാണിക്കുന്നതിനായിട്ടുള്ളതാ

കുന്നു. 'സത്യം' മുതലായ മൂന്നു പദങ്ങളും, വിശേഷ്യമായ ബ്രഹ്മത്തെ മററുള്ളവയിൽനിന്നു വേർതിരിച്ചു കാണിക്കുന്നതിനായിട്ടുള്ളവയാണു്. അറിയപ്പെടേണ്ടതായി വിവക്ഷിച്ചിരിക്കുന്നതു ബ്രഹ്മത്തെയാകയാൽ അതു വിശേഷ്യമാകുന്നു. വിശേഷണവിശേഷ്യഭാവമുള്ളതുകൊണ്ടുതന്നെയാണു്, സത്യാദികളായ പദങ്ങൾ, ഒരേ വിഭക്തിയിലുള്ളവയായും സമാനാധികരണങ്ങളായുമിരിക്കുന്നതു്. സത്യം മുതലായ വിശേഷണങ്ങളാൽ വിശേഷിപ്പിക്കപ്പെടുന്നതുകൊണ്ടു്, ബ്രഹ്മം, മററു വിശേഷ്യങ്ങളിൽ നിന്നു നിർദ്ധാരണം ചെയ്യപ്പെടുന്നു. നീലവും, മഹത്തും, സുഗന്ധിയുമായ ഉല്പലം എന്നു പറയുന്നതുകൊണ്ടു്, ഒരുല്പലത്തെ മററുല്പലങ്ങളിൽനിന്നു് നിർദ്ധാരണം ചെയ്യുന്നതുപോലെ, വിശേഷണങ്ങളെക്കൊണ്ടു മററു വിശേഷ്യങ്ങളിൽനിന്നു നിർദ്ധാരണം ചെയ്യപ്പെടുന്ന പദാർത്ഥത്തെപ്പററിയാണല്ലോ നമുക്കുജ്ഞാനമുണ്ടാകുന്നതു്.

പൂർവ്വപക്ഷം—ഉല്പലം നീലമായും രക്തമായും വരാവുന്നതുപോലെ മറെറാരു വിശേഷണത്തെ വ്യഭിചരിക്കുന്ന വിശേഷ്യത്തെ മാത്രമേ വിശേഷിപ്പിക്കാറുള്ളു. ഒരേ ജാതിയിലുള്ള പല ദ്രവ്യങ്ങൾക്കു് അനേകവിശേഷണങ്ങൾ ചേരുമെന്നുള്ളപ്പോൾ മാത്രമേ വിശേഷണത്തിനു് അർത്ഥമുള്ളു. വസ്തു ഒന്നു മാത്രമായിരിക്കുമ്പോൾ, അതിൽ വേറേ വിശേഷണം ചേരാത്തതിനാൽ, വിശേഷണത്തിനർത്ഥമില്ല. ആദിത്യൻ ഒന്നായിരിക്കുന്നതുപോലെ, ബ്രഹ്മം ഒന്നേയുള്ളു. വേറേ ബ്രഹ്മങ്ങളില്ല. ഉണ്ടായിരുന്നെങ്കിൽ അവയിൽനിന്നു വേർതിരിച്ചു കാണിക്കുന്നതിനായി, നീലാദിപദങ്ങളെക്കൊണ്ടു് ഉൽപലത്തെ വിശേഷിപ്പിക്കുന്നതുപോലെ സത്യാദിപദങ്ങളെക്കൊണ്ടു ബ്രഹ്മത്തെ വിശേഷിപ്പിക്കുന്നതു യുക്തമെന്നു പറയാമായിരുന്നു.

സമാധാനം:—ഈ ദോഷം പറവാൻ പാടില്ല. എന്തെന്നാൽ സത്യാദി വിശേഷണങ്ങൾക്കു വിശേഷണാർത്ഥമല്ല പ്രധാനം; ലക്ഷണാർത്ഥമാണു്?

പൂർവ്വപക്ഷം:—ലക്ഷണലക്ഷ്യങ്ങൾക്കും വിശേഷണവിശേഷ്യങ്ങൾ തമ്മിൽ വ്യത്യാസമെന്താണു്?

സമാധാനം:—പറയാം: — വിശേഷണങ്ങൾ വിശേഷ്യത്തെ സമാനജാതീയങ്ങളിൽനിന്നുമാത്രം വേർതിരിച്ചു കാണി

ക്കുന്നു. ലക്ഷണമാകട്ടെ, ലക്ഷ്യത്തെ മററുള്ള എല്ലാത്തിലും നിന്നു വേർതിരിച്ചു കാണിക്കുന്നു. അവകാശം നൽകുന്നതു് (ഇടംനൽകുന്നതു്) ആകാശമെന്നു പറയുന്നതിനെ ഉദാഹരിക്കാം. 'സത്യം ജ്ഞാന മിത്യാദിവാക്യം ലക്ഷണാത്ഥമാണെന്നു മുമ്പു പറഞ്ഞിട്ടുമുണ്ടു്

സത്യാദിശബ്ദങ്ങൾ വിശേഷ്യാത്ഥങ്ങളാകയാൽ, അവ പരസ്പരം സംബന്ധിക്കുന്നില്ല. അതിനാൽ, ഓരോ വിശേഷണശബ്ദവും പരസ്പരാപേക്ഷ കൂടാതെ ബ്രഹ്മശബ്ദത്തോടു സംബന്ധിക്കുകയാണു ചെയ്യുന്നതു്. ബ്രഹ്മം സത്യമാകുന്നു, ബ്രഹ്മം ജ്ഞാനമാകുന്നു, ബ്രഹ്മം അനന്തമാകുന്നു, എന്നിങ്ങനെ സംബന്ധിക്കുന്നു എന്നുസാരം. ഒന്നു് ഏതുരൂപത്തിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ, അതു് ആ രൂപത്തെ വ്യഭിചരിക്കാതിരിക്കുമ്പോൾ അതിനെ സത്യമെന്നു പറയുന്നു. ഏതുരൂപത്തിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ, ആ രൂപത്തെ വ്യഭിചരിക്കുന്നതിനെ അനൃതമെന്നും പറയും. അതിനാൽ, വികാരം അനൃതമാണു്. "വാചാരംഭണം വികാരോനാമധേയമനൃതം, മൃത്തികേത്യേവസത്യം, ഏവം സദേവസത്യം'' എന്ന ശ്രുതിയിൽ ഘടാദിവികാരങ്ങളെല്ലാം അനൃതങ്ങളാണെന്നും മൃത്തികയാണു സത്യമെന്നും ഇതുപോലെ സത്തായിട്ടുള്ളതു മാത്രമാണു സത്യമെന്നും തീർച്ചപ്പെടുത്തിപ്പറഞ്ഞിട്ടുണ്ടു്. അതിനാൽ ബ്രഹ്മം സത്യമാണെന്നുള്ളതു്, ബ്രഹ്മത്തെ വികാരങ്ങളിൽനിന്നു വേർതിരിക്കുന്നു. അതുകൊണ്ടു ബ്രഹ്മം കാരണമാണെന്നു വരുന്നു. കാരണമാണെന്നു വരുമ്പോൾ അതു വസ്തുവായതുകൊണ്ടു, മൃത്തിനെന്നപോലെ അതിനും, കാരകത്വവും അചിദ്രൂപത്വവും വന്നുചേരുന്നതിനാൽ, അതു വരാതിരിക്കുന്നതിനായിട്ടാണു്, ബ്രഹ്മം ജ്ഞാനമാണെന്നു പറഞ്ഞതു്. ജ്ഞാനമെന്നതു്, ജ്ഞപ്തി, അല്ലെങ്കിൽ അവബോധമാകുന്നു. ജ്ഞാനശബ്ദം ഇവിടെ, 'സത്യം', 'അനന്തം' എന്നിവയോടുകൂടി ബ്രഹ്മത്തിനു വിശേഷണമായിരിക്കുന്നതിനാൽ, ഭാവസാധനമാകുന്നു. യാതൊരുവിശേഷവുമില്ലാത്ത വെറും ചൈതന്യമെന്നുള്ള അത്ഥത്തിലാണു് ഇവിടെ ജ്ഞാനശബ്ദം പ്രയോഗിച്ചിരിക്കുന്നതു്. അല്ലാതെ, അറിയുന്നതു് എന്ന അത്ഥത്തിലല്ല എന്നു സാരം. ബ്രഹ്മം

ജ്ഞാനത്തിനു കർത്താവാണെന്നു വയ്ക്കുന്നപക്ഷം, സത്യത്വവും അനന്തത്വവും യുക്തമായിരിക്കയില്ല. ബ്രഹ്മം ജ്ഞാനകർത്താവാണെങ്കിൽ, അതു വികാരത്തെ പ്രാപിക്കുമല്ലോ. വികാരത്തെ പ്രാപിക്കുന്നതു സത്യവും അനന്തവുമായിരിക്കുന്നതെങ്ങനെ? ഒന്നിൽനിന്നും പ്രവിഭക്തമല്ലാത്തതാണല്ലോ അനന്തം. ജ്ഞാനകർത്താവാണെങ്കിൽ ജ്ഞേയത്തിൽനിന്നും ജ്ഞാനത്തിൽനിന്നും പ്രവിഭക്തമായിത്തീരുന്നതുകൊണ്ടു, ബ്രഹ്മത്തിന് ആനന്ത്യമില്ലാതെപോകും. ' യത്ര നാന്യദ്വിജാനാതി,സ ഭൂമാ'' (ഏതിലാണോ മററൊന്നിനെ അറിയാതിരിക്കുന്നതു്, അതു നിരതിശയമഹത്വമുള്ളതാകുന്നു) ''യത്രാന്യദ്വിജാനാതി, തദല്പം'' (ഏതിലാണോ മററൊന്നിനെ അറിയുന്നതു്, അതു് അല്പമാകുന്നു) എന്നുള്ള വേറേ ശ്രുതിയുമുണ്ടു്.

പൂർവ്വപക്ഷം—'മററൊന്നിനെ അറിയാതിരിക്കുന്നതു' എന്നു വിശേഷിച്ചു് ഒന്നിനെ പ്രതിഷേധിച്ചിരിക്കകൊണ്ടു്, അവനവനെ അറിയുന്നുണ്ടെന്നു വിചാരിച്ചുകൂടയോ?

സമാധാനം—അങ്ങനെ വിചാരിപ്പാൻ പാടില്ല; എന്തെന്നാൽ 'യത്രനാന്യത്പശ്യതി' എന്നുള്ള വാകൃത്തിനു, ഭൂമാവിൻെറ ലക്ഷണത്തെ വിധിക്കുന്നതിലാണു താല്പര്യം. ലോകത്തിൽ പ്രസിദ്ധമായിട്ടുള്ളപ്രകാരംതന്നെ, 'അന്യോ ƒന്യത്പശ്യതി' (ഒരാാം മററൊന്നിനെ കാണുന്നു) എന്നുള്ളതിനെ എടുത്തുകൊണ്ടു്, അതെവിടെയില്ലയോ, അതാണു ഭൂമാവു്, എന്നു ഭൂമസ്വരൂപത്തെ അറിയിക്കയാണു് ആ വാകൃത്തിൽ ചെയ്യുന്നതു്. അന്യഗ്രഹണം പ്രാപ്തനിഷേധപരമാ (സിദ്ധമായതിനെ നിഷേധിക്കുന്നതിൽ താല്പര്യമുള്ളതാ)കയാൽ, ആ വാകൃത്തിനു്, അവനവനിൽ ക്രിയയുണ്ടെന്നു ബോധിപ്പിക്കുന്നതിൽ താല്പര്യമില്ല. അവനവൻ വേറേയല്ലാത്തതുകൊണ്ടു്, അവനവനെപ്പററി വിജ്ഞാനമുണ്ടാവാൻ ന്യായവുമില്ല. ആത്മാവും വിജ്ഞേയമാണെന്നുള്ളപക്ഷം ജ്ഞാതാവു് (അറിയുന്നവൻ) ഇല്ലെന്നുവരും. എന്തെന്നാൽ ജ്ഞാതാതാവുംകൂടി ജ്ഞേയത്തിൽ ഉരംപ്പെട്ടുപോകുന്നു. ഒരേ ആത്മാവുതന്നെ, ഒരേസമയത്തു ജ്ഞാതാവായും ജ്ഞേയമായും രണ്ടുപ്രകാരത്തിലായിത്തീരുന്നു എന്നുപറഞ്ഞാൽ അതു ശരിയാവുകയില്ല. എന്തെന്നാൽ, ആത്മാവു നിരവയവമായിട്ടുള്ളതുകൊണ്ടു

ഒരേസമയത്തുതന്നെ ജ്ഞാതാവായും ജ്ഞേയമായുമിരിക്കുക എന്നതു യുക്തിയുക്തമല്ല. ആത്മാവു ഘടാദിയെപ്പോലെ വിജ്ഞേയമാണെങ്കിൽ, ജ്ഞാനോപദേശംകൊണ്ടു പ്രയോജനമില്ലെന്നുവരികയും ചെയ്യും. ഘടാദിയെപ്പോലെ പ്രസിദ്ധമായിട്ടുള്ളതിൻെറ ജ്ഞാനത്തെ ഉപദേശിക്കുന്നതു് അർത്ഥമുള്ളതായിരിക്കയില്ലല്ലോ. അതിനാൽ ആത്മാവു ജ്ഞാതാവാണെന്നു വല്ലുന്നപക്ഷം, അതിൻെറ ആനന്ത്യത്തിനു ന്യായമില്ലെന്നു വരും. ആത്മാവിനു ജ്ഞാനകർത്തൃത്വം മുതലായ വിശേഷങ്ങളുണ്ടെങ്കിൽ സന്മാത്രവും അനുപപന്നമായിത്തീരും. സന്മാത്രത്വമെന്നു പറയുന്നതു സത്യത്വമാണു് ''തത്സത്യം'' എന്നുള്ള വേറേശ്രുതിയും ഇതിനു പ്രമാണമാകുന്നു. അതുകൊണ്ടു സത്യാനന്തശബ്ദങ്ങളോടുകൂടെ വിശേഷണമായിട്ടു ജ്ഞാനശബ്ദത്തേയും പ്രയോഗിച്ചിരിക്കുന്നതിനാൽ, ജ്ഞാനശബ്ദം ഭാവസാധനമാകുന്നു. കർത്തൃത്വാദികാരകങ്ങളുടെ നിവൃത്തിക്കായും മൃത്തുമുതലായവപോലെ അചിദ്രൂപമാണെന്നു വരാതിരിപ്പാനായുമാണു, 'ജ്ഞാനംബ്രഹ്മ' എന്നു പ്രയോഗിച്ചിരിക്കുന്നതു്. ബ്രഹ്മം ജ്ഞാനമാണെന്നു പറയുമ്പോൾ, ലൌകികജ്ഞാനത്തിനു് അന്തമുള്ളതായിക്കാണുന്നതുകൊണ്ടു്, ബ്രഹ്മത്തിനും അന്തമുണ്ടെന്നുവരുന്നു. അതു വരാതിരിക്കാനായിട്ടാണു 'അനന്തം' എന്നു പറഞ്ഞതു്.

പൂർവപക്ഷം — സത്യാദിവിശേഷണങ്ങൾ അനൃതാദിധർമ്മങ്ങളെ നിവർത്തിപ്പിക്കുന്നതിൽ താല്പര്യമുള്ളവയായതുകൊണ്ടും, വിശേഷ്യമായ ബ്രഹ്മം, ഉല്പലം മുതലായതുപോലെ പ്രസിദ്ധമല്ലാത്തതുകൊണ്ടും,

''മൃഗതൃഷ്ണാംഭസി സ്നാതഃ ഖപുഷ്പകൃതശേഖരഃ
ഏഷ വന്ധ്യാസുതോ യാതി ശശശൃംഗധനുർദ്ധരഃ''

(കാനൽജലത്തിൽ കുളികഴിഞ്ഞു്, ആകാശകുസുമവും ചൂടി, മുയൽക്കൊമ്പുകൊണ്ടുള്ള വില്ലും ധരിച്ചു്, വന്ധ്യാപുത്രൻ ഇതാ! പോകുന്നു.) എന്നുള്ളതുപോലെ, സത്യാദിവാക്യവും അർത്ഥമില്ലാത്തതാണെന്നുതന്നെ വരുന്നു.

സമാധാനം—ഇല്ല; സത്യാദികൾ വിശേഷണങ്ങളാണെങ്കിലും, ലക്ഷണാർത്ഥത്തിനാണു പ്രാധാന്യമെന്നു മുമ്പു പറഞ്ഞി

ട്ടുണ്ടു്. ലക്ഷ്യം ശൂന്യമായിരിക്കുമ്പോഴേ ലക്ഷണം പറയുന്നതു് അത്ഥമില്ലാത്തതായിത്തീരുകയുള്ളൂ. സത്യാദിപദങ്ങരം ലക്ഷണാത്ഥങ്ങളായതുകൊണ്ടു്, ശൂന്യാത്ഥതയില്ലെന്നു നാം വിചാരിക്കുന്നു. സത്യാദിപദങ്ങരം വിശേഷണാത്ഥകങ്ങളാണെന്നു വ ള്ളുന്നപക്ഷവും അവ സ്വാത്ഥത്തെ പരിത്യജിക്കുന്നില്ലതന്നെ. സത്യാദിശബ്ദങ്ങരം ശൂന്യാത്ഥകങ്ങളാണെങ്കിൽ, അവ വിശേഷ്യത്തെ നിയന്ത്രണംചെയ്‌വാൻ ന്യായമില്ലല്ലോ. എന്നാൽ സത്യാദിശബ്ദങ്ങരംക്കു സത്യം മുതലായ അത്ഥമുണ്ടെങ്കിൽ, അവയ്ക്കു വിപരീതമായ ധർമ്മമുള്ള വിശേഷ്യങ്ങളിൽനിന്നു്, വിശേഷ്യമായ ബ്രഹ്മത്തെ അവ നിയന്ത്രണം ചെയ്യുന്നതു് ഉപപന്നംതന്നെ. ബ്രഹ്മശബ്ദവും സ്വാത്ഥംകൊണ്ടു് അത്ഥമുള്ളതുതന്നെ. അനന്തശബ്ദം അന്തവത്ത്വത്തെ നിഷേധിക്കുവഴിയായി വിശേഷണമാകുന്നു. സത്യജ്ഞാനശബ്ദങ്ങളാകട്ടെ, അവയുടെ സ്വന്തമായ അത്ഥത്തെ സമപ്പിക്കുന്നതുകൊണ്ടുതന്നെ വിശേഷണങ്ങളായിത്തീരുന്നു.

''തസ്മാദ്വാ ഏതസ്മാദാത്മനഃ'' എന്നു ബ്രഹ്മത്തിൽതന്നെ ആത്മശബ്ദം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു്, അറിയുന്നവന്റെ ആത്മാവുതന്നെയാണു ബ്രഹ്മം. ''ഏതമാനന്ദമയമാത്മാനമുപസംക്രാമതി'' എന്നുള്ള ശ്രുതിയും ഇതിലേയ്ക്കു പ്രമാണമാണു്. ''തത്സൃഷ്ട്വാ തദേവാനുപ്രാവിശത്'' എന്നുള്ള ശ്രുതി, ബ്രഹ്മംതന്നെ ജീവരൂപത്തിൽ ശരീരത്തിൽ പ്രവേശിച്ചിരിക്കുന്നതായി കാണിക്കയും ചെയ്യുന്നു. അതിനാൽ അറിയുന്നവന്റെ സ്വരൂപംതന്നെയാണു ബ്രഹ്മം.

പൂവ്വപക്ഷം — ഇങ്ങനെയാണെങ്കിൽ (ബ്രഹ്മം ആത്മാവുതന്നെയാണെങ്കിൽ), അതിനു ജ്ഞാനകത്തൃത്വമുണ്ടു്. ആത്മാവു ജ്ഞാതാവാണെന്നു പ്രസിദ്ധമാണു്. ''സോ ഽ കാമായത'' എന്നുള്ള ശ്രുതി ആത്മാവിനു് കാമമുണ്ടെന്നു കാണിക്കുന്നു. കാമിക്കു ജ്ഞാനകത്തൃത്വം പ്രസിദ്ധവുമാണു്. അതിനാൽ, ബ്രഹ്മം ജ്ഞാനകത്താവായതുകൊണ്ടു് ജ്ഞപ്തിയാണു ബ്രഹ്മമെന്നു പറഞ്ഞതു് അയുക്തമാണു്. ജ്ഞപ്തിയാണു ബ്രഹ്മമെന്നു പറയുന്നപക്ഷം ബ്രഹ്മം അനിത്യമാണെന്നു വരികയും ചെയ്യും. ജ്ഞപ്തി=ജ്ഞാനം, എന്നു ബ്രഹ്മത്തിനു ഭാവരൂപത്വം പറഞ്ഞാലും, അനിത്യത്വവും പാരതന്ത്ര്യവും വന്നുകൂടുകത

ന്നെ ചെയ്യും. എന്തെന്നാൽ ധാത്വർത്ഥങ്ങൾക്ക കാരകങ്ങളുടെ അപേക്ഷയുണ്ടു്. ജ്ഞാനം ധാത്വർത്ഥവുമാണു്. അതുകൊണ്ടു്, അതിനു്, അനിത്യത്വവും പരതന്ത്രതയുമുണ്ടു്.

സമാധാനം — ജ്ഞപ്തി എന്നതു്, ആത്മാവിൻെറ സ്വരൂപം തന്നെയാണു്; വേറെയല്ല. അതിനാൽ അതു നിത്യംതന്നെ. എങ്കിലും, ഉപാധിയായിരിക്കുന്നതും, ചക്ഷുരാദിദ്വാരങ്ങൾവഴിയായി വിഷയാകൃതിയിൽ പരിണമിക്കുന്നതുമായ ബുദ്ധിയുടെ, ശബ്ദാദ്യാകൃതിയിലുള്ള അവഭാസങ്ങൾ, ആത്മവിജ്ഞാനത്തിന വിഷയഭൂതങ്ങളും, ആത്മവിജ്ഞാനത്താൽ വ്യാപ്തങ്ങളായിട്ടുതന്നെ ഉണ്ടാകുന്നവയുമാകയാൽ, ആത്മവിജ്ഞാനാവഭാസങ്ങളും വിജ്ഞാനശബ്ദവാച്യങ്ങളും ധാത്വർത്ഥഭൂതങ്ങളുമായ അവയെ, ആത്മാവിൻെറ 'തന്നെവിക്രിയാരൂപങ്ങളായ ധർമ്മങ്ങളാണെന്നു്, അവിവേകികൾ കല്പിക്കുന്നു. ബ്രഹ്മത്തിൻെറ സ്വരൂപമാകട്ടെ, സൂര്യൻെറ പ്രകാശം പോലേയും, അഗ്നിയുടെ ചൂടുപോലേയും, ബ്രഹ്മസ്വരൂപത്തിൽനിന്നു വേറെയല്ലാത്തതാകുന്നു. അതിനു മററൊരുകാരണത്തിൻെറ അപേക്ഷയില്ല; എന്തെന്നാൽ അതു സത്യസ്വരൂപമാണു്. സർവ്വഭാവങ്ങളും ദേശംകൊണ്ടും കാലംകൊണ്ടും അതിനോടു് അവിഭക്തങ്ങളായിരിക്കുന്നതുകൊണ്ടും, അതു കാലാകാശാദികൾക്കും കാരണമായതുകൊണ്ടും, ഇതിൽ പരമില്ലാത്തവിധം സൂക്ഷ്മമായതുകൊണ്ടും, സൂക്ഷ്മമായോ, വ്യവഹിതമായോ, ദൂരസ്ഥമായോ ഭൂതമായോ ഭവിഷ്യത്തായോ അതിനറിയാൻ പാടില്ലാത്തതായി വേറേ ഒന്നുമില്ല. അതിനാൽ ബ്രഹ്മം സർവ്വജ്ഞമാകുന്നു.

> ''അപാണിപാദോ ജവനോ ഗ്രഹീതാ
> പശ്യത്യചക്ഷുഃ സശൃണോത്യകർണഃ;
> സ വേത്തി വേദ്യം, ന ച തസ്യാസ്തിവേത്താ;
> തമാഹുരഗ്ര്യം പുരുഷം മഹാന്തം.''

(അവനപാണിപാദങ്ങളില്ലെങ്കിലും, അവൻ വളരെ വേഗമുള്ളവനും സർവ്വത്തേയും ഗ്രഹിക്കുന്നവനുമാകുന്നു. അവൻ ചക്ഷുസ്സില്ലാതെ കാണുകയും കാതില്ലാതെ കേൾക്കയും ചെയ്യുന്നു. അറിയുവാൻ കഴിയുന്നതിനെ എല്ലാം അവൻ അറിയുന്നു. എന്നാൽ അവനെ അറിയുന്നവൻ ഒരുത്തനുമില്ല. അവനെ സർവ്വജ്ഞഗൽ പരിപൂർണ്ണനും മഹാനും ശ്രേഷ്ഠനുമെന്നു് ബ്രഹ്മവിത്തു

കാം പറയുന്നു) എന്നുള്ള മന്ത്രവർണ്ണത്തിൽനിന്നും, ''നഹി വിജ്ഞാതുർവ്വിജ്ഞാതേർവ്വിപരിലോപോവിദ്യതേ ʃ വിനാശി ത്വാത്'' ''ന തു തദ് ദ്വിതീയ മസ്തി'' ഇത്യാദിശ്രുതികളിൽ നിന്നും ഇതു സിദ്ധിക്കുന്നു.

ബ്രഹ്മം ജ്ഞാനസ്വരൂപമാണെങ്കിലും, ആ ജ്ഞാനം വിജ്ഞാതാവിൻെറ സ്വരൂപത്തിൽനിന്നു വേറെയല്ലാത്തതു കൊണ്ടും, അതിനു കരണാദികളുടെ അപേക്ഷയില്ലാത്തതുകൊണ്ടും അതു നിത്യമാണെന്നു സിദ്ധിക്കുന്നു. അതിനാൽ അതു ക്രിയാരൂപമല്ല; അതുകൊണ്ടു ധാത്വർത്ഥവുമല്ല. അതുകൊണ്ടുതന്നെ, അതു ജ്ഞാനത്തിൻെറ കർത്താവുമല്ല. അതിനാൽതന്നെ ജ്ഞാനശബ്ദവാച്യവുമല്ല എങ്കിലും, അതിൻെറ ആഭാസത്തെ കുറിക്കുന്നതും, ബുദ്ധിധർമ്മത്തെ വിഷയീകരിക്കുന്നതുമായ ജ്ഞാനശബ്ദംകൊണ്ടു് അതിനെ ലക്ഷണംചെയ്യുന്നു. അല്ലാതെ പറയുകയല്ല. എന്തെന്നാൽ, ശബ്ദപ്രവൃത്തിഹേതുക്കളായ ജാത്യാദിധർമ്മങ്ങളൊന്നും അതിനില്ല. അതുപോലേ, ബ്രഹ്മം, സർവ്വവിശേഷങ്ങളുമസ്തമിച്ച സ്വരൂപത്തോടുകൂടിയതാകകൊണ്ടു്, പൊതുവേയുള്ള ബാഹ്യസത്തയേ വിഷയീകരിക്കുന്ന സത്യശബ്ദംകൊണ്ടും ബ്രഹ്മത്തെ ലക്ഷണംചെയ്യുന്നതേയുള്ളു. അല്ലാതെ, സത്യശബ്ദംകൊണ്ടു ബ്രഹ്മത്തെ പറവാൻ പാടില്ല. ഇപ്രകാരം സത്യാദിശബ്ദങ്ങൾ, പരസ്പരം അടുത്തിരുന്നു്, പരസ്പരം നിയമ്യങ്ങളായും നിയാമകങ്ങളായുംതീർന്നു്, സത്യാദിശബ്ദങ്ങളുടെ വാച്യത്തിൽ (അർത്ഥത്തിൽ) നിന്നു് ബ്രഹ്മത്തെ നിവർത്തിപ്പിക്കുന്നവയായും ബ്രഹ്മത്തിൻെറ ലക്ഷണത്തിനു പ്രയോജനപ്പെടുന്നവയായുമിരിക്കുന്നു. അതിനാൽ, ബ്രഹ്മത്തിനു്, ''യതോവാചോനിവർത്തന്തേ അപ്രാപ്യമനസാസഹ'' എന്നും ' അനിരുക്തേ ʃ നിലയനേ'' എന്നുമുള്ള അവാച്യത്വവും, നീലോൽപലത്തിനുള്ളതുപോലെ വാക്യാർത്ഥത്വമില്ലായ്കയും സിദ്ധിക്കുന്നു.

ഉപ—യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ, സോ ʃ ശ്നുതേ സർവ്വാൻകാമാൻ സഹബ്രഹ്മണാ വിപശ്ചിതേതി. 3

പരമേ വ്യോമൻ = പരമമായ വ്യോമത്തിൽ ഉള്ള=ഹൃദയാകാശത്തിലുള്ള

| | |
|---|---|
| ഗുഹായാം | = ഗുഹയിൽ = ബുദ്ധിരൂപമായ ഗുഹയിൽ |
| നിഹിതം | = സ്ഥിതമായ ബ്രഹ്മത്തെ |
| യഃ വേദ | = ആർ അറിയുന്നുവോ, |
| സഃ | = അവൻ, |
| വിപശ്ചിതാ | = വിപശ്ചിത്തായ = സർവജ്ഞമായ |
| ബ്രഹ്മണാ | = ബ്രഹ്മമായി = ബ്രഹ്മത്തിൻെറ സ്വരൂപത്തിൽ |
| സർവാൻ കാമാൻ | = എല്ലാകാമങ്ങളേയും = എല്ലാ ഭോഗങ്ങളേയും |
| സഹ | = ഒരുമിച്ചു് |
| അശ്നുതേ | = അനുഭവിക്കുന്നു. |

ഭാഷ്യം—മൂടിവയ്ക്കുക എന്നത്ഥമുള്ള 'ഗുഹ' ധാതുവിൽനിന്നുണ്ടായിട്ടുള്ളതാണു് ഗുഹാശബ്ദം. ജ്ഞാനം, ജ്ഞേയം, ജ്ഞാതാവു് എന്നീ പദാത്ഥങ്ങരം ബുദ്ധിയിൽ നിഗൂഢങ്ങളായിരിക്കുന്നതിനാൽ, അതിനെ ഗുഹ എന്നു പറയുന്നു. പുരുഷാത്ഥങ്ങളായ ഭോഗവും അപവഗ്ഗവും ഇതിൽനിഗൂഢങ്ങളായിരിക്കുന്നു എന്നുള്ള അത്ഥത്തിലും ബുദ്ധിയെ ഗുഹയെന്നുപറയാം. പരമമായ വ്യോമം, അവ്യാകൃതമെന്നു പറയുന്ന ആകാശമാകുന്നു. ''ഏതസ്മിൻ ഖല്വക്ഷരേഗാർഗ്ഗ്യാ ʃ ʃ കാശഃ'' എന്നുള്ള ശതപഥബ്രാഹ്മണവചനപ്രകാരം, അക്ഷരസംനികർഷം കൊണ്ടു്, അവ്യാകൃതാകാശത്തെയാണു് പരമമായ വ്യോമമെന്നു പറയേണ്ടതു്. ഈ പരമമായ വ്യോമത്തിലുള്ള ബുദ്ധിയാകുന്ന ഗുഹയിലാണു് ബ്രഹ്മം സ്ഥിതിചെയ്യുന്നതു്. അഥവാ വ്യോമമാകുന്ന ഗുഹയിൽ എന്നു് സമാനാധികരണമായും അന്വയിച്ചു് വ്യാഖ്യാനിക്കാം. അവ്യാകൃതാകാശം അത്യന്തം സൂക്ഷ്മമായതുകൊണ്ടും കാരണമായതുകൊണ്ടും മൂന്നുകാലങ്ങളിലും എല്ലാ പദാത്ഥങ്ങളും അതിലും നിഗൂഢങ്ങളായിരിക്കുന്നു. അതിനാൽ അവ്യാകൃതാകാശംതന്നെ ഗുഹയാകുന്നു. അതിൻെറ ഉള്ളിലാണു് ബ്രഹ്മം സ്ഥിതിചെയ്യുന്നതു്. വാസ്തവത്തിൽ, ഹൃദയാവച്ഛിന്നമായ ഭൂതാകാശംതന്നെ പരമമായ വ്യോമമെന്നു പറയുന്നതാണു ന്യായം. എന്തെന്നാൽ, വിജ്ഞാനാംഗമെന്നും ഉപാസനാംഗമെന്നുമുള്ള നിലയിലാണല്ലോ വ്യോമത്തെ വിവക്ഷിച്ചിരിക്കുന്നതു്. (ബ്രഹ്മം, ഹൃദയാവ

ച്ഛിന്നമായ ഭൂതാകാശത്തിലുള്ള ബുദ്ധിരൂപമായ ഗുഹയിൽ സാക്ഷി എന്ന നിലയിൽ അഭിവ്യക്തമായിരിക്കുന്നു എന്നു വ്യാഖ്യാനിക്കുന്നതാണു യുക്തം. ദ്രഷ്ടാവിൻെറ ഭേദംകൊണ്ടു് അതിനു് അപരോക്ഷത്വം കിട്ടും. അല്ലാതെ, സമഷ്ടിരൂപമായ മായാതത്ത്വത്തിലാണു ബ്രഹ്മം സ്ഥിതിചെയ്യുന്നതെന്നു പറയുന്നപക്ഷം, ബ്രഹ്മം പരോക്ഷമാണെന്നു വന്നുകൂടും. പരോക്ഷമായി ബ്രഹ്മത്തേക്കുറിച്ചുള്ള ജ്ഞാനം, അപരോക്ഷമായ സംസാരാധ്യാസത്തെ നിവർത്തിപ്പിക്കുന്നതുമല്ല. അതിനാൽ, അപരോക്ഷമായ, ദ്രഷ്ടാവായ ചൈതന്യത്തിൽനിന്നു് അഭിന്നമായി സ്വഹൃദയത്തിൽ ബ്രഹ്മം പ്രത്യക്ഷമാകുന്നു എന്നു വിവക്ഷിച്ചിരിക്കയാൽ, വിജ്ഞാനശേഷഭൂതമായ ഹൃദയാകാശത്തെത്തന്നെയാണു് പരമമായ വ്യോമമെന്നു വിവക്ഷിച്ചിരിക്കുന്നതെന്നു സാരം.) ''യോ വൈ സ ബഹിർദ്ധാപുരുഷാദാകാശോ, യോവൈ സോ ഽന്തഃപുരുഷ ആകാശോ, യോ ഽയമന്തർഹൃദയആകാശഃ'' എന്നുള്ള വേറെ ശ്രുതിയിൽനിന്നു്, ഹൃദയത്തിലുള്ള വ്യോമത്തിനു പരമത്വം പ്രസിദ്ധമാകുന്നു. ആ, ഹൃദയത്തിലെ വ്യോമത്തിലുള്ള ബുദ്ധിരൂപമായ ഗുഹയിലാണു് ബ്രഹ്മം സ്ഥിതിചെയ്യുന്നതു്. ബുദ്ധിവൃത്തികൊണ്ടു് വേർതിരിച്ചറിയപ്പെടുന്നു എന്നർത്ഥം, ബ്രഹ്മം സർവ്വഗതവും നിർവിശേഷവുമായതുകൊണ്ടു്, മറ്റൊരുപ്രകാരത്തിൽ അതിനു്, വിശിഷ്ടമായ ദേശത്തിൻേറയോ കാലത്തിൻേറയോ സംബന്ധമില്ലല്ലോ.

ഇങ്ങനെയുള്ള ബ്രഹ്മത്തെ ആരറിയുന്നുവോ, അവൻ, ഒന്നും വിടാതെയുള്ള എല്ലാകാമങ്ങളേയും അനുഭവിക്കുന്നു. നമ്മേപ്പോലെ, പുത്രൻ, സ്വർഗ്ഗം മുതലായവയേ മാറിമാറിയനുഭവിക്കയല്ല; സൂര്യപ്രകാശംപോലെ നിത്യവും 'സത്യം ജ്ഞാനമനന്തം' എന്നുപറഞ്ഞ ബ്രഹ്മസ്വരൂപത്തിൽനിന്നു് വേറെയല്ലാത്തതുമായ ഒരേ ഉപലബ്ധികൊണ്ടു് ഒരേക്ഷണത്തിൽതന്നെ, എല്ലാകാമങ്ങളേയും ഒരുമിച്ചുതന്നെ അനുഭവിക്കയാണു ചെയ്യുന്നതു്. ബ്രഹ്മമായിത്തീർന്ന വിദ്വാൻ ബ്രഹ്മസ്വരൂപത്തിൽതന്നെ എല്ലാകാമങ്ങളേയും ഒരുമിച്ചനുഭവിക്കുന്നു. അതു്, ജലസൂര്യാദിയെപ്പോലെ പ്രതിബിംബഭൂതവും സാംസാരികവുമായ ആത്മാവാകുന്ന ഉപാധികൃതമായ സ്വരൂപത്തിൽ, ധർമ്മാദിനിമിത്തങ്ങളുടേയും ചക്ഷുരാദികരണങ്ങളുടേയും അപേക്ഷയുള്ള കാമങ്ങളെ മാറിമാറി ലോകം അനുഭവിക്കുന്നതുപോലെ

യല്ല, പിന്നെ എങ്ങനെയെന്നാൽ, മേൽപറഞ്ഞപ്രകാരത്തിൽ സവ്ജ്ഞനും സർവഗതനുമായ സവ്വാത്മാവാകുന്ന നിത്യബ്രഹ്മാത്മസ്വരൂപത്തിൽ, ധർമ്മാദിനിമിത്തങ്ങളുടേയോ ചക്ഷുരാദികരണങ്ങളുടേയോ അപേക്ഷയില്ലാത്ത എല്ലാകാമങ്ങളേയും ഒരുമിച്ചുതന്നെ അനുഭവിക്കയാണു്. വിപശ്ചിത്തു് എന്നതിൻെറ അർത്ഥമാണു്, സവ്ജ്ഞൻ എന്നതു്. 'ഇതി' എന്നുള്ള ശബ്ദം മന്ത്രപരിസമാപ്തിയെ കാണിക്കുന്നു.

ഈ വല്ലിയുടെ അത്ഥം മുഴുവനുംതന്നെ, 'ബ്രഹ്മവിദാപ്നോതിപരം' എന്നുള്ള ബ്രാഹ്മണവാക്യത്താൽ സൂത്രണം ചെയ്യപ്പെട്ടിരിക്കുന്നു. സൂത്രിതമായ ആ അത്ഥം ചുരുക്കത്തിൽ മന്ത്രത്താൽ വ്യാഖ്യാനിക്കപ്പെട്ടു. വീണ്ടും വിസ്തരിച്ചു് അതിൻെറ തന്നെ അത്ഥനിർണ്ണയം ചെയ്യണമെന്നു വിചാരിച്ചു്, ആ സൂത്രത്തിൻെറ വൃത്തിയുടെ സ്ഥാനത്തുള്ള, 'തസ്മാദ്വാ ഏതസ്മാദ്' ഇത്യാദിയായ ഉത്തരഗ്രന്ഥം ആരംഭിക്കുവാൻ പോകുന്നു. മന്ത്രത്തിൻെറ ആദിയിൽ, ബ്രഹ്മം, സത്യവും ജ്ഞാനവും അനന്തവുമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതു് എങ്ങനെയാണെന്നു പറയാം:—അവയിൽ, ആനന്ത്യം ദേശംകൊണ്ടുള്ളതെന്നും കാലംകൊണ്ടുള്ളതെന്നും വസ്തുകൊണ്ടുള്ളതെന്നും മൂന്നുവിധമുണ്ടു്. ദേശംകൊണ്ടുള്ള ആനന്ത്യത്തിനു് ആകാശത്തെ ഉദാഹരിക്കാം. ആകാശത്തെ ദേശംകൊണ്ടു് പരിച്ഛേദിക്കുവാൻ പാടില്ലല്ലോ. എന്നാൽ, കാലംകൊണ്ടും വസ്തുകൊണ്ടുമുള്ള ആനന്ത്യം ആകാശത്തിനില്ല. എന്തെന്നാൽ, ആകാശം കാര്യമാകുന്നു. ബ്രഹ്മത്തിനു്, ഇങ്ങനെ, ആകാശത്തിനുള്ളതുപോലെ കാലംകൊണ്ടുള്ള അന്തവത്ത്വവുമില്ല. കാര്യമായ വസ്തുവാണല്ലോ കാലത്താൽ പരിച്ഛേദിക്കപ്പെടുന്നതു്. ബ്രഹ്മം അകാര്യമാകുന്നു. അതുകൊണ്ടു്, അതു കാലംകൊണ്ടും അനന്തമാകുന്നു. അതുപോലെ, ബ്രഹ്മം, ഒന്നിലുംനിന്നു് വേറെയല്ലാത്തതുകൊണ്ടു്, വസ്തുകൊണ്ടും അനന്തമാകുന്നു. ഭിന്നമായ ഒരു വസ്തുവാണല്ലൊ മററൊരു വസ്തുവിൻെറ അന്തമായിരിക്കുന്നതു്. ഒരു വസ്തുവിനെക്കുറിച്ചുള്ള പ്രസക്തമായ ജ്ഞാനം മററൊരുവസ്തുവിൽനിന്നു നിവത്തിക്കുന്നു. ഒന്നിൻെറ ജ്ഞാനം ഏതിൽനിന്നു നിവത്തിക്കുന്നുവോ, അതു് അതിൻെറ അന്തമാകുന്നു. ഗോത്വജ്ഞാനം അശ്വത്വത്തിൽനിന്നു് നിവത്തിക്കുന്നതിനാൽ, അശ്വത്വം ഗോത്വത്തിൻെറ അന്തമാകുന്നു. അതിനാൽ ഗോത്വം

അന്തമുള്ളതാകുന്നു. ഈ അന്തം വസ്തുക്കൾ ഭിന്നങ്ങളായിരിക്കുമ്പോഴേ കാണുന്നുള്ളു. ബ്രഹ്മത്തിനു് ഇങ്ങനെ ഭേദമില്ല. അതിനാൽ ബ്രഹ്മം വസ്തുകൊണ്ടും അനന്തമാകുന്നു. ബ്രഹ്മം ഒന്നിലുംനിന്നു വേറെയല്ലാത്തതു് എങ്ങനെയാണെന്നും പറയാം:—ബ്രഹ്മം കാലാകാശാദികളായ എല്ലാവസ്തുക്കൾക്കും കാരണമാകുന്നു. അതുകൊണ്ടു് അതു് ഒന്നിലുംനിന്നുവേറെയല്ല. കാര്യത്തെ അപേക്ഷിച്ചു് വസ്തുകൊണ്ടുള്ള അന്തവത്ത്വം അതിനുണ്ടല്ലോ എന്നാക്ഷേപിക്കുവാനും തരമില്ല; എന്തെന്നാൽ കാര്യവസ്തു അനൃതമാകുന്നു. കാരണത്തിനുപുറമേ കാര്യമെന്നൊന്നു് വാസ്തവത്തിലില്ല. ഉണ്ടായിട്ടുവേണ്ടേ കാരണബുദ്ധി അതിൽനിന്നു് നിവർത്തിക്കുവാൻ? ''വാചാരമ്ഭണം വികാരോ നാമധേയമനൃതം മൃത്തികേത്യേവസത്യ,മേവം സദേവസത്യം'' എന്നുള്ള വേറെ ശ്രുതി ഇതിനു് പ്രമാണമാകുന്നു. ആകാശാദികൾക്കു് കാരണമായതുകൊണ്ടു ബ്രഹ്മം ദേശംകൊണ്ടും അനന്തമാകുന്നു. ആകാശം, ദേശംകൊണ്ടു് അനന്തമാണെന്നു പ്രസിദ്ധമാണു്. ആത്മാവു്, അങ്ങനെയുള്ള ആകാശത്തിനും കാരണമാകയാൽ, അതിനു്, ദേശംകൊണ്ടുള്ള ആനന്ത്യം സിദ്ധമാകുന്നു. സർവ്വഗതമല്ലാത്തതിൽനിന്നു സർവ്വഗതമായ ഒന്നുണ്ടാകുന്നതായി ലോകത്തിൽ കണ്ടിട്ടില്ല. അതിനാൽ ആത്മാവിനു് ദേശംകൊണ്ടുള്ള ആനന്ത്യം നിരതിശയമാകുന്നു. അതുപോലെ, അകാര്യമായതുകൊണ്ടു് കാലംകൊണ്ടും, ഭിന്നമായ മറ്റൊരു വസ്തു ഇല്ലാത്തതുകൊണ്ടു് വസ്തുകൊണ്ടും ആത്മാവിനുള്ള ആനന്ത്യം നിരതിശയമാകുന്നു. നിരതിശയമായ ആനന്ത്യമുള്ളതുകൊണ്ടുതന്നെ ആത്മാവിനു് നിരതിശയമായ സത്യത്വവും സിദ്ധിക്കുന്നു.

ഉപ—തസ്മാ ദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ; ആകാശാദ്വായുഃ; വായോരഗ്നിഃ; അഗ്നേരാപഃ; അദ്ഭ്യഃപൃഥിവീ; പൃഥിവ്യാ ഓഷധയഃ; ഓഷധീഭ്യോഽന്നം; അന്നാൽ പുരുഷഃ; സ വാ ഏഷപുരുഷോഽന്നരസമയഃ 4

| | |
|---|---|
| തസ്മാത് ഏതസ്മാത് ആത്മനഃവൈ | = അങ്ങനെയുള്ള ഈ ആത്മാവിൽനിന്നു് |
| ആകാശഃ സംഭൂതഃ | = ആകാശം ഉണ്ടായി. |
| ആകാശാത് | = ആകാശത്തിൽനിന്നു് |
| വായുഃ (സംഭൂതഃ) | = വായു ഉണ്ടായി |

| | |
|---|---|
| വായോഃ അഗ്നിഃ | = വായുവിൽനിന്നു് അഗ്നിയുണ്ടായി |
| അഗ്നേഃ ആപഃ (സംഭൃതാ)ഃ | = അഗ്നിയിൽനിന്നു ജലമുണ്ടായി. |
| അദ്ഭ്യഃ | = ജലത്തിൽനിന്നു |
| പൃഥിവീ(സംഭൃതാ) | = പൃഥിവി ഉണ്ടായി. |
| പൃഥിവ്യാഃ | = പൃഥിവിയിൽനിന്നു് |
| ഓഷധയഃ(സംഭൃതാഃ) | = ഓഷധികളുണ്ടായി. |
| ഓഷധീഭ്യഃ | = ഓഷധികളിൽനിന്നു് |
| അന്നം (സംഭൃതം) | = അന്നമുണ്ടായി. |
| അന്നാൽ | = അന്നത്തിൽനിന്നു് |
| പുരുഷഃ | = പുരുഷൻ ഉണ്ടായി |
| സഃ ഏഷഃ പുരുഷഃ | = അങ്ങനെയുള്ള ഈ പുരുഷൻ |
| അന്നരസമയഃ | = അന്നരസമയനാകുന്നു. |

ഭാഷ്യം—''തസ്മാത്'' (അങ്ങനെയുള്ള) എന്നതിന്റെ അർത്ഥം, 'മൂലവാക്യത്തിൽ സൂത്രണംചെയ്യപ്പെട്ട ബ്രഹ്മമായ' എന്നാകുന്നു. ''ഏതസ്മാത്'' എന്നതു്, 'പിന്നീടു മന്ത്രവർണ്ണത്താൽ ലക്ഷിതമായ' എന്ന അർത്ഥത്തിലുള്ളതാണു്. ഇങ്ങനെ 'തസ്മാദ്വാഏതസ്മാദാത്മനഃ' എന്നതിനു്, ആദ്യം 'ബ്രഹ്മവിദാപ്നോതിപരം' എന്ന ബ്രാഹ്മണവാക്യംകൊണ്ടു സൂത്രണം ചെയ്കയും, അനന്തരം, സത്യജ്ഞാനമനന്തംബ്രഹ്മ' എന്നു ലക്ഷണംചെയ്കയും ചെയ്തിട്ടുള്ളതു് ഏതു ബ്രഹ്മത്തെയാണോ, ആത്മശബ്ദവാച്യമായ ആ ബ്രഹ്മത്തിൽനിന്നെന്നർത്ഥം. ''തത്സത്യം സ ആത്മാ'' എന്നുള്ള വേറെ ശ്രുതിയനുസരിച്ചു്, ബ്രഹ്മം സർവ്വത്തിന്റേയും ആത്മാവാകുന്നു. അങ്ങനെയുള്ള ആത്മസ്വരൂപമായ ബ്രഹ്മത്തിൽനിന്നു് ആകാശമുണ്ടായി. ആകാശമെന്നതു് ശബ്ദമാകുന്ന ഗുണത്തോടുകൂടിയതും, മൂർത്തദ്രവ്യങ്ങൾക്കു സ്ഥിതിചെയ്യുന്നതിനിടംനൽകുന്നതുമാകുന്നു. ആ ആകാശത്തിൽനിന്നു് സ്വന്തഗുണമായ സ്പർശവും കാരണഗുണമായ ശബ്ദവും ഇങ്ങനെ രണ്ടു ഗുണമുള്ള വായു ഉണ്ടായി. വായുവിൽനിന്നു്, സ്വന്തഗുണമായ രൂപവും പൂർവ്വഗുണങ്ങളായ ശബ്ദസ്പർശങ്ങളുമുൾപ്പെടെ മൂന്നു ഗുണങ്ങളുള്ള അഗ്നിയുണ്ടായി. അഗ്നിയിൽനിന്നു്, സ്വന്തമായ രസം, മുമ്പു പറഞ്ഞ ശബ്ദസ്പർശരൂപങ്ങൾ ഇങ്ങനെ നാലു ഗുണങ്ങളുള്ള ജലമുണ്ടായി. ജലത്തിൽനിന്നു്, സ്വന്തഗുണമായ ഗന്ധവും

മുമ്പു പറഞ്ഞ നാലുഗുണങ്ങളുമുൾപ്പെടെ അഞ്ചുഗുണങ്ങളുള്ള പൃഥിവിയുണ്ടായി. പൃഥിവിയിൽനിന്ന് ഓഷധികളും, ഓഷധികളിൽനിന്ന് അന്നവും, രേതോരൂപത്തിൽ പരിണമിച്ച അന്നത്തിൽനിന്ന്, ശിരഃപാണ്യാദ്യാകൃതിയോടുകൂടിയ പുരുഷനും ഉണ്ടായി. അങ്ങനെയുള്ള ഈ പുരുഷൻ അന്നരസമയനാകുന്നു. അന്നരസവികാരമെന്നർത്ഥം. എല്ലാ അംഗങ്ങളിൽനിന്നും പുരുഷാകൃതിയുടെ വാസനയോടുകൂടി ഉണ്ടാകുന്ന തേജസ്സാണു രേതസ്സ്; അതാണു ബീജം- അതിൽനിന്നുണ്ടാകുന്നവനും അതുപോലെ പുരുഷാകൃതിയായിത്തന്നെ ഇരിക്കും. എന്തെന്നാൽ, എല്ലാജാതിയിലും ജനിക്കുന്നവയ്ക്കു (അല്ലെങ്കിൽ) ജനിക്കുന്നവക്ക് നിയമേന, ജനിപ്പിക്കുന്നതിൻെറ (അ) ജനിപ്പിക്കുന്നവൻെറ ആകൃതി കാണുന്നുണ്ട്.

എല്ലാ ജന്തുക്കളും ഒരുപോലേ അന്നരസമയങ്ങളും ബ്രഹ്മത്തിൻെറ വംശത്തിൽ പെട്ടവരുമായിരിക്കെ, എന്തുകൊണ്ടാണു പുരുഷ (മനുഷ്യ) നെത്തന്നെ എടുത്തുപറഞ്ഞതു് എന്നു ചോദിച്ചാൽ, പ്രാധാന്യംകൊണ്ടെന്നാണുത്തരം. പ്രാധാന്യം കർമ്മജ്ഞാനങ്ങളിലുള്ള അധികാരം തന്നെയാണ്. വിധിനിഷേധങ്ങളെ തിരിച്ചറിയുന്നതിനുള്ള സാമർത്ഥ്യംകൊണ്ടും, പുരുഷാർത്ഥങ്ങളേയും മോക്ഷത്തേയും പ്രാർത്ഥിക്കകൊണ്ടും, നിഷേധിക്കപ്പെട്ടിട്ടില്ലാത്തതുകൊണ്ടും, അർത്ഥിയും വിദ്വാനും സമർത്ഥനുമായ പുരുഷൻ മാത്രമേ കർമ്മജ്ഞാനങ്ങളിൽ അധികാരിയാവുകയുള്ളു. ''പുരുഷേത്വേവാ ∫ ∫ വിസ്തരാമാത്മാ; സഹി പ്രജ്ഞാനേന സംപന്നതമോ, വിജ്ഞാതം വദതി, വിജ്ഞാതം പശ്യതി, വേദശ്വസ്തനം, വേദലോകാലോകൗ, മർത്ത്യേനാമൃതമീപ്സതി.'' (പുരുഷനിൽ മാത്രമാണ് ആത്മാവു് ഏററവും പ്രകടമായിരിക്കുന്നതു്; അവനാണു പ്രജ്ഞാനംകൊണ്ടു് ഏററവും സമ്പന്നൻ; അവൻ, അറിയുന്നതിനെ പറയുന്നു; അറിയുന്നതിനെ കാണുന്നു. നാളത്തെക്കാര്യം ഇന്നറിയുന്നു. ഇഹലോകത്തേയും പരലോകത്തേയും അറിയുന്നു. നശ്വരമായജ്ഞാനകർമ്മാദിസാധനംകൊണ്ടു അക്ഷയഫലത്തെ സമ്പാദിക്കുവാനിച്ഛിക്കുന്നു.)എന്നുള്ള യോഗ്യത തികഞ്ഞതു പുരുഷനുമാത്രമാണ്. ''അഥേതരേഷാം പശൂനാമശനായാപിപാസേ ഏവാഭി വിജ്ഞാനം'' (മററുള്ള പശുക്കൾക്കു വിശപ്പും ദാഹവും മററും സംബന്ധിച്ചുള്ള വിജ്ഞാനം മാത്രമേയുള്ളു.) ഇത്യാദിയായ വേറേ ശ്രുതി ഇതിനു പ്രമാണമാകുന്നു.

ഉപ—തസ്യേദമേവ ശിരഃ; അയം ദക്ഷിണഃ പക്ഷഃ; അയമുത്തരഃ പക്ഷഃ; അയമാത്മാ; ഇദം പുച്ഛം പ്രതിഷ്ഠാ, തദപ്യേഷ ശ്ലോകോഭവതി. 5

| | |
|---|---|
| തസ്യ | = അവന്നു്—അന്നരസമയനായ ആ പുരുഷന്നു് |
| ഇദം ഏവ | = ഇതുതന്നെ—പ്രസിദ്ധമായിട്ടുള്ളതുതന്നെയാണു് |
| ശിരഃ | = ശിരസ്സു്. |
| അയം | = ഇതു്—വലത്തുകൈ |
| ദക്ഷിണഃ പക്ഷഃ | = വലത്തേ ചിറകാകുന്നു. |
| അയം | = ഇതു്—ഇടത്തുകൈ |
| ഉത്തരഃ പക്ഷഃ | = ഇടത്തുചിറകാകുന്നു. |
| അയം | = ഇതു് = ദേഹത്തിൻെറ മദ്ധ്യഭാഗം |
| ആത്മാ | = അങ്ഗങ്ങളുടെ ആത്മാവാകുന്നു. |
| ഇദം | = നാഭിയുടെ താഴേ കീഴോട്ടുള്ളതുങ്ങിക്കിടക്കുന്ന അങ്ഗം |
| പ്രതിഷ്ഠാ | = പ്രതിഷ്ഠയായ = ഉറച്ചിരിക്കുന്നതിനു സാധനമായ |
| പുച്ഛം | = പുച്ഛമാകുന്നു. |
| തത് അപി | = ആ അൎത്ഥത്തിൽതന്നെ |
| ഏഷഃ ശ്ലോകഃ | = ഈശ്ലോകം—ഈ മന്ത്രം |
| ഭവതി | = ഉണ്ടു്. |

ഭാഷ്യം — മേൽപറഞ്ഞപ്രകാരമുള്ള പുരുഷനെ, വിദ്യകൊണ്ടു്, ഏററവും ഉള്ളിലുള്ള ബ്രഹ്മത്തിൽ സംക്രമിപ്പിക്കേണ്ടിയിരിക്കുന്നു. ആത്മാക്കളല്ലാത്ത ബാഹ്യങ്ങളായ ആകാരവിശേഷങ്ങളിൽ, ആത്മാവെന്നുള്ള ഭാവനയോടുകൂടിയ അവൻെറ ബുദ്ധിയെ, ഒരു വിശേഷത്തേയും അവലംബിക്കാതെ, പെട്ടെന്നു്, ഏററവുമുള്ളിലുള്ള പ്രത്യഗാത്മാവിനെ വിഷയീകരിക്കുന്നതും, നിരാലമ്ബനവുമാക്കിത്തീർക്കുന്നതിനു സാധിക്കയില്ലാത്തതിനാൽ, ദൃഷ്ടശരീരത്തിനു് ആത്മസാമ്യം കല്പിച്ചു്, ശാഖാചന്ദ്രന്യായേന, ഉള്ളിൽ പ്രവേശിപ്പിക്കുന്നതിനായി പറയുന്നു:— അന്നരസമയനായ ആ പുരുഷന്നു്, പ്രസിദ്ധമായിട്ടുള്ളതുതന്നെയാണുശിരസ്സു്. പ്രാണമയാദികോശങ്ങളിൽ ശിരസ്സില്ലാത്ത

വസ്ലു ശിരസ്സിന്റെ സ്ഥാനം കല്പിച്ചകാണുന്നതിനാൽ, ഇവിടേയും അതുപോലേയാണെന്ന വിചാരിച്ചപോകരുതെന്ന കരുതിയാണു്, ഇതുതന്നെയാണ ശിരസ്സെന്ന പറഞ്ഞതു്-ഇതുപോലേതന്നെ പക്ഷം മുതലായവയിലും യോജിപ്പിച്ചകൊള്ളണം. കിഴക്കോട്ടുതിരിഞ്ഞിരിക്കുന്നവന്റെ ഈ വലത്തേകൈ തന്നെയാണു് തെക്കേ (വലത്തു) ചിറകു്. ഈ ഇടത്തുകൈ വടക്കേ (ഇടത്തു) ചിറകാകുന്നു. മധ്യമമായ ദേഹഭാഗം അങ്ഗങ്ങളുടെ ആത്മാവാകുന്നു. ''മധ്യം ഹ്യേഷാമങ്ഗാനാമാത്മാ'' (മധ്യഭാഗം, ഈ അങ്ഗങ്ങൾക്കു് ആത്മാവാകുന്നു) എന്ന ശ്രുതിയുണ്ടു്. നാഭിയുടെ അധോഭാഗത്തിലുള്ള ഈ അങ്ഗമാകുന്ന പുച്ഛം പ്രതിഷ്ഠയാകുന്നു. ഏതുകൊണ്ടാണോ ഉറച്ചിരിക്കുന്നതു്, അതാണ പ്രതിഷ്ഠ. പശുവിന്റെ വാലുപോലേ കീഴോട്ടു തൂങ്ങുക എന്ന സാദൃശ്യത്താൽ, പുച്ഛംപോലേയിരിക്കുന്നതെന്നുള്ള അൎത്ഥത്തിലാണ പുച്ഛമെന്നുപറഞ്ഞതു്. ഈ പ്രകൃതിയനുസരിച്ചു്, ഇനി പറവാൻപോകുന്ന പ്രാണമയാദികൾക്കു്, ഉരുക്കി മൂശയിലൊഴിച്ച ചെമ്പുകൊണ്ടുള്ള പ്രതിമയ്ക്കെന്നപോലേ രൂപകത്വം സിദ്ധിക്കുന്നു. അടുത്തുപറയുന്ന മന്ത്രം, ബ്രാഹ്മണത്തിൽ പറഞ്ഞ അന്നമയമായ ആ ആത്മാവിനെത്തന്നെ പ്രകാശിപ്പിക്കുന്നതാണു്.

തൈത്തിരീയോപനിഷത്തിൽ, രണ്ടാമത്തേതായ ബ്രഹ്മ-
വല്ല്യദ്ധ്യായത്തിൽ, ഒന്നാമത്തെ അനുവാകം കഴിഞ്ഞു.

## ബ്രഹ്മവല്ല്യധ്യായത്തിൽ രണ്ടാമത്തെ അനുവാകം.

ഉപ—അന്നാദ്വൈ പ്രജാഃ പ്രജായന്തേ, യാഃ കാശ്ച പൃഥിവീം ശ്രിതാഃ; അഥോ അന്നേനൈവജീവന്തി; അഥൈനദപി യന്ത്യന്തതഃ; അന്നം ഹി ഭൂതാനാം ജ്യേഷ്ഠം; തസ്മാത് സൎവൗഷധമുച്യതേ. 1

| | |
|---|---|
| പൃഥിവീം ശ്രിതാഃ | = പൃഥിവിയെ ആശ്രയിച്ചിരിക്കുന്ന |
| യാഃ കാശ്ച | = എല്ലാ |
| പ്രജാഃ | = പ്രജകളും=സ്ഥാവരജംഗമങ്ങളും |
| അന്നാത്വൈ | = അന്നത്തിൽനിന്നാണു് |

പ്രജായന്തേ = ഉണ്ടാകുന്നതു്,
അഥോ = അനന്തരം=ഉണ്ടായതിൻെറശേഷം
അന്നേനൈവ = അന്നംകൊണ്ടുതന്നെ
ജീവന്തി = ജീവിക്കുന്നു.
അഥ = പിന്നെ
അന്തതഃ = ഒടുവിൽ
അന്നം അപിയന്തി = അന്നത്തിൽ തന്നെ തിരികെ ലയിക്കയും ചെയ്യുന്നു.
അന്നംഹി = അന്നമാണല്ലോ
ഭൂതാനാം = ഭൂതങ്ങൾക്കു്=പ്രാണികൾക്കു്
ജ്യേഷ്ഠം = ജ്യേഷ്ഠമായിട്ടുള്ളതു്=മുമ്പേ ജനിച്ചിട്ടുള്ളതു്.
തസ്മാത് = അതിനാൽ
സർവൗഷധം = എല്ലാവക്കും ഔഷധമെന്നു്
ഉച്യതേ = പറയപ്പെടുന്നു.

ഭാഷ്യം — പൃഥിവിയെ ആശ്രയിച്ചിരിക്കുന്ന സ്ഥാവരജങ്ഗമരൂപകളായ എല്ലാ പ്രജകളും, രസാദിരൂപത്തിൽ പരിണമിച്ച അന്നത്തിൽ നിന്നാണല്ലോ ഉണ്ടാകുന്നതു്. ജനിച്ചതിൻെറ ശേഷവും, അന്നംകൊണ്ടുതന്നെ ജീവിക്കുന്നു. പ്രാണധാരണം ചെയ്തു വദ്ധിക്കുന്നു എന്നത്ഥം. പിന്നെ, ജീവനരൂപമായ വൃദ്ധി അവസാനിച്ചതിൻെറ ശേഷം, അന്നത്തിൽതന്നെ തിരികെ ലയിക്കയും ചെയ്യുന്നു. അന്നമയാദികളായ മററുഭൂതങ്ങൾക്കു കാരണം അന്നമാകുന്നു. അതിനാൽ, എല്ലാ പ്രജകളും, അന്നത്തിൽ നിന്നുണ്ടാകുന്നവയും, അന്നംകൊണ്ടു ജീവിക്കുന്നവയും, അന്നത്തിൽ തന്നെ തിരികെ ലയിക്കുന്നവയുമാകുന്നു. അതുകൊണ്ടു്, അന്നം, എല്ലാപ്രാണികൾക്കും ക്ഷുത്തു്, തൃഷ്ണമുതലായ രോഗങ്ങൾക്കു് ഔഷധമെന്നു പറയപ്പെടുന്നു.

ഉപ—സർവം വൈ തേ ƒ ന്നമാപ്നുവന്തി, യേ ƒ ന്നം ബ്രഹ്മോപാസതേ; അന്നംഹി ഭൂതാനാം ജ്യേഷ്ഠം; തസ്മാത് സർവൗഷധമുച്യതേ; അന്നാദ് ഭൂതാനി ജായന്തേ; ജാതാന്യന്നേന വദ്ധന്തേ; അദ്യതേ ƒ ത്തി ച ഭൂതാനി; തസ്മാദന്നം തദുച്യത ഇതി. 2

യേ = എവർ,
അന്നം = അന്നമാകുന്ന

| | |
|---|---|
| ബ്രഹ്മ | = ബ്രഹ്മത്തെ |
| ഉപാസതേ | = ഉപാസിക്കുന്നുവോ, |
| തേ | = അവർ |
| സർവ്വം അന്നം | = എല്ലാ അന്നത്തേയും |
| ആപ്നുവന്തി വൈ | = പ്രാപിക്കുന്നു. |
| അന്നം ഹി | = അന്നമാണല്ലോ |
| ഭൂതാനാം | = ഭൂതങ്ങൾക്കു |
| ജ്യേഷ്ഠം | = ജ്യേഷ്ഠമായിട്ടുള്ളതു്; |
| തസ്മാത് | = അതിനാൽ |
| സർവ്വൌഷധം | = എല്ലാവക്കും ഔഷധമെന്നു, |
| ഉച്യതേ | = പറയപ്പെടുന്നു. |
| അന്നാത് | = അന്നത്തിൽനിന്നു് |
| ഭൂതാനി | = ഭൂതങ്ങൾ |
| ജായന്തേ | = ഉണ്ടാകുന്നു. |
| ജാതാനി | = ജനിച്ചവ |
| അന്നേന | = അന്നം കൊണ്ടു |
| വർദ്ധന്തേ | = വർദ്ധിക്കുന്നു. |
| അദ്യതേ | = അദിക്കപ്പെടുകയും = ഭക്ഷിക്കപ്പെടുകയും, |
| ഭൂതാനി | = ഭൂതങ്ങളെ |
| അത്തിച | = അദിക്കയും (ഭക്ഷിക്കയും) ചെയ്യുന്നു. |
| തസ്മാത് | = അതിനാൽ |
| തത് | = അതു് |
| അന്നം ഉച്യതേ | = അന്നമെന്നു പറയപ്പെടുന്നു. |
| ഇതി | = എന്നു് |

ഭാഷ്യം—അന്നത്തെ ബ്രഹ്മമെന്നു വിചാരിക്കുന്നവനുള്ള ഫലം പറയുന്നു:—മേൽ പറഞ്ഞപ്രകാരം അന്നത്തെ, 'ഞാൻ' അന്നജനും അന്നാത്മാവും അന്നത്തിൽ ലയിക്കുന്നവനുമാകുന്നു; അതിനാൽ അന്നം ബ്രഹ്മമാകുന്നു.' എന്നിങ്ങനെ ബ്രഹ്മമായി ഉപാസിക്കുന്നവർ എല്ലാവക അന്നത്തെയും പ്രാപിക്കുന്നു. അന്നത്തെ ആത്മാവായി ഉപാസിക്കുന്നതിന്റെ ഫലം സർവ്വാന്നപ്രാപ്തിയാണെന്നു പറയുന്നതെന്തുകൊണ്ടെന്നാൽ, പറയാം:—അന്നം എല്ലാഭൂതങ്ങൾക്കും മുമ്പുണ്ടായതായതുകൊണ്ടു്, ഭൂതങ്ങൾക്കു ജ്യേഷ്ഠമായിട്ടുള്ളതാകുന്നു. അതിനാൽ സർവ്വൌഷധമെന്നു പറയപ്പെടുന്നു. അതിനാൽ സർവ്വാന്നരൂപമായ ആത്മാവിനെ

ഉപാസിക്കുന്നവനു് സർവ്വാന്നപ്രാപ്തി, യുക്തംതന്നെ. അന്നങ്ങളിൽ നിന്നു ഭൂതങ്ങൾ ഉണ്ടാകുന്നു. ഉണ്ടായതിൻെറ ശേഷം അന്നംകൊണ്ടു വൎദ്ധിക്കുന്നു, എന്നു മുമ്പു പറഞ്ഞതിനെത്തന്നെ വീണ്ടും പറഞ്ഞതു് ഉപസംഹാരത്തിനായിട്ടാണു്. ഇനി അന്നത്തിൻെറ നിൎവ്വചനം പറയുന്നു:_ ഭൂതങ്ങളാൽ അദിക്ക (ഭക്ഷിക്ക)പ്പെടുന്നതുകൊണ്ടും, സ്വയം ഭൂതങ്ങളെ അദിക്കുന്നതുകൊണ്ടും ആണു്, അതു് അന്നമെന്നു പറയപ്പെടുന്നതു്. ''ഇതി'' എന്നുള്ള ശബ്ദം, ഒന്നാമത്തെ കോശം പരിസമാപ്തമായി എന്നു കാണിക്കുന്നതിനായിട്ടുള്ളതാണു്.

ഉപ—തസ്മാദ്വാ ഏതസ്മാദന്നരസമയാദന്യോ ഽന്തര ആത്മാ പ്രാണമയഃ; തേനൈഷ പൂർണ്ണഃ. 3

തസ്മാത് വൈ = അങ്ങിനെയുള്ള പ്രസിദ്ധമായ
ഏതസ്മാത് അന്നരസമയാത } = ഈ അന്നരസവികാരമായ സ്ഥൂലദേഹത്തിൽനിന്നു്
അന്യഃ = വേറെയുള്ളതും
അന്തരഃ = ഉള്ളിലുള്ളതും ആയ
ആത്മാ = ആത്മാവാണു്
പ്രാണമയഃ = പ്രാണമയൻ
തേന = അതിനാൽ = പ്രാണമയമായ ആ ആത്മാവിനാൽ
ഏഷഃ = ഇതു =അന്നരസമയമായ ആത്മാവു്
പൂർണ്ണഃ = പൂർണ്ണമായിരിക്കുന്നു = നിറഞ്ഞിരിക്കുന്നു.

ഭാഷ്യം—വളരെ ഉമിയുള്ള കുവരകധാന്യത്തിൻെറ ഉമിയെല്ലാം നീക്കി അതിൻെറ ഉള്ളിലുള്ള അരികാണിക്കുന്നതുപോലെ, വിദ്യകൊണ്ടു അവിദ്യാകൃതങ്ങളായ അഞ്ചുകോശങ്ങളേയും നീക്കി, അന്നമയം മുതൽ ആനന്ദമയംവരെയുള്ള അഞ്ചു കോശങ്ങൾക്കുള്ളിലുള്ള ബ്രഹ്മത്തെ, പ്രത്യഗാത്മാവായി കാണിക്കുവാനിച്ഛിച്ചുകൊണ്ടു, ശാസ്ത്രം, പ്രസ്താവിക്കുന്നു:— മേൽ പറഞ്ഞപ്രകാരമുള്ള അന്നരസമയമായ പിണ്ഡത്തിൽ നിന്നു വേറെയായും ഉള്ളിൽ ഉള്ളതായും ഇരിക്കുന്നതാണു്, പിണ്ഡത്തെപ്പോലെതന്നെ ആത്മാവെന്നു തെററായി കല്പിക്കപ്പെട്ടിരിക്കുന്ന പ്രാണ (വായു) മയമായ ആത്മാവു്. ആ പ്രാണമ

യമായ ആത്മാവിനാൽ, അന്നരസമയമായ ഈ ആത്മാവ് വായുവിനാൽ തുരുത്തി എന്നപോലെ, പൂർണ്ണമായിരിക്കുന്നു.

ഉപ—സവാ ഏഷ പുരുഷവിധ ഏവ; തസ്യപുരുഷവിധ താമന്വയം പുരുഷവിധഃ; തസ്യ പ്രാണഏവ ശിരഃ; വ്യാനോ ദക്ഷിണഃ പക്ഷഃ;ആകാശ ആത്മാ; പൃഥിവീ പുച്ഛം പ്രതിഷ്ഠാ; തദപ്യേഷ ശ്ലോകോ ഭവതി. 4

| | |
|---|---|
| സഃ വൈ ഏഷഃ | = അങ്ങനെയുള്ള ഈ പ്രാണമയനായ ആത്മാവ് |
| പുരുഷവിധഃ ഏവ | = പുരുഷൻെറ ആകൃതിപോലെതന്നെയുള്ള ആകൃതിയോടുകൂടിയതാകുന്നു. |
| തസ്യ | = അവൻെറ=അന്നരസമയൻെറ |
| പുരുഷവിധതാം | = പുരുഷാകാരതയേ |
| അനു | = അനുസരിച്ച് |
| അയം | = ഇവൻ=പ്രാണമയൻ |
| പുരുഷവിധഃ | = പുരുഷാകാരത്തോടുകൂടിയിരിക്കുന്നു. |
| തസ്യ | = അവന്നു്=പ്രാണമയന്നു് |
| പ്രാണഃ ഏവ | = പ്രാണൻ എന്നുപറയുന്ന വൃത്തിവിശേഷംതന്നെയാണ് |
| ശിരഃ | = ശിരസ്സ് |
| വ്യാനഃ | = വ്യാനൻ=വ്യാനവൃത്തി |
| ദക്ഷിണഃ പക്ഷഃ | = വലത്തേചിറകാകുന്നു. |
| അപാനഃ | = അപാനൻ=അപാനവൃത്തി |
| ഉത്തരഃ പക്ഷഃ | = ഇടത്തുചിറകാകുന്നു. |
| ആകാശഃ | = ആകാശം = ആകാശത്തിലുള്ള, സമാനമെന്നുപറയുന്ന വൃത്തിവിശേഷം |
| ആത്മാ | = ആത്മാവാകുന്നു. |
| പൃഥിവീ | = പൃഥിവി എന്നദേവത, |
| പ്രതിഷ്ഠാ | = പ്രതിഷ്ഠയായ=പ്രതിഷ്ഠയ്ക്കുള്ള സാധനമായ |
| പുച്ഛം | = പുച്ഛമാകുന്നു. |
| തത് അപി | = ആ അർത്ഥത്തിലും |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം |
| ഭവതി | = ഉണ്ട്. |

ഭാഷ്യം—അങ്ങനെയുള്ള ഈ പ്രാണമയനായ ആത്മാവു്, പുരുഷാകൃതിപോലെതന്നെയുള്ള ആകൃതിയോടുകൂടിയതാകുന്നു. ശിരസ്സു്, പക്ഷം മുതലായവകൊണ്ടു, പുരുഷാകൃതിയാകുന്നു എന്നത്ഥം, പുരുഷാകൃതിയായിരിക്കുന്നതു് സ്വതേതന്നെയാണോ എന്നുചോദിക്കയാണെങ്കിൽ, അല്ല എന്നുപറയുന്നു:—അന്നമയനായ ആത്മാവു പുരുഷാകൃതിയാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. ആ അന്നരസമയന്റെ പുരുഷാകാരതയെ അനുസരിച്ചു്, ഈ പ്രാണമയനും, മൂശയിലുരുക്കി ഒഴിച്ച ചെമ്പു്, മൂശയുടെ ആകൃതിയിൽ ഇരിക്കുന്നതുപോലെ, പുരുഷാകൃതിയിൽ ഇരിക്കുന്നു. അല്ലാതെ തനിയേ പുരുഷാകൃതിയല്ല. ഇങ്ങനെ, മുമ്പുമുമ്പുള്ളതിനുള്ള പുരുഷാകാരതയെ അനുസരിച്ചു്, പിന്നെ പിന്നെയുള്ളതും പുരുഷാകൃതിയായിരിക്കുന്നു. മുമ്പുമുമ്പുള്ളതു്, പിമ്പുപിമ്പുള്ളതിനാൽ പൂർണ്ണമായുമിരിക്കുന്നു. പ്രാണമയൻ പുരുഷാകൃതിയായിരിക്കുന്നതെങ്ങനെ എന്നുപറയുന്നു:—ആ പ്രാണമയനു്, വായിലും മൂക്കിലുംകൂടി വെളിക്കുവരുന്ന പ്രാണൻ എന്നുപറയുന്ന വൃത്തിവിശേഷംതന്നെ ശിരസ്സായി കല്പിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ കല്പിക്കപ്പെട്ടന്നതു് വേദവചനംകൊണ്ടാണു്, അല്ലാതെ, എന്തെങ്കിലും സാദൃശ്യത്തെ അടിസ്ഥാനപ്പെടുത്തിയല്ല. ഇനിയുള്ള പക്ഷാദികല്പനകളും വേദവചനംകൊണ്ടുതന്നെയാണു്. വ്യാനവൃത്തിയാണു് വലത്തേച്ചിറകു്. അപാനവൃത്തി ഇടത്തേച്ചിറകു്. ആകാശത്തിലുള്ള സമാനനെന്നുപറയുന്ന വൃത്തിവിശേഷംതന്നെ ആത്മാവു്. പ്രാണവൃത്ത്യധികാരമായതുകൊണ്ടു്, പര്യന്തത്തിലുള്ള (അററങ്ങളിലുള്ള) മററുവൃത്തികളെ അപേക്ഷിച്ചു മധ്യസ്ഥമായതുകൊണ്ടു് ആത്മാവിനെപ്പോലെയിരിക്കുന്നതിനാലാണു് ആത്മാവെന്നു പറഞ്ഞതു്. ''മധ്യംഹ്യേഷാമംഗാനാമാത്മാ'' എന്നുള്ള ശ്രുതിയിൽനിന്നു മദ്ധ്യഭാഗത്തിലിരിക്കുന്നതിനു് ആത്മത്വം പ്രസിദ്ധമാകുന്നു. പൃഥിവി പ്രതിഷ്ഠയായ പുച്ഛമാകുന്നു. പൃഥിവി എന്നതു്, ആധ്യാത്മികമായ പ്രാണനെ ധാരണംചെയ്യുന്ന (നിലയ്ക്കുനിത്തുക) പൃഥിവീദേവതയാകുന്നു. എന്തെന്നാൽ, അതാണു് സ്ഥിതിഹേതുവായിട്ടുള്ളതു്. ''സൈഷാപുരുഷസ്യാപാനമവഷ്ടഭ്യ'' എന്നു വേറെ ശ്രുതിയുണ്ടു്. ആ പൃഥിവീദേവതധാരണം ചെയ്യാതിരുന്നാൽ, ശരീരം, ഉദാനവൃത്തികൊണ്ടു മേൽപോട്ടുപോവുകയോ

ഗുരുത്വംകൊണ്ട് താഴെ വീഴുകയോചെയ്യും. അതിനാൽ, പ്രാണമയനായ ആത്മാവിനു്, പൃഥിവീദേവത, പുച്ഛമാകുന്ന പ്രതിഷ്ഠയാകുന്നു. മേൽപറഞ്ഞ പ്രാണമയാത്മാവിനെ സംബന്ധിച്ച അടുത്തു പറയാൻ പോകുന്ന ശ്ലോകമുണ്ട്.

തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ലി എന്ന
രണ്ടാമത്തെ അദ്ധ്യായത്തിൽ രണ്ടാമത്തെ
അനുവാകം കഴിഞ്ഞു.

ബ്രഹ്മവല്ല്യധ്യായത്തിൽ മൂന്നാമത്തെ അനുവാകം.

ഉപ — പ്രാണം ദേവാ അനു പ്രാണന്തി; മനുഷ്യാഃ പശവശ്ചയേ; പ്രാണോഹി ഭൂതാനാമായുഃ; തസ്മാത് സർവായുഷമുച്യതേ; സർവമേവ ത ആയുര്യന്തി, യേപ്രാണം ബ്രഹ്മോപാസതേ; പ്രാണോ ഹി ഭൂതാനാമായുഃ, തസ്മാത് സർവായുഷമുച്യതേ ഇതി; തസ്യൈഷ ഏവ ശാരീര ആത്മായഃ പൂർവസ്യ. 1

| | |
|---|---|
| ദേവാഃ | = ദേവന്മാർ |
| പ്രാണം അനു | = പ്രാണനെ അനുസരിച്ച് |
| പ്രാണന്തി | = പ്രാണിക്കുന്നു = ജീവിക്കുന്നു. |
| യേ | = എവയാണോ |
| മനുഷ്യാഃ | = മനുഷ്യരും |
| പശവഃ ച | = പശുക്കളും, |
| തേ ച | = അവയും |
| പ്രാണം അനു | = പ്രാണനെ അനുസരിച്ച |
| പ്രാണന്തി | = പ്രാണിക്കുന്നു = പ്രാണനക്രിയയുള്ളവയായിരിക്കുന്നു. |
| പ്രാണഃ ഹി | = പ്രാണനാണല്ലോ |
| ഭൂതാനാം | = ഭൂതങ്ങൾക്ക് = പ്രാണികൾക്ക് |
| ആയുഃ | = ആയുസ്സായുള്ളതു് = ജീവനമായുള്ളതു്. |
| തസ്മാത് | = അതിനാൽ, |
| സർവായുഷം | = സർവായുഷമെന്നു് |
| ഉച്യതേ | = പറയപ്പെടുന്നു. |
| യേ | = എവർ |
| പ്രാണം | = പ്രാണനാകുന്ന |
| ബ്രഹ്മ | = ബ്രഹ്മത്തെ |

| | |
|---|---|
| ഉപാസതേ | = ഉപാസിക്കുന്നുവോ, |
| തേ | = അവർ |
| സർവം ഏവ ആയുഃ | = എല്ലാ ആയുസ്സിനേയുംതന്നെ |
| യന്തി | = പ്രാപിക്കുന്നു. |
| പ്രാണഃ ഹി | = പ്രാണനാണല്ലൊ |
| ഭൂതാനാം | = ഭൂതങ്ങൾക്കു് |
| ആയുഃ | = ആയുസ്സായിരിക്കുന്നതു്. |
| തസ്മാത് | = അതിനാൽ |
| സർവായുഷം | = സർവായുഷമെന്നു് |
| ഉച്യതേ | = പറയപ്പെടുന്നു |
| ഇതി | = എന്നു്. |
| യഃ ഏഷഃ പ്രാണമയഃ | = യാതൊന്നാണോ ഈ പ്രാണമയനെന്നു പറഞ്ഞതു് |
| ഏഷഃ ഏവ | = ഇതുതന്നെയാണു് |
| തസ്യ പൂർവസ്യ | = ആ മുമ്പു പറഞ്ഞതിനു് (അന്നമയത്തിനു) |
| ശാരീരഃ | = ശരീരത്തിലുള്ള (അന്നരസമയമായ ശരീരത്തിലുള്ള) |
| ആത്മാ | = ആത്മാവു് |

ഭാഷ്യം—അഗ്ന്യാദികളായ ദേവന്മാർ, പ്രാണനശക്തിയോടുകൂടിയ വായുരൂപനായ പ്രാണനെ അനുസരിച്ചാണു്—പ്രാണാത്മകന്മാരായിട്ടാണു് -- പ്രാണനക്രിയയുള്ളവരായിരിക്കുന്നതു്. അധ്യാത്മാധികാരമായതുകൊണ്ടു്, ദേവശബ്ദത്തിനു് ഇന്ദ്രിയങ്ങളെന്നു് അർത്ഥം സ്വീകരിച്ചു്, ഇന്ദ്രിയങ്ങൾ മുഖ്യപ്രാണനെ അനുസരിച്ചു ചേഷ്ടിക്കുന്നു എന്നും അർത്ഥം പറയാം. അതുപോലേ, മനുഷ്യരും പശുക്കളുമെല്ലാം പ്രാണനകർമ്മംകൊണ്ടുതന്നെയാണു ചേഷ്ടയുള്ളവയായിരിക്കുന്നതു്. ഇതിനാൽ, അന്നമയമാകുന്ന പരിച്ഛിന്നമായ ആത്മാവുകൊണ്ടു മാത്രമല്ല, മനുഷ്യാദിപ്രാണികൾ ആത്മാവുള്ളവയായിരിക്കുന്നതു്; അതിനുള്ളിലുള്ളതും, പൊതുവേയുള്ളതും, സർവപിണ്ഡവ്യാപിയുമായ പ്രാണമയമായ ആത്മാവിനെക്കൊണ്ടും ആത്മാവുള്ളവയാകുന്നു. ഇപ്രകാരം, മുമ്പുമുമ്പുള്ളവയെ പിമ്പുപിമ്പുള്ളവ വ്യാപിക്കുന്നവയും, സൂക്ഷ്മങ്ങളും, ആകാശാദിഭൂതങ്ങളാൽ ഉണ്ടാക്കപ്പെടുന്നവയും, അവിദ്യാകൃതങ്ങളുമായ ആനന്ദ

മയംവരേയുള്ള മനോമയാദികളായ ആത്മാക്കളെക്കൊണ്ടും എല്ലാ പ്രാണികളും ആത്മാവുള്ളവയാകുന്നു. അതുപോലേ, ആകാശാദികാരണവും, നിത്യവും,അവികൃതവും, സത്യജ്ഞാനാനന്തലക്ഷണവും, സവ്ഗതവും, അഞ്ചുകോശങ്ങൾക്കും അപ്പുറമുള്ളതും സ്വാഭാവികവുമായ സർവാത്മാവിനെക്കൊണ്ടും ആത്മാവുള്ളവയാകുന്നു. അതുതന്നെയാണ്, പരമാർത്ഥത്തിൽ എല്ലാ പ്രാണികൾക്കും ആത്മാവെന്നുള്ളതും അത്ഥാൽ പറയപ്പെട്ടിരിക്കുന്നു. ദേവന്മാർ പ്രാണനെ അനുസരിച്ച് ജീവിക്കുന്നു എന്നു പറഞ്ഞതു് എന്തുകൊണ്ടെന്നു പറയുന്നു:—പ്രാണനാണല്ലോ എല്ലാ പ്രാണികൾക്കും ജീവനമായിട്ടുള്ളതു്. ''യാവദ്ധ്യസ്മിൻശരീരേ പ്രാണോ വസതി, താവദായുഃ'' (ഈ ശരീരത്തിൽ പ്രാണൻ ഇരിക്കുന്നതു് ഏതുവരേയാണോ, അതുവരേയാണു് ആയുസ്സ്) എന്നു വേറേ ശ്രുതിയുണ്ടു്. അതിനാൽ പ്രാണൻ, എല്ലാ പ്രാണികളുടേയും ആയുസ്സെന്ന അത്ഥത്തിൽ, സർവായുഷമെന്നു പറയപ്പെടുന്നു, പ്രാണൻ പോയാൽ മരണം സിദ്ധിക്കുന്നതുകൊണ്ടു് അതു സർവായുസ്സാണെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണല്ലോ. അതിനാൽ, ബാഹ്യവും, പ്രത്യേകമായുള്ളതും, അന്നമയവുമായ ആത്മാവിൽനിന്നു മാറി, ഉള്ളിൽ, പൊതുവായുള്ളതും പ്രാണമയവുമായ ആത്മാവിനെ, 'ഞാൻ, സർവഭൂതങ്ങൾക്കും ആത്മാവായും ജീവനഹേതുവായതുകൊണ്ടു് ആയുസ്സായുമിരിക്കുന്ന പ്രാണനാകുന്നു' എന്നിങ്ങനെ ഉപാസിക്കുന്നവർ, ഈ ലോകത്തിൽ, മുഴുവനായുസ്സിനെത്തന്നെ പ്രാപിക്കുന്നു. ആയുസ്സവസാനിക്കുന്നതിനുമുമ്പു് അപമൃത്യുവിനാൽ മരിക്കയില്ലെന്നു സാരം. (നൂറുവർഷമെന്നു പറയുന്നതാണു യുക്തമായിട്ടുള്ളതു്, എന്തെന്നാൽ അതാണു മുഴുവനായുസ്സെന്നു വേദത്തിൽ പ്രസിദ്ധമായിരിക്കുന്നതു്.) എന്തുകൊണ്ടെന്നാൽ, പ്രാണനാണല്ലോ ഭൂതങ്ങൾക്കു് ആയുസ്സായിരിക്കുന്നതു്; അതിനാൽ അതു സർവായുഷമെന്നു പറയപ്പെടുന്നു. ആരു് ഏതു ഗുണത്തോടുകൂടിയ ബ്രഹ്മത്തെ ഉപാസിക്കുന്നുവോ, അവൻ ആ ഗുണത്തെ പ്രാപിക്കും. ''പ്രാണോഹി ഭൂതാനാമായുഃ; തസ്മാത് സവ്ായുഷമുച്യതേ'' എന്നു വീണ്ടും പറഞ്ഞതു്, വിദ്യാഫലപ്രാപ്തിക്കു ഹേതുവിനെ കാണിക്കുന്നതിനായിട്ടാകുന്നു. മുമ്പു പറഞ്ഞ അന്നമയത്തിനു് ശരീരത്തിലുള്ള ഈ പ്രാണമയനാണു് ആത്മാവു്.

ഉപ — തസ്മാദ്വാ ഏതസ്മാത് പ്രാണമയാത് അന്യോ ഽന്ത രആത്മാ മനോമയഃ; തേനൈഷപൂർണ്ണഃ; സ വാ ഏഷ പുരുഷ-വിധ ഏവ; തസ്യപുരുഷവിധതാമന്വയം പുരുഷവിധഃ; തസ്യ യജുരേവശിരഃ; ഋഗ്ദക്ഷിണഃ പക്ഷഃ; സാമോത്തരഃ പക്ഷഃ; ആദേശആത്മാ; അഥർവാംഗിരസഃ പുച്ഛം പ്രതിഷ്ഠാ; തദപ്യേഷ ശ്ലോകോ ഭവതി. 2

| | |
|---|---|
| തസ്മാത്വൈ | = അങ്ങനെയുള്ള |
| ഏതസ്മാത് പ്രാണമയാത് | = ഈ പ്രാണമയത്തിൽനിന്നു് |
| അന്യഃ | = അന്യമായുള്ളതും |
| അന്തരഃ | = ഉള്ളിലുള്ളതുമായ |
| ആത്മാ | = ആത്മാവാകുന്ന |
| മനോമയഃ | = മനോമയൻ |
| തേന | = അതിനാൽ = ആ മനോമയനായ ആത്മാവിനാൽ |
| ഏഷഃ | = ഇതു് = പ്രാണമയം |
| പൂർണ്ണഃ | = പൂർണ്ണമായിരിക്കുന്നു, |
| സഃ വൈ ഏഷഃ | = അങ്ങനെയുള്ള ഈ മനോമയമായ ആത്മാവു് |
| പുരുഷവിധഃ ഏവ | = പുരുഷാകൃതിയോടുകൂടിയതു തന്നെയാകുന്നു. |
| തസ്യ | = അതിന്റെ = പ്രാണമയത്തിന്റെ |
| പുരുഷവിധതാം | = പുരുഷാകാരതയെ |
| അനു | = അനുസരിച്ചു് |
| അയം | = ഇതു് = മനോമയം |
| പുരുഷവിധഃ | = പുരുഷാകൃതിയോടുകൂടിയതായിരിക്കുന്നു. |
| തസ്യ | = അതിനു് = മനോമയത്തിനു് |
| യജുഃ ഏവ | = യജുസ്സുതന്നെയാണു് |
| ശിരഃ | = ശിരസ്സു്. |
| ഋക് | = ഋക്കു് |
| ദക്ഷിണഃ പക്ഷഃ | = വലത്തേ ചിറകാകുന്നു. |
| സാമ | = സാമം |
| ഉത്തരഃ പക്ഷഃ | = ഇടത്തേപക്ഷമാകുന്നു. |

| | | |
|---|---|---|
| ആദേശഃ | = | ആദേശം = ബ്രാഹ്മണം |
| ആത്മാ | = | ആത്മാവാകുന്നു. |
| അഥർവാംഗിരസഃ | = | അഥർവാവിനാലും അംഗിരസ്സിനാലും കണ്ടുപിടിക്കപ്പെട്ട മന്ത്രങ്ങളും ബ്രാഹ്മണങ്ങളും |
| പുച്ഛം | = | പുച്ഛമാകുന്ന |
| പ്രതിഷ്ഠാ | = | പ്രതിഷ്ഠാസാധനമാകുന്നു. |
| തത് അപി | = | ആ അർത്ഥത്തിൽതന്നെ |
| ഏഷഃ ശ്ലോകഃ | = | ഈ മന്ത്രം |
| ഭവതി | = | ഉണ്ടു് |

ഭാഷ്യം—മനസ്സ് എന്നതു്, സങ്കല്പാദ്യാത്മകമായ അന്തഃകരണമാകുന്നു. മനോമയമെന്നു പറയുന്നതു് അന്നമയമെന്നു പറയുന്നതുപോലെയാണ്. ആ മനോമയമായ ആത്മാവു് പ്രാണമയത്തിന്റെ ഉള്ളിലുള്ളതും ആ പ്രാണമയത്തിൽനിന്നു വേറേയായിട്ടുള്ളതുമാകുന്നു. അതിനു യജുസ്സുതന്നെയാണ ശിരസ്സ്. യജുസ്സെന്നു പറയുന്നതു്, അക്ഷരനിയമമോ പാദാവസാനനിയമമോ ഇല്ലാത്ത മന്ത്രവിശേഷമാകുന്നു. അതിന്റെ ജാതിയിലുള്ളതെന്നുള്ള അർത്ഥത്തിലാണ് ഇവിടെ യജുശ്ശബ്ദം. അതു ശിരസ്സെന്നു പറഞ്ഞതു പ്രാധാന്യംകൊണ്ടാണ്. പ്രാധാന്യം, യാഗം മുതലായതിൽ അധികമുപകാരമുള്ളതുകൊണ്ടാകുന്നു. 'സ്വാഹാ'കാരം മുതലായതോടുകൂടി ഹവിസ്സുദാനം ചെയ്യുന്നതു യജുസ്സുകൊണ്ടാണല്ലോ. അഥവാ, ശിരസ്സു മുതലായവയുടെ കല്പന എല്ലായിടത്തും വേദവചനമനുസരിച്ചാണെന്നും പറയാം. സ്ഥാനം; പ്രയത്നം, നാദം, സ്വരം, വർണ്ണം, പദം, വാക്യം ഇവയേ വിഷയീകരിക്കുന്നതും, ഇവയുടെ സങ്കല്പമാകുന്ന സ്വരൂപത്തോടുകൂടിയതും, ഇവയുടെ വാസനയോടുകൂടിയതും ശ്രോത്രാദികരണങ്ങൾവഴിക്കുള്ളതും യജുസ്സിന്റെ സങ്കേതങ്ങളോടുകൂടിയതുമായ, മനസ്സിന്റെ വൃത്തിയാണ് യജുസ്സെന്നു പറയപ്പെടുന്നതു്. ഇപ്രകാരംതന്നെ യജുസ്സും സാമവും. ഇപ്രകാരം മന്ത്രങ്ങൾ മനോവൃത്തികളാണെന്നുവരുന്ന പക്ഷം, മനോവൃത്തിതന്നെ ആവർത്തിക്കപ്പെടുന്നതുകൊണ്ടു്, മാനസമായ ജപത്തിനു് ഉപപത്തിയുണ്ടു്. നേരേമറിച്ചു്, ശബ്ദങ്ങളാണെന്നു വരുകയാണെങ്കിൽ, അവ, ഘടാദിയെപ്പോലേ ബാഹ്യദ്രവ്യങ്ങളായുള്ളതുകൊണ്ടു്, അവയ്ക്കു മനോവിഷയത്വം

സംഭവിക്കാത്തതിനാലും, മനസ്സിനു ബാഹ്യവിഷയങ്ങളിൽ സ്വാതന്ത്ര്യമില്ലാത്തതിനാലും മാനസമായ ജപത്തിനു് ഉപപത്തിയില്ലാതെപോകും. പലയിടത്തും കർമ്മങ്ങളിൽ മന്ത്രാവൃത്തി വിധിക്കപ്പെടുന്നതുമുണ്ടു്. അക്ഷരവിഷയകമായ സ്മൃതിയുടെ ആവൃത്തികൊണ്ടു മന്ത്രാവൃത്തി ഉണ്ടാകുമെന്നു പറകയാണെങ്കിൽ അതു ശരിയല്ല. എന്തെന്നാൽ, അങ്ങനെയാകുമ്പോൾ മുഖ്യാർത്ഥം സംഭവിക്കയില്ല. ''ത്രിഃ പ്രഥമാം ത്രിരുത്തമാം'' എന്നു് ഋക്കിന്റെ ആവൃത്തി, വേദത്തിൽ വിധിച്ചുകാണുന്നുണ്ടു്. സാമിധേനികളായ സമിത്തുകളെ അധ്വര്യുഹോമിക്കുമ്പോൾ, ''പ്രവോ വാജാ അഭിദ്യവഃ എന്നു് പതിനെട്ടു ഋക്കുകളോടുകൂടിയ സൂക്തത്തെ ഹോതാവു ചൊല്ലുന്നു. ആ ഋക്കുകളിൽ, സൂക്തത്തിലേ ഒന്നാമത്തെ ഋക്കിനേയും, ഒടുവിലത്തെ ഋക്കിനേയും ഹോതാവു മൂന്നുപ്രാവശ്യം ചൊല്ലണമെന്നാണു് അതിന്റെ അർത്ഥം. അവിടെ, ഋക്കുകൾ മനസ്സിനു് അവിഷയമായതുകൊണ്ടു അതിനെക്കുറിച്ചുള്ള സ്മൃതി ആവർത്തിക്കയാണെങ്കിൽ, ''ത്രിഃ പ്രഥമാമന്വാഹ'' എന്നു പറഞ്ഞിരിക്കുന്നതിന്റെ മുഖ്യാർത്ഥമായ ഋഗാവൃത്തി ഉപേക്ഷിക്കപ്പെട്ടതായി വരും. അതിനാൽ, മനോവൃത്തിയാകുന്ന ഉപാധിയാൽ പരിച്ഛിന്നവും, മനോവൃത്തിയിൽ സ്ഥിതിചെയ്യുന്ന ആത്മചൈതന്യവും, ആദ്യന്തങ്ങളില്ലാത്തതും, യജുഃശബ്ദവാച്യവുമായ ആത്മവിജ്ഞാനമാണു മന്ത്രങ്ങൾ. ഇപ്രകാരമായാൽ, വേദങ്ങൾക്കു നിത്യത്വവും ഉപപന്നമാകും. അല്ലാതേ, വിഷയമാണെന്നു വരുന്നുകയാണെങ്കിൽ, അനിത്യത്വം വന്നുകൂടും; ഇതു യുക്തമല്ലതാനും. ''സർവേ വേദാ യത്രൈകം ഭവന്തി, സ മാനസീന ആത്മാ'' (എല്ലാവേദങ്ങളും എതിലാണോ ഒന്നായിത്തീരുന്നതു്, അതു് മനസ്സിലുള്ള ആത്മാവാകുന്നു) എന്നുള്ള, ഋഗാദികൾക്കു നിത്യാത്മാവിനോടു് ഏകത്വത്തെ പറയുന്ന ശ്രുതിയും, ഋഗാദികൾ നിത്യങ്ങളാണെങ്കിലേ സമഞ്ജസമായിത്തിരുകയുള്ളൂ. ''ഋചോ അക്ഷരേപരമേ വ്യോമന്യസ്മിൻ ദേവാ അധിവിശേ നിഷേദുഃ'' എന്നുള്ള മന്ത്രവർണ്ണവും, വിധിനിഷേധരൂപങ്ങളായ ഋക്കുകൾ അക്ഷരവും പരമവും വ്യോമകല്പവുമായ ബ്രഹ്മത്തിൽ താദാത്മ്യേന വ്യവസ്ഥിതങ്ങളായിരിക്കുന്നു എന്നു പറഞ്ഞു്, വേദങ്ങൾക്കു് ആത്മാവിനോടു് ഏകത്വത്തെ കാണിക്കുന്നു. മൂലത്തിൽ ആദേശമെന്നു പറഞ്ഞതു്, ബ്രാഹ്മണം എന്ന അർത്ഥത്തിലാണു്. എന്തെന്നാൽ, അതാണ

ല്ലോ അതിദേശിക്കേണ്ട വിശേഷങ്ങളെ അതിദേശിക്കുന്നതു്. ആ ബ്രാഹ്മണമാകുന്ന അങ്ഗങ്ങളുടെ ആത്മാവു്. അഥർവാവിനാലും അങ്ഗിരസ്സിനാലും കണ്ടുപിടിക്കപ്പെട്ട മന്ത്രങ്ങളും, ബ്രാഹ്മണങ്ങളും, ശാന്തികം, പൗഷ്ടികം മുതലായ, പ്രതിഷ്ഠാഹേതുക്കളായ കർമ്മത്തെ പ്രധാനമാക്കിയുള്ളവയായതുകൊണ്ടു്, പുച്ഛവും പ്രതിഷ്ഠയുമാകുന്നു. മനോമയമായ ആത്മാവിനെത്തന്നെ പ്രകാശിപ്പിക്കുന്നതായി താഴെപ്പറയുന്ന ശ്ലോകമുണ്ടു്.

തൈത്തിരീയോപനിഷത്തിൽ രണ്ടാമത്തേതായ ബ്രഹ്മവല്ല്യദ്ധ്യായത്തിൽ മൂന്നാമത്തെ അനുവാകം കഴിഞ്ഞു.

ബ്രഹ്മവല്ല്യധ്യായത്തിൽ നാലാമത്തെ അനുവാകം.

ഉപ—യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ,
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കദാചനേതി;
തസ്യൈഷ ഏവശാരീര ആത്മാ, യഃ പൂർവസ്യ. 1

| | |
|---|---|
| യതഃ | = യാതൊന്നിൽനിന്നു് = യാതൊരു മനോമയമായ ബ്രഹ്മത്തിൽനിന്നു്, |
| മനസാ സഹ | = മനസ്സോടുകൂടി, |
| വാചഃ | = വാക്കുകൾ |
| അപ്രാപ്യ | = പ്രാപിക്കാതെ =എത്താതെ |
| നിവർത്തന്തേ | = പിൻതിരിഞ്ഞുപോരുന്നുവോ, |
| തസ്യ | = അങ്ങനെയുള്ള |
| ബ്രഹ്മണഃ | = ബ്രഹ്മത്തിന്റെ (ഉപാസനഫലമായ) |
| ആനന്ദം | = ആനന്ദത്തെ |
| വിദ്വാൻ | = അറിയുന്നവൻ |
| കുതശ്ചന | = ഒന്നിൽനിന്നും |
| ന ബിഭേതി | = ഭയപ്പെടുന്നില്ല. |
| യഃ ഏഷഃമനോമയഃ | = യാതൊന്നാണോ ഈ മനോമയമെന്നു പറഞ്ഞതു് |
| ഏഷഃ ഏവ | = ഇതുതന്നെയാണു് |
| തസ്യ പൂർവസ്യ | = ആ മുമ്പുപറഞ്ഞ പ്രാണമയത്തിന് |
| ശാരീരഃ | = പ്രാണമയശരീരത്തിലുള്ള |
| ആത്മാ | = ആത്മാവു്. |

ഭാഷ്യം—മുമ്പുപറഞ്ഞ പ്രാണമയനു്, ഈ മനോമയൻത ന്നെയാണു്, പ്രാണമയശരീരത്തിലുള്ള ആത്മാവു്.

ഉപ—തസ്മാദ്വാ ഏതസ്മാന്മനോമയാത് അന്യോ ƒന്തര ആത്മാ വിജ്ഞാനമയഃ; തേനൈഷ പൂർണ്ണഃ; സവാ ഏഷ പുരുഷവിധ ഏവ; തസ്യപുരുഷവിധതാ മന്വയം പുരുഷ വിധഃ. 2

| | |
|---|---|
| തസ്മാത് വൈ | =അങ്ങനെയുള്ള പ്രസിദ്ധമായ |
| ഏതസ്മാത് മനോമയാത് | =ഈ മനോമയനിൽനിന്നു് |
| അന്യഃ | = വേറേയുള്ളതും |
| അന്തരഃ | = ഉള്ളിലുള്ളതുമായ |
| ആത്മാ | = ആത്മാവാണു് |
| വിജ്ഞാനമയഃ | = വിജ്ഞാനമയൻ. |
| തേന | = അതിനാൽ = ആ വിജ്ഞാനമയനാൽ |
| ഏഷഃ | = ഇതു് =മനോമയൻ |
| പൂർണ്ണഃ | = പൂർണ്ണനായിരിക്കുന്നു. |
| സഃ വൈ ഏഷഃ | = അങ്ങനെയുള്ള ഈ വിജ്ഞാനമയൻ |
| പുരുഷവിധഃ ഏവ | = പുരുഷൻെറ ആകൃതിയോടുകൂടിയതുതന്നെയാണു്. |
| തസ്യ | = അതിൻെറ =മനോമയൻെറ |
| പുരുഷവിധതാം അനു | = പുരുഷാകാരത്തെ അനുസരിച്ചു് |
| അയം | = ഇതു് =വിജ്ഞാനമയൻ |
| പുരുഷവിധ | = പുരുഷാകാരമുള്ളതായിരിക്കുന്നു. |

ഭാഷ്യം—മനോമയനിൽനിന്നു വേറേയായും, അതിനുള്ളിലുള്ളതായുമിരിക്കുന്ന ആത്മാവാണു വിജ്ഞാനമയൻ. മനോമയൻ വേദസ്വരൂപനാണെന്നു പറഞ്ഞുവല്ലോ. വേദാർത്ഥങ്ങളെ സംബന്ധിച്ച നിശ്ചയാത്മകമായ ബുദ്ധിയാണു വിജ്ഞാനമെന്നു പറയുന്നതു്. അദ്ധ്യവസായരൂപമായ അതു് അന്തഃകരണത്തിൻെറ ധർമ്മവുമാണു്. പ്രമാണസ്വരൂപങ്ങളായ ആ വക നിശ്ചയവിജ്ഞാനങ്ങളാൽ നിഷ്പന്നമായ ആത്മാവാണു വിജ്ഞാനമയൻ. പ്രമാണവിജ്ഞാനപൂർവ്വകമായിട്ടാണല്ലോ യജ്ഞാദികൾ നടക്കുന്നതു്. വിജ്ഞാനമയൻ യജ്ഞാദിഹേതുവാണെന്നുള്ളതു ശ്ലോകംകൊണ്ടു് ഇനി പറകയും ചെയ്യും.

ഉപ — തസ്യ ശ്രദ്ധൈവ ശിരഃ; ഋതം ദക്ഷിണഃ പക്ഷഃ; സത്യമുത്തരഃ പക്ഷഃ; യോഗ ആത്മാ; മഹഃ പുച്ഛം പ്രതിഷ്ഠാ; തദപ്യേഷ ശ്ലോകോ ഭവതി. 3

| | |
|---|---|
| തസ്യ | = അവന്നു് = വിജ്ഞാനമയന്നു്, |
| ശ്രദ്ധാ ഏവ | = ശ്രദ്ധതന്നെ |
| ശിരഃ | = ശിരസ്സു്. |
| ഋതം | = അനുഷ്ഠിക്കേണ്ടതിനെ സംബന്ധിച്ച ശാസ്ത്രപ്രകാരമുള്ള ജ്ഞാനം |
| ദക്ഷിണഃ പക്ഷഃ | = വലത്തേ പക്ഷമാകുന്നു. |
| സത്യം | = സത്യം |
| ഉത്തരഃ പക്ഷഃ | = ഇടത്തെപക്ഷമാകുന്നു. |
| യോഗഃ ആത്മാ | = യോഗം ആത്മാവാകുന്നു. |
| മഹഃ | = മഹത്തത്ത്വം |
| പുച്ഛം പ്രതിഷ്ഠാ | = പുച്ഛമാകുന്ന പ്രതിഷ്ഠയാകുന്നു. |
| തദ് അപി | = ആ അർത്ഥത്തിലും |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം (മന്ത്രം) |
| ഭവതി | = ഉണ്ടു് |

ഭാഷ്യം—നിശ്ചയവിജ്ഞാനമുള്ളവന്നു്, ചെയ്യേണ്ടകാര്യങ്ങളിൽ ആദ്യം ശ്രദ്ധയുണ്ടാകുന്നു. എല്ലാ കർത്തവ്യങ്ങൾക്കും ഒന്നാമതായതുകൊണ്ടു്, ശിരസ്സുപോലേയിരിക്കുന്നതിനാൽ, ശ്രദ്ധ ശിരസ്സാകുന്നു. ഋതവും സത്യവും മുമ്പു വ്യാഖ്യാനിച്ചിട്ടുള്ളതുപോലേതന്നെ. യോഗമെന്നു പറയുന്നതു യുക്തി, അല്ലെങ്കിൽ സമാധാനമാകുന്നു. അതു് ആത്മാവിനേപ്പോലെയായതുകൊണ്ടു്, ആത്മാവെന്നു പറഞ്ഞിരിക്കുന്നു. ആത്മവാനായ (സമാധാനവാനായ)വന്നുമാത്രമേ, ശ്രദ്ധാദികളായ അങ്ഗങ്ങൾ യഥാർത്ഥപ്രതിപത്തിയ്ക്കു കഴിവുള്ളവയായിരിക്കയുള്ളു. അതിനാൽ, സമാധാനരൂപമായ യോഗം വിജ്ഞാനമയന്റെ ആത്മാവാകുന്നു. മഹസ്സു് എന്നതു പ്രഥമജമായ മഹത്തത്ത്വമാണു്. ''മഹദ്യക്ഷം പ്രഥമജം'' എന്നു വേറേ ശ്രുതിയുണ്ടു്. മഹത്തത്ത്വം വിജ്ഞാനമയന്റെ പുച്ഛമായ പ്രതിഷ്ഠയാകുന്നു. എന്തെന്നാൽ അതു കാരണമാകുന്നു. കാരണമാണല്ലോ കാര്യങ്ങൾക്കു പ്രതിഷ്ഠ. വൃക്ഷലതാദികൾക്കു പ്രതിഷ്ഠ പൃഥിവിയാണല്ലോ. എല്ലാ ബുദ്ധിവിജ്ഞാനങ്ങൾക്കും മഹത്തത്ത്വമാണു കാരണം. അതുകൊണ്ടു് അതു് വിജ്ഞാന

മയനായ ആത്മാവിന്ന പ്രതിഷ്ഠയാകുന്നു. അന്നമയാദികളായി ബ്രാഹ്മണത്തിൽ പറഞ്ഞവയേ പ്രകാശിപ്പിക്കുന്ന ശ്ലോകങ്ങളെപ്പോലേ, വിജ്ഞാനമയനെ പ്രകാശിപ്പിക്കുന്നതായും ഈ ശ്ലോകമുണ്ടു്.

തൈത്തിരീയോപനിഷത്തിൽ, രണ്ടാമത്തേതായ ബ്രഹ്മവല്ല്യധ്യായത്തിൽ, നാലാമത്തെ അനുവാകം കഴിഞ്ഞു.

ബ്രഹ്മവല്ല്യദ്ധ്യായത്തിൽ അഞ്ചാമത്തെ അനുവാകം.

ഉപ—വിജ്ഞാനം യജ്ഞം തനുതേ; കർമ്മാണി തനുതേ ƒപി ച; വിജ്ഞാനം ദേവാഃ സർവേ ബ്രഹ്മ ജ്യേഷ്ഠമുപാസതേ; വിജ്ഞാനം ബ്രഹ്മ ചേദ്വേദ, തസ്മാച്ചേന്ന പ്രമാദ്യതി,ശരീരേ പാപ്മനോ ഹിത്വാ സർവാൻ കാമാൻ സമശ്നുത ഇതി. 1

| | |
|---|---|
| വിജ്ഞാനം | = വിജ്ഞാനം |
| യജ്ഞം | = യജ്ഞത്തെ |
| തനുതേ | = ചെയ്യുന്നു. |
| കർമ്മാണി അപിച | = കർമ്മങ്ങളേയും |
| തനുതേ | = ചെയ്യുന്നു. |
| സർവേദേവാഃ | = ഇന്ദ്രാദികളായ ദേവന്മാരെല്ലാം |
| ജ്യേഷ്ഠം | = പ്രഥമജമായ |
| വിജ്ഞാനം | = വിജ്ഞാനമാകുന്ന |
| ബ്രഹ്മ | = ബ്രഹ്മത്തെ |
| ഉപാസതേ | = ഉപാസിക്കുന്നു = ധ്യാനിക്കുന്നു. |
| വിജ്ഞാനം ബ്രഹ്മ | = വിജ്ഞാനമാകുന്ന ബ്രഹ്മത്തെ |
| വേദചേത് | = അറിയുന്നു എങ്കിൽ, |
| തസ്മാത് | = അതിൽനിന്നു് = ആ ബ്രഹ്മത്തിൽ നിന്നു് |
| ന പ്രമാദ്യതി ചേത് | = തെററാതിരിക്കയാണെങ്കിൽ, |
| ശരീരേ | = ശരീരത്തിൽ |
| പാപ്മനഃ | = പാപ്മാക്കളെ = പാപങ്ങളെ |
| ഹിത്വാ | = ഉപേക്ഷിച്ചിട്ടു് |
| സർവാൻ കാമാൻ | = എല്ലാകാമങ്ങളേയും |
| സമശ്നുതേ | = വേണ്ടുംവണ്ണം അനുഭവിക്കുന്നു. |

ഭാഷ്യം—വിജ്ഞാനം യജ്ഞത്തെ ചെയ്യുന്നു. വിജ്ഞാനവാനാണല്ലോ ശ്രദ്ധാദികളോടുകൂടി യജ്ഞത്തെ ചെയ്യുന്നതു്. അതുകൊണ്ടാണു് വിജ്ഞാനത്തെ കർത്താവാക്കിപ്പറഞ്ഞതു്. വിജ്ഞാനം കർമ്മങ്ങളേയും ചെയ്യുന്നു. എല്ലാത്തിനും കർത്താവു വിജ്ഞാനമായതുകൊണ്ടു്, വിജ്ഞാനമയനായ ആത്മാവു ബ്രഹ്മമെന്നു പറഞ്ഞതു യുക്തംതന്നെ. എന്നുമാത്രമല്ല, ഇന്ദ്രാദികളായ എല്ലാ ദേവന്മാരും പ്രഥമജമായതുകൊണ്ടോ, സർവ്വപ്രവൃത്തികൾക്കും കാരണമായതുകൊണ്ടോ ജ്യേഷ്ഠമായ, വിജ്ഞാനമാകുന്ന ബ്രഹ്മത്തെ ഉപാസിക്കുന്നു—ധ്യാനിക്കുന്നു. വിജ്ഞാനമയമായ ആ ബ്രഹ്മത്തിൽ അഭിമാനത്തോടുകൂടി ഉപാസിക്കുന്നു എന്നു സാരം. അങ്ങനെ മഹത്ത്വമാകുന്ന ബ്രഹ്മത്തെ ഉപാസിക്കകൊണ്ടു്, അവർ ജ്ഞാനവും ഐശ്വര്യവുമുള്ളവരായിരിക്കുന്നു. ആ വിജ്ഞാനമാകുന്ന ബ്രഹ്മത്തെ അറിയുകയും അതുമാത്രം പോര, ബാഹ്യങ്ങളായ അനാത്മാക്കളെ ആത്മാവെന്നു വിചാരിച്ചുവന്നതിൻെറ വാസനനിമിത്തം, ബ്രഹ്മത്തെ ആത്മാവെന്നു വിചാരിക്കുന്നതിൽനിന്നു തെററിപോകാതിരിക്കയും ചെയ്യയാണെങ്കിൽ—അതായതു്, അന്നമയാദികളിൽ ആത്മാവെന്നവിചാരം വിട്ടു്, കേവലവും വിജ്ഞാനമയവുമായ ബ്രഹ്മത്തിൽ ആത്മത്വത്തെ ഭാവനചെയ്തുകൊണ്ടിരിക്കയാണെങ്കിൽ—ശരീരാഭിമാനനിമിത്തങ്ങളും ശരീരത്തിൽനിന്നുണ്ടായിട്ടുള്ളവയുമായ എല്ലാ പാപങ്ങളേയും ശരീരത്തിൽതന്നെ ഉപേക്ഷിച്ചിട്ടു്, (എല്ലാ പാപങ്ങളും ശരീരത്തെ ആത്മാവെന്നഭിമാനിക്കുന്നതുകൊണ്ടുണ്ടാകുന്നവയാണു്. വിജ്ഞാനമയമായ ബ്രഹ്മത്തെ ആത്മാവെന്നഭിമാനിക്കുമ്പോൾ, നിമിത്തം നശിക്കുന്നതിനാൽ, ഛത്രം നീക്കിക്കളഞ്ഞാൽ ഛായയില്ലാതാകുന്നതുപോലെ, അവ ഇല്ലാതാകുന്നതിനു ന്യായമുണ്ടു്.) വിജ്ഞാനമയമായ ബ്രഹ്മസ്വരൂപത്തെ പ്രാപിച്ചു്, അതിൽ സ്ഥിതിചെയ്യുന്ന എല്ലാ ഭോഗങ്ങളേയും വിജ്ഞാനമയമായ ആത്മാവുകൊണ്ടു വേണ്ടുംവണ്ണം അനുഭവിക്കും.

ഉപ—തസ്യൈഷ ഏവ ശാരീര ആത്മാ യഃ പൂർവ്വസ്യ 2

| | |
|---|---|
| യഃ ഏഷഃ വിജ്ഞാനമയഃ | = ഈ വിജ്ഞാനമയനെന്നു പറയുന്നതേതോ, |
| ഏഷഃ ഏവ | = ഇതുതന്നെയാണു് |
| തസ്യ പൂർവ്വസ്യ | = ആ മുമ്പിലത്തേതിനു് = മനോമയനു്, |

| | |
|---|---|
| ശാരീരഃ | = ശരീരത്തിലുള്ള = മനോമയമായ ശരീരത്തിലുള്ള |
| ആത്മാ | = ആത്മാവു്. |

ഭാഷ്യം—മുമ്പു പറഞ്ഞ മനോമയനു്, മനോമയമായ ശരീരത്തിലുള്ള ആത്മാവു്, ഈ വിജ്ഞാനമയൻ തന്നെയാണു്.

ഉപ—തസ്മാദ്വാ ഏതസ്മാദ്വിജ്ഞാനമയാത് അന്യോ ഽന്തര ആത്മാ ഽ ഽനന്ദമയഃ; തേനൈഷ പൂർണ്ണഃ; സ വാ ഏഷ പുരുഷവിധ ഏവ തസ്യ പുരുഷവിധതാമന്വയം പുരുഷവിധഃ 3

| | |
|---|---|
| തസ്മാത്വൈ | = അങ്ങനെയുള്ള പ്രസിദ്ധമായ |
| ഏതസ്മാത് വിജ്ഞാനമയാത് | = ഈ വിജ്ഞാനമയനിൽനിന്നു് |
| അന്യഃ | = അന്യവും |
| അന്തരഃ | = ഉള്ളിലുള്ളതുമായ |
| ആത്മാ | = ആത്മാവാണു്, |
| ആനന്ദമയഃ | = ആനന്ദമയൻ. |
| തേന | = അതിനാൽ = ആനന്ദമയനാൽ |
| ഏഷഃ | = ഇതു് = വിജ്ഞാനമയൻ |
| പൂർണ്ണഃ | = പൂർണ്ണനായിരിക്കുന്നു. |
| സഃ വൈ ഏഷഃ | = അങ്ങനെയുള്ള ഈ ആനന്ദമയൻ |
| പുരുഷവിധഃഏവ | = പുരുഷാകൃതിയിൽ ഉള്ളതു തന്നെയാണു്. |
| തസ്യ | = അതിന്റെ = വിജ്ഞാനമയന്റെ |
| പുരുഷവിധതാം | = പുരുഷാകാരതയെ |
| അനു | = അനുസരിച്ചു്, |
| അയം | = ഇതു് = ആനന്ദമയൻ |
| പുരുഷവിധഃ | = പുരുഷാകൃതിയിൽ ഉള്ളതായിരിക്കുന്നു. |

ഭാഷ്യം—അങ്ങനെയുള്ള ഈ വിജ്ഞാനമയനിൽനിന്നു് അന്യവും, അതിനുള്ളിലുള്ളതുമായ ആത്മാവാണു് ആനന്ദമയൻ, ആനന്ദമയൻ എന്നതു കാര്യാത്മാവെന്നറിയണം. എന്തെന്നാൽ, ഇതു്, അന്നമയം മുതലായ ഭൗതികങ്ങളായ കാര്യാത്മാക്കളെ പററിപ്പറയുന്ന അധികാരമാണു്. ഈ ആനന്ദമയൻ ആ അധികാരത്തിൽ ഉൾപ്പെട്ടതുമാണു്. ഇതിൽ കാണുന്ന 'മയട്'' എന്ന പ്രത്യയം, അന്നമയൻ, എന്നുള്ളതിനെന്നപോലെ, വികാ

രാത്ഥത്തിൽ കണ്ടിട്ടുമുണ്ടു്. അതുകൊണ്ടു് ആനന്ദമയൻ കാര്യാത്മാവാണെന്നറിയേണ്ടതാണു്. എന്നുമാത്രമല്ല, 'ആനന്ദമയമാത്മനാമുപസങ്ക്റാമതി' (ആനന്ദമയമായ ആത്മാവിനെ ഉപസംക്രമിക്കുന്നു) എന്നു് ഇനി പറയും. ഉപസംക്രമിക്കുക എന്നാൽ അതിക്രമിക്കുകയാണു്. ആത്മാവല്ലാത്ത കാര്യാത്മാക്കളെയാണു് സംക്രമിക്കുന്നതായി കണ്ടിട്ടുള്ളതു്. ആനന്ദമയനായ ആത്മാവിനെ, സംക്രമണക്രിയയ്ക്കു കർമ്മമായി ശ്രുതിയിൽ പറഞ്ഞിരിക്കയും ചെയ്യുന്നു. അന്നമയമായ ആത്മാവിനെ ഉപസംക്രമിക്കുന്നു എന്നതുപോലെതന്നെയാണു്, ആനന്ദമയമായ ആത്മാവിനെ ഉപസംക്രമിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതു്. ഉപസംക്രമണമെന്നാൽ പ്രാപ്തിയെന്നത്ഥം വച്ചുകൊണ്ടു്, ആനന്ദമയമായ ആത്മാവിനെ പ്രാപിക്കുന്നു എന്നു്, മേൽ പറഞ്ഞ ശ്രുതിക്കത്ഥം പറവാനും നിവൃത്തിയില്ല; എന്തെന്നാൽ, അതു് അധികാരത്തിനു വിരുദ്ധമാണു്; സംഭവിക്കുന്നതുമല്ല. ആത്മാവിനുഭേദമില്ലാത്തതുകൊണ്ടു് ആത്മാവിനെ ആത്മാവുകൊണ്ടുതന്നെ പ്രാപിക്ക എന്നതു സംഭവിക്കയില്ല. ബ്രഹ്മം ആത്മാവായിട്ടുള്ളതാണുതാനും. മുമ്പു പറഞ്ഞിട്ടുള്ള ലക്ഷണങ്ങളോടുകൂടിയതും, ആകാശാദികൾക്കു കാരണവും, കാര്യമല്ലാത്തതുമായ ബ്രഹ്മത്തിൽ ശിരസ്സു മുതലായ അവയവങ്ങളോടുകൂടിയ രൂപത്തെ കല്പിക്കുന്നതും ഉപപന്നമാകയില്ല. ''അദൃശ്യേ ഽനാത്മ്യേ ഽനിലയനേ ഽനിരുക്തേ'' ''അസ്ഥൂലമനണു'' ''നേതിനേത്യാത്മാ'' ഇത്യാദി ശ്രുതികൾ ബ്രഹ്മത്തിൽ എല്ലാ വിശേഷങ്ങളേയും നിഷേധിക്കുന്നു. ആനന്ദമയൻതന്നെ പരമാത്മാവെന്നു വിവക്ഷിച്ചിരിക്കയാണെങ്കിൽ, ശിരസ്സു മുതലായ അവയവങ്ങളോടുകൂടിയ ആനന്ദമയമായ ആത്മാവു പ്രത്യക്ഷമായി അനുഭവപ്പെടുന്നതിനാൽ, ബ്രഹ്മമില്ലെന്നുള്ള ആശങ്കയ്ക്കു് അവകാശമില്ലാത്തതിനാൽ ''അസന്നേവസഭവതി അസദ്ബ്രഹ്മേതി വേദചേത്'' എന്നുള്ള മന്ത്രോദാഹരണം അനുപപന്നമാവുകയും ചെയ്യും. ''ബ്രഹ്മ പുച്ഛം പ്രതിഷ്ഠാ'' എന്നു്, ബ്രഹ്മത്തേ പ്രതിഷ്ഠയായി വേറേ ഗ്രഹിച്ചിരിക്കുന്നതിനും ഉപപത്തിയില്ലാതെ പോകും. അതിനാൽ ആനന്ദമയൻ കാര്യത്തിൽ ഉൾപ്പെട്ടതുതന്നെയാണു്. അല്ലാതെ, പരമാത്മാവുതന്നെയാണെന്നു പറവാൻ പാടില്ല. ആനന്ദമെന്നതു വിദ്യാകർമ്മങ്ങളുടെ ഫലമാണു്. അതിൻെറ വികാരമാണു് ആനന്ദമയൻ. അതു വിജ്ഞാനമയനേക്കാൾ ഉള്ളിലുള്ളതാണു്. യജ്ഞാദി

ഹേതുവായ വിജ്ഞാനമയൻ ഉള്ളിലുള്ളതാണെന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടല്ലോ. ജ്ഞാനകർമ്മങ്ങളുടെ ഫലം, ഭോക്താവിനു പ്രയോജനപ്പെടുന്നതാകയാൽ ഏറ്റവുമുള്ളിലുള്ളതായിരിക്കും. ആനന്ദമയനായ ആത്മാവു്, മുമ്പിലുള്ളവയെക്കാൾ ഏറ്റവുമുള്ളിലുള്ളതുമാണു്. എന്നു മാത്രമല്ല, പ്രിയത്തേയോ പ്രിയസാധനത്തേയോ ഉദ്ദേശിച്ചാണു്, കർത്താവു വിദ്യാകർമ്മങ്ങളെ അനുഷ്ഠിക്കുന്നതു്. അതിനാൽ ഫലരൂപങ്ങളായ പ്രിയാദികൾക്കു് ആത്മസന്നികർഷമുള്ളതുകൊണ്ടു്, വിജ്ഞാനമയൻ ഉള്ളിലുള്ളതാണെന്നു പറയുന്നതു യുക്തംതന്നെ. പ്രിയാദിവാസനകളെക്കൊണ്ടുണ്ടാകുന്നതും വിജ്ഞാനമയനെ ആശ്രയിച്ചിരിക്കുന്നതുമായ ആനന്ദമയൻ സ്വപ്നത്തിൽ, സാക്ഷിയായ ചൈതന്യത്താൽ അറിയപ്പെടുന്നതുകൊണ്ടു്, അതു മുഖ്യാത്മാവായിരിക്കുവാൻ തരമില്ല.

ഉപ: — തസ്യ പ്രിയമേവ ശിരഃ; മോദോ ദക്ഷിണഃ പക്ഷഃ; പ്രമോദ ഉത്തരഃ പക്ഷഃ; ആനന്ദ ആത്മാ; ബ്രഹ്മ പുച്ഛം പ്രതിഷ്ഠാ; തദപ്യേഷ ശ്ലോകോ ഭവതി. 4

| | |
|---|---|
| തസ്യ | = അതിന്നു് = ആനന്ദമയനു് |
| പ്രിയം ഏവ | = പ്രിയംതന്നെ = ഇഷ്ടപുത്രാദികളെ കാണുന്നതുകൊണ്ടുള്ള പ്രിയംതന്നെയാണു് |
| ശിരഃ | = ശിരസ്സു്. |
| മോദഃ | = മോദം = പ്രിയലാഭംകൊണ്ടുണ്ടാകുന്ന ഹർഷം |
| ദക്ഷിണഃ പക്ഷഃ | = വലത്തേ പക്ഷമാകുന്നു. |
| പ്രമോദഃ | = പ്രമോദം = കലശലായ ഹർഷം |
| ഉത്തരഃ പക്ഷഃ | = ഇടത്തേ പക്ഷമാകുന്നു. |
| ആനന്ദഃ | = ആനന്ദം = സുഖം |
| ആത്മാ | = ആത്മാവാകുന്നു. |
| ബ്രഹ്മ | = ബ്രഹ്മം |
| പുച്ഛം | = പുച്ഛമാകുന്ന |
| പ്രതിഷ്ഠാ | = പ്രതിഷ്ഠയാകുന്നു. |
| തദ് അപി | = ആ അർത്ഥത്തിലും |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം |
| ഭവതി | = ഉണ്ടു്. |

ഭാഷ്യം — ആ ആനന്ദമയനായ ആത്മാവിന്ന്, ഇഷ്ടപുത്രാദികളെ കാണുന്നതുകൊണ്ടുള്ള പ്രിയം, ശിരസ്സുപോലെ പ്രാധാന്യമുള്ളതായതുകൊണ്ട്, ശിരസ്സാകുന്നു. മോദമെന്നുള്ളതു പ്രിയലാഭം കൊണ്ടുണ്ടാകുന്ന ഹർഷമാകുന്നു. അതാണ് ആനന്ദമയന്റെ ദക്ഷിണപക്ഷം. പ്രകൃഷ്ടമായ ഹർഷം ഉത്തരപക്ഷമത്രേ, ആനന്ദമെന്നുള്ള പൊതുവേയുള്ള സുഖമാണ്. അതാണ് പ്രിയാദികളായ സുഖാവയവങ്ങളുടെ ആത്മാവ്. അവയിൽ അനുസ്യൂതമായിരിക്കുന്നതിനാൽ ആനന്ദമെന്നു പറയുന്നത് പരമായ ബ്രഹ്മംതന്നെ. അതു, ശുഭകർമ്മത്താൽ ഉണ്ടാകുന്നതും പുത്രമിത്രാദി വിഷയവിശേഷമാകുന്ന ഉപാധിയോടുകൂടിയതും, തമസ്സുകൊണ്ടുള്ള ആവരണമില്ലാതെ തെളിഞ്ഞിരിക്കുന്നതുമായ അന്തഃകരണവൃത്തിവിശേഷത്തിൽ അഭിവ്യക്തമാകുന്നു. അതു ലോകത്തിൽ, വിഷയസുഖമെന്നു പ്രസിദ്ധമായിരിക്കുന്നു. അങ്ങനെയുള്ള അന്തഃകരണവൃത്തിവിശേഷമുണ്ടാകുന്നതിനുകാരണമായ കർമ്മം നിലനില്ക്കാത്തതാകകൊണ്ടാണ്, ആ സുഖം ക്ഷണികമായിരിക്കുന്നത്. അന്തഃകരണം, തമസ്സിനെ നീക്കുന്ന തപസ്സുകൊണ്ടും, വിദ്യകൊണ്ടും, ബ്രഹ്മചര്യംകൊണ്ടും, ശ്രദ്ധകൊണ്ടും, എത്രത്തോളം നിർമ്മലമായിത്തീരുന്നുവോ, അത്രത്തോളം, ശുദ്ധവും പ്രസന്നവുമായ അന്തഃകരണത്തിൽ ആനന്ദവിശേഷം ഉൽകൃഷ്ടമായും വിപുലമായും തീരുന്നതാണ്. ''രസോവൈ രസഃ, രസംഹ്യേവായം ലബ്ധ്വാഽഽനന്ദീഭവതി'' എന്ന് ഇനിയും പറയും. ''ഏഷഹ്യേവാഽഽനന്ദയതി: ഏതസ്യൈവാഽഽനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി'' എന്നു വേറേ ശ്രുതിയുമുണ്ട്. ഇങ്ങനെ കാമോപശമത്തിന്റെ ഉൽക്കർഷത്തെ അനുസരിച്ച്, മേന്മേൽ ശതഗുണമായ ഉൽക്കർഷം ആനന്ദത്തിനുണ്ടാകുമെന്നു മേൽപറയും. ഇങ്ങനെ പരമാത്മ ബ്രഹ്മവിജ്ഞാനത്തെഅനുസരിച്ച് ഉൽക്കർഷത്തെപ്രാപിക്കുന്ന ആനന്ദമയമായ ആത്മാവിന്ന്, പരമായും, സത്യജ്ഞാനാനന്തലക്ഷണമായും ഉള്ള യാതൊരു ബ്രഹ്മമാണോ പ്രകൃതമായിട്ടുള്ളത്, ഏതു ബ്രഹ്മത്തെ അറിയുന്നതിനുവേണ്ടിയാണോ അന്നാദിമയങ്ങളായ അഞ്ചുകോശങ്ങളും ഉപന്യസിക്കപ്പെട്ടത്, ഏതാണോ അവയ്ക്കുള്ളിൽ ഇരിക്കുന്നത്, ഏതിനെക്കൊണ്ടാണോ അവയെല്ലാം ആത്മാവുള്ളവയായിരിക്കുന്നത്, ആ ബ്രഹ്മം പുച്ഛമാകുന്ന പ്രതിഷ്ഠയാകുന്നു. അതുതന്നെയാണ് അവിദ്യാപരികല്പിതമായ എല്ലാ ദ്വൈതത്തിനും അവസാനമായും അദ്വൈതമായുമിരിക്കുന്ന

തു്. ആനന്ദമയൻ ഏകത്വത്തിലാണു് അവസാനിക്കുന്നതു്. അതിനാൽ ഏകവും അവിദ്യാകല്പിതമായ ദ്വൈതത്തിന്റെ അവസാനമായിട്ടുള്ളതും അദ്വൈതവും ആയ ബ്രഹ്മം ഉണ്ടു്. അതാണു് ആനന്ദമയന്റെ പ്രതിഷ്ഠയായിരിക്കുന്നതു്. ഇങ്ങനെ ആനന്ദമയന്റെ പ്രതിഷ്ഠയായിട്ടുള്ള ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നതിൽ താല്പര്യമുള്ള ഈ ശ്ലോകവുമുണ്ടു്.

തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ലിയെന്ന രണ്ടാമദ്ധ്യായത്തിൽ അഞ്ചാമത്തെ അനുവാകം കഴിഞ്ഞു.

ഉപ—അസന്നേവ സ ഭവതി, അസദ്ബ്രഹ്മേതി വേദചേത്;
അസ്തി ബ്രഹ്മേതി ചേദ്വേദ, സന്തമേനം തതോ-
വിദുരിതി. 1

| | |
|---|---|
| ബ്രഹ്മ | = ബ്രഹ്മം |
| അസത് | = അസത്താകുന്നു |
| ഇതി | = എന്നു് |
| വേദചേത് | = അറിയുന്നുവെങ്കിൽ, |
| സഃ | = അവൻ |
| അസൻ ഏവ | = അസത്തായിട്ടുതന്നെ |
| ഭവതി | = ഭവിക്കുന്നു. |
| ബ്രഹ്മ അസ്തി ഇതി | = ബ്രഹ്മം ഉണ്ടെന്നു |
| വേദചേത് | = അറിയുന്നു എങ്കിൽ |
| തതഃ | = അതിനാൽ |
| ഏനം | = ഇവനേ |
| സന്തം | = സത്തെന്നു് |
| വിദുഃ | = സാധുക്കൾ അറിയുന്നു. |

ഭാഷ്യം—ബ്രഹ്മം ഇല്ലെന്നു വിചാരിക്കുന്നവൻ ഇല്ലാത്തവനേപ്പോലെതന്നെയായിത്തീരും. അവന്നു പുരുഷാർത്ഥസംബന്ധമുണ്ടാകയില്ലെന്നു സാരം. അതിന്നു വിപരീതമായിട്ടു്, സർവ്വവികല്പങ്ങൾക്കും ആസ്പദമായും, സർവ്വപ്രവൃത്തികൾക്കും ബീജമായും, എല്ലാവിശേഷങ്ങളും അസ്തമിച്ചിട്ടുള്ളതായുമുള്ള ബ്രഹ്മം ഉണ്ടെന്നു് അറിയുകയാണെങ്കിൽ, — ബ്രഹ്മം ഇല്ലെന്നു്

ആശങ്കിക്കുന്നതെന്തുകൊണ്ടെന്നു ചോദിക്കയാണെങ്കിൽ, ബ്രഹ്മം വ്യവഹാരാതീതമായതുകൊണ്ടെന്നുത്തരം. വാക്കുകൊണ്ടുണ്ടാകുന്നതു മാത്രമായ വ്യവഹാരവിഷയത്തിൽ ഉണ്ടെന്നുള്ള ഭാവനയോടുകൂടിയ ബുദ്ധി, അതിനു വിപരീതമായ വ്യവഹാരാതീതത്തെ, ഇല്ലെന്നു വിചാരിക്കുന്നു. വ്യവഹാരവിഷയമായ ഘടം മുതലായതു് ഉള്ളതാണെന്നും, അതിനുവിപരീതമായതു് അസത്താണെന്നും പ്രസിദ്ധമാണല്ലോ. അതുപോലേ വ്യവഹാരത്തിനു് അവിഷയമായതുകൊണ്ടു് ബ്രഹ്മത്തേയും ഇല്ലെന്നു ശങ്കിക്കാവുന്നതാണു്. അതുകൊണ്ടാണു് ബ്രഹ്മം ഉണ്ടെന്നറികയാണെങ്കിൽ എന്നു പറയുന്നതു്- അങ്ങനെ അറിയുന്നവനെ ബ്രഹ്മവിത്തുകൾ, വിദ്യമാനമായ [ഉള്ള] ബ്രഹ്മത്തിൻെറ സ്വരൂപത്തിൽ പരമാത്ഥത്തിൽ ഉള്ള ആത്മാവിനെ പ്രാപിച്ചവനെന്നു വിചാരിക്കുന്നു. അവനും, മററുള്ളവക്കു് ബ്രഹ്മത്തെപ്പോലേ അറിയപ്പെടേണ്ടവനായിത്തീരുന്നു എന്നത്ഥം. അഥവാ, ബ്രഹ്മം ഇല്ലെന്നു് വിചാരിക്കുന്നവൻ ശ്രദ്ധയില്ലാത്തവനായതുകൊണ്ടു്, വർണ്ണാശ്രമാദിവ്യവസ്ഥാരൂപമായ എല്ലാ സന്മാഗ്ഗവും അവനു് ഇല്ലാതെയാകും. എന്തെന്നാൽ അവ ഒന്നും അവനു ബ്രഹ്മത്തെ പ്രാപിക്കുന്നതിനുപകാരപ്പെടുകയില്ലല്ലോ. അതിനാൽ നാസ്തികനായ അവൻ ലോകത്തിൽ അസത്തെന്നു—അസാധുവെന്നു — പറയപ്പെടുന്നു. അതിനു വിപരീതമായിട്ടു് ബ്രഹ്മം ഉണ്ടെന്നറിയുന്നതാരോ, അവൻ ശ്രദ്ധയുള്ളവനായതിനാൽ, ആ ബ്രഹ്മത്തെ പ്രാപിക്കുന്നതിനു കാരണമായ, വർണ്ണാശ്രമാദിവ്യവസ്ഥാരൂപമായ സന്മാഗ്ഗത്തെ വേണ്ടവിധത്തിൽ പ്രാപിക്കുന്നു. അതിനാൽ അവനെ സാധുക്കൾ സന്മാഗ്ഗസ്ഥിതനെന്നു വിചാരിക്കുന്നു. അതിനാൽ ബ്രഹ്മം ഉണ്ടെന്നുതന്നെ വിചാരിക്കണമെന്നു വാക്യാത്ഥം.

ഉപ—തസ്യൈഷ ഏവ ശാരീര ആത്മാ യഃ പൂവ്വസ്യ. 2

| | |
|---|---|
| തസ്യ പൂവ്വസ്യ | = ആ മുമ്പുപറഞ്ഞ വിജ്ഞാനമയനു്, |
| യഃ ഏഷഃ ആനന്ദമയഃ | = ഈ ആനന്ദമയൻ ഏതോ |
| ഏഷഃ ഏവ | = ഇതുതന്നെയാണു് |
| ശാരീരഃ | = വിജ്ഞാനമയമായ ശരീരത്തിലുള്ള |
| ആത്മാ | = ആത്മാവു്. |

ഭാഷ്യം—ആ മുമ്പുപറഞ്ഞ വിജ്ഞാനമയന്‍ വിജ്ഞാനമയമായ ശരീരത്തിലുള്ള ആത്മാവു്, ഈ ആനന്ദമയൻതന്നെയാണു്. അതിനെക്കുറിച്ചു്, ഇല്ലെന്നുള്ള ആശങ്കയില്ല. യാതൊരു വിശേഷവുമില്ലാത്തതായതുകൊണ്ടു്, ബ്രഹ്മത്തെക്കുറിച്ചു് ഇല്ലെന്നുള്ള ആശങ്ക യുക്തംതന്നെ. ബ്രഹ്മം എല്ലാവക്കും പൊതുവായിട്ടുള്ളതാണല്ലോ. ആ സ്ഥിതിക്കു അതു് എല്ലാവക്കും വ്യവഹാരവിഷയമായിരിക്കണം; എന്നാൽ അങ്ങനെ ഇരിക്കുന്നുമില്ല; അതുകൊണ്ടും ബ്രഹ്മത്തെക്കുറിച്ചു്, ഇല്ലെന്നുള്ള ശങ്കയുണ്ടാകുന്നു.

ഉപ—അഥാതോ ഽനുപ്രശ്നാഃ—ഉതാവിദ്വാനമുംലോകം പ്രേത്യകശ്ചന ഗച്ഛതീ3? ആഹോവിദ്വാനമുംലോകം പ്രേത്യകശ്ചിത്സമശ്നുതാ3 ഉ? 3

അതഃ = ഇങ്ങനെയായതുകൊണ്ടു്,
അഥ = ഇനി,
അനുപ്രശ്നാഃ = അനുപ്രശ്നങ്ങൾ=ആചാര്യൻ പറഞ്ഞതിനെപ്പററി ശ്രോതാവായ ശിഷ്യന്റെ പ്രശ്നങ്ങൾ പറയുന്നു:—
അവിദ്വാൻ കശ്ചന = അവിദ്വാനായ ഒരുവൻ
പ്രേത്യ = ഇവിടെനിന്നുപോയിട്ടു്=മരിച്ചിട്ടു്
അമുംലോകം = അങ്ങേലോകത്തെ = പരമാത്മാവിനെ
ഉത് ഗച്ഛതി = ഗമിക്കുന്നുവോ?
വിദ്വാൻ കശ്ചിത് = വിദ്വാനായ ഒരുവൻ
പ്രേത്യ = മരിച്ചിട്ടു്
അമുംലോകം = പരമാത്മാവിനെ
ഉതാഹോ സമശ്നുതേ= പ്രാപിക്കുന്നുവോ?

ഭാഷ്യം—മേൽപറഞ്ഞപ്രകാരമായതുകൊണ്ടു്, ഇനി, ആചാര്യൻ പറഞ്ഞതിനെപ്പററി ശിഷ്യന്റെ ചോദ്യങ്ങളെ പറയുന്നു:—ആകാശാദി കാരണമായതുകൊണ്ടു് ബ്രഹ്മം, വിദ്വാനും അവിദ്വാനും പൊതുവായിട്ടുള്ളതാണല്ലോ. അതിനാൽ, അവിദ്വാനും, ബ്രഹ്മപ്രാപ്തിയെ ആശങ്കിക്കുന്നു. അവിദ്വാനായ ഒരുവൻ മരിച്ചതിന്റെശേഷം പരമാത്മാവിനെ പ്രാപിക്കുമോ? ഇവിടെ അതോ പ്രാപിക്കയില്ലയോ? എന്നുള്ള രണ്ടാ

മത്തെ ചോദ്യവും കണ്ടുകൊള്ളണം. എന്തെന്നാൽ, അനുപ്രശ്നങ്ങളെ എന്നു ബഹുവചനമായിട്ടാണല്ലോ പറഞ്ഞിട്ടുള്ളതു്. അടുത്തുപറവാൻപോകുന്ന രണ്ടു പ്രശ്നങ്ങരം വിദ്വാനെ സംബന്ധിച്ചുള്ളവയാണു്. ബ്രഹ്മം പൊതുവായ കാരണമാണെങ്കിലും അവിദ്വാൻ അതിനെ പ്രാപിക്കയില്ലെങ്കിൽ, വിദ്വാനും അതിനെ പ്രാപിക്കാതിരിക്കുമോ എന്നാശങ്കിക്കുന്നു. അതിനാൽ, അവനെക്കുറിച്ചുള്ള പ്രശ്നമാണു് 'ആഹോ വിദ്വാൻ' ഇത്യാദി. വിദ്വാനായ (ബ്രഹ്മവിത്തായ) ഒരുത്തൻ ഈ ലോകത്തിൽനിന്നു പോയതിൻെറശേഷം പരമാത്മാവിനെ പ്രാപിക്കുമോ? 'സമശ്നുതേ + ഉ' എന്നിരിക്കുമ്പോരം അയാദേശവും യകാരലോപവും ചെയ്തതിൻെറശേഷം അകാരത്തിനു പ്ളുതിവന്നാണു 'സമശ്നുതാ3ഉ' എന്നാകുന്നതു്. പിന്നാലെവരുന്ന കാരത്തെ മുമ്പോ കൊണ്ടുപോയി മുമ്പുള്ള 'ഉത' എന്നതിൽനിന്നു 'ത' എന്നു എടുത്തുചേർത്തു 'ഉതആഹോ' എന്നന്വയിക്കണം. അവിദ്വാൻ എന്നപോലെ, വിദ്വാനും പരമാത്മാവിനെ പ്രാപിക്കയില്ലയോ? എന്നു വേറൊരു പ്രശ്നവും കണ്ടുകൊള്ളണം. അഥവാ, വിദ്വാനെക്കുറിച്ചൊന്നും അവിദ്വാനെക്കുറിച്ചു മറെറാന്നും ഇങ്ങനെ രണ്ടു പ്രശ്നങ്ങളേ ഉള്ളു എന്നും പറയാം. ബഹുവചനമാകട്ടെ, സാമർത്ഥ്യത്താൽ വന്നുകൂടുന്ന മററുപ്രശ്നങ്ങളെ അപേക്ഷിച്ചുള്ളതാകയാൽ ചേരുന്നതാണു്. ''അസദ്ബ്രഹ്മേതിവേദചേത്'' ''അസ്തിബ്രഹ്മേതിചേദ്വേദ'' എന്നു ശ്രുതിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു, ഉണ്ടോഇല്ലയോ എന്നാണു സംശയം. അതിൽനിന്നു ഉണ്ടോ ഇല്ലയോ എന്നുള്ള പ്രഥമപ്രശ്നം അർത്ഥത്താൽ വന്നുകൂടുന്നു. ബ്രഹ്മത്തിനു പക്ഷപാതമില്ലാത്തതുകൊണ്ടു, അവിദ്വാൻ പരമാത്മാവിനെ പ്രാപിക്കുമോ ഇല്ലയോ എന്നുള്ളതു രണ്ടാമത്തെ അനുപ്രശ്നം. ബ്രഹ്മം രണ്ടുപേർക്കും തുല്യമായതുകൊണ്ടു, അവിദ്വാനെന്നപോലെ വിദ്വാനും ഗമനമില്ലെന്നാശങ്കിച്ചുകൊണ്ടു, വിദ്വാൻ ബ്രഹ്മത്തെ പ്രാപിക്കുമോ ഇല്ലയോ എന്നു മൂന്നാമത്തെപ്രശ്നം. ഇവയ്ക്കുത്തരംപറവാനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു- അതിൽ ഉണ്ടെന്നുള്ളതുതന്നെ ആദ്യം പറയുന്നു. ''സത്യംജ്ഞാനമനന്തംബ്രഹ്മ'' എന്നു പറഞ്ഞ സത്യത്വം എങ്ങനെയാണെന്നു കാണിക്കുന്നതിനായിട്ടാണു ഇതു പറയുന്നതു്. ഉള്ളതാണെന്നു പറയുന്നതുകൊണ്ടുതന്നെ സത്യമാണെന്നു സിദ്ധിക്കും. ''സദേവസത്യം'' എന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ

ഗ്രന്ഥത്തിനു ഇങ്ങനെയാണത്ഥമെന്നു എങ്ങനെ അറിയാമെന്നു ചോദിച്ചാൽ, ഇതിലെ ശബ്ദങ്ങരം ഈ അത്ഥത്തിനനുസരിച്ചിരിക്കുന്നതുകൊണ്ടെന്നുത്തരം. ''തത്സത്യമിത്യാചക്ഷതേ'' ''യ ദേഷ ആകാശ ആനന്ദോനസ്യാത്''' ഇത്യാദികളായ ഉത്തരവാക്യങ്ങരം ഈ അത്ഥത്തോടു അന്വയമുള്ളവയാണല്ലോ.

അതിൽ ബ്രഹ്മം അസത്തുതന്നെയാണെന്നു ആശങ്കയുണ്ടു്; എങ്ങനെ എന്നാൽ,—ഉള്ളതേതോ, അതിനെ ഘടം മുതലായതിനെപ്പോലെ, വിശേഷരൂപത്തിൽ ഗ്രഹിക്കാം. ശശവിഷാണം മുതലായതുപോലെ ഇല്ലാത്തതു നമുക്കു് ഗ്രഹണവിഷയമാകയില്ല. ബ്രഹ്മം അങ്ങനെ ഗ്രഹിക്കപ്പെടുന്നില്ലാത്തതാണു്. അതിനാൽ—വിശേഷരൂപത്തിൽ ഗ്രഹിക്കപ്പെടാത്തതിനാൽ—അതു് ഇല്ല.

സമാധാനം—ഈ ആശങ്ക ശരിയല്ല. എന്തെന്നാൽ, ബ്രഹ്മം ആകാശാദി കാരണമാകുന്നു. ആകാശം മുതലായ, ബ്രഹ്മത്തിൽനിന്നുണ്ടായിട്ടുള്ള കാര്യങ്ങളെല്ലാം ഗ്രഹിക്കപ്പെടുന്നതുകൊണ്ടു്, ബ്രഹ്മം ഇല്ലാത്തതല്ല. ഘടം അങ്കുരം മുതലായവസ്തു കാരണമായ, മൃത്തു്, ബീജം മുതലായതുപോലെ, ഏതിൽനിന്നാണോ ഏതെങ്കിലും ഒന്നുണ്ടാകുന്നതു്, അതു് ഉള്ളതായിട്ടാണു് ലോകത്തിൽ കണ്ടിട്ടുള്ളതു്. അതിനാൽ, ആകാശാദിക്കു കാരണമാകയാൽ ബ്രഹ്മം ഉണ്ടു്. ഇല്ലാത്തതിൽനിന്നുണ്ടായതായി എന്തെങ്കിലും ഒരു കാര്യം ലോകത്തിൽ അറിയപ്പെട്ടിട്ടില്ല. നാമരൂപാദിയായ കാര്യം അസത്തിൽനിന്നുണ്ടാകുന്നതാണെങ്കിൽ, അതിനു് ആത്മാവില്ലാത്തതിനാൽ, അതു ഗ്രഹിക്കപ്പെടാതെയിരിക്കുമായിരുന്നു. എന്നാൽ ഗ്രഹിക്കപ്പെടുന്നുണ്ടുതാനും. അതിനാൽ ബ്രഹ്മം ഉണ്ടു്. അസത്തിൽനിന്നുണ്ടാകുന്നതാണു കാര്യമെങ്കിൽ, അതു്, ഗ്രഹിക്കപ്പെടുന്നതായിരുന്നാലും അസത്തിൽ ചേൎന്നതായിത്തന്നെ ഇരിക്കും. ആകാശാദി കാര്യം അങ്ങനെയല്ല, അതിനാൽ ബ്രഹ്മം ഉള്ളതാണു്. ''തൽക്കഥമസതഃ സജ്ജായേത?'' എന്നുള്ള വേറെ ശ്രുതി, യുക്തിക്കനുസരിച്ചു് അസത്തിൽനിന്നു സത്തു ജനിക്കുക എന്നതു സംഭവിക്കയില്ലെന്നു പറയുന്നു. അതിനാൽ ബ്രഹ്മം സത്തുതന്നെയാണെന്നു പറയുന്നതു യുക്തംതന്നെ.

പൂർവപക്ഷം—ബ്രഹ്മം, മൃത്തു്, ബീജം (വിത്തു്) മുതലായതുപോലെ കാരണമാണെങ്കിൽ അചേതനവുമായിരിക്കും.

സമാധാനം—ബ്രഹ്മം അചേതനമല്ല. എന്തെന്നാൽ, അതു കാമിക്കുന്നതാണു് (കാമിക്കുക എന്ന ക്രിയയുടെ കർത്താവാണു്.) അചേതനമായിട്ടുള്ളതു് കാമിക്കുന്നതായി ലോകത്തിൽ ഇല്ല. ബ്രഹ്മം സർവജ്ഞമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ കാമയിതൃത്വവും ഉപപന്നംതന്നെ.

പൂർവപക്ഷം—ബ്രഹ്മത്തിനു കാമയിതൃത്വമുണ്ടെങ്കിൽ, നമ്മളെയുംമററുംപോലെ അതും അനാപ്തകാമമാണെന്നു (കാമങ്ങളെല്ലാം ലഭിച്ചിട്ടില്ലാത്തതാണെന്നു്) വരുമല്ലോ.

സമാധാനം—അങ്ങനെ വരികയില്ല. എന്തെന്നാൽ, ബ്രഹ്മം സ്വതന്ത്രമാകുന്നു. കാമാദിദോഷങ്ങൾ മററുള്ളവരെ അടിമപ്പെടുത്തി പ്രവർത്തിപ്പിക്കുന്നതുപോലേ പ്രവർത്തിപ്പിക്കുന്നവയല്ല ബ്രഹ്മത്തിന്റെ കാമങ്ങൾ. അവ, സത്യജ്ഞാനസ്വരൂപങ്ങളും, ബ്രഹ്മത്തിന്റെ സ്വാത്മഭൂതങ്ങളായതുകൊണ്ടു വിശുദ്ധങ്ങളുമാകുന്നു. അവയാൽ ബ്രഹ്മം പ്രവർത്തിപ്പിക്കപ്പെടുന്നില്ല. എന്നാൽ, പ്രാണികളുടെ കർമ്മങ്ങളെ അപേക്ഷിച്ചു് അവയെ പ്രവർത്തിപ്പിക്കുന്നതു ബ്രഹ്മമാകുന്നു. അതിനാൽ ബ്രഹ്മത്തിനു കാമങ്ങളിൽ സ്വാതന്ത്ര്യമുണ്ടു്. അതുകൊണ്ടു് ബ്രഹ്മം അനാപ്തകാമമല്ല. എന്നുമാത്രമല്ല, മററുള്ളവരുടെ കാമങ്ങൾ, അനാത്മഭൂതങ്ങളും, ധർമ്മാദി നിമിത്തങ്ങളുടേയും, ആത്മാവിനുപുറമെയുള്ള, കാര്യം, കരണം, മററു സാധനങ്ങൾ ഇവയുടേയും അപേക്ഷയുള്ളവയും ആയിരിക്കുന്നതുപോലെ ബ്രഹ്മത്തിന്റെ കാമങ്ങൾക്കു നിമിത്താദികളുടെ അപേക്ഷയില്ല. അവ ബ്രഹ്മത്തിൽനിന്നു് വേറേയുള്ളവയല്ല. ഇതു പറയുന്നു:—

ഉപ—സോ ഽകാമയത ബഹു സ്യാം പ്രജായേയേതി; സ
തപോ ഽതപ്യത;
സ തപസ്തപ്ത്വാ ഇദംസർവമസൃജത യദിദം കിഞ്ച. 4

സഃ = ആ ആത്മാവു്,

അഹം ബഹുസ്യാം = എനിക്കു പലതായിത്തീരണം,

| | |
|---|---|
| അഹം പ്രജായേയ | = എനിക്കു ജനിക്കണം. |
| ഇതി അകാമയത | = എന്നുകാമിച്ചു. |
| സഃ | = ആ ആത്മാവു് |
| തപഃ | = തപസ്സിനെ } = തപസ്സുചെയ്തു |
| അതപ്യത | = തപിച്ചു } |
| സഃ | = ആ ആത്മാവു് |
| തപഃ തപ്ത്വാ | = തപസ്സുചെയ്തിട്ടു് |
| യദ്കിംച ഇദം | = ഈ ജഗത്തെന്തെല്ലാമാണോ, |
| ഇദം സർവം | = ഇതെല്ലാം |
| അസൃജത | = സൃഷ്ടിച്ചു. |

ഭാഷ്യം—ആകാശത്തിനു കാരണമായ ആത്മാവു്, ''എനിക്കു പലതായിത്തീരണം'' എന്നുകാമിച്ചു. ഏകമായിരിക്കുന്ന വസ്തുവിനു് മറെറാരു വസ്തുവിൽ പ്രവേശിക്കാതെ ബഹുത്വം സംഭവിക്കുന്നതെങ്ങനെ എന്നുപറയുന്നു:—'എനിക്കു ജനിക്കണം' എന്നുകാമിച്ചു. പുത്രോൽപത്തികൊണ്ടു് ഒരാൾ പലതായിത്തീരുന്നതുപോലെ, മറെറാരുവസ്തുവായിട്ടു പലതായിത്തീരുന്നതിനെയല്ല ഇവിടെ പറഞ്ഞിരിക്കുന്നതു്; ആത്മാവിൽ വെളിപ്പെടാതെ സ്ഥിതിചെയ്യുന്ന നാമരൂപങ്ങളുടെ അഭിവ്യക്തി (വെളിപാടു) കൊണ്ടു് പലതായിത്തീരുന്നതിനെയാണു്. ആത്മാവിൽ സ്ഥിതിചെയ്യുന്നതും അഭിവ്യക്തമല്ലാത്തതുമായ നാമവും രൂപവും, വ്യാകരിക്കുമ്പോൾ, ആത്മസ്വരൂപത്തെ വിടാതേയും എല്ലാ അവസ്ഥകളിലും, ദേശംകൊണ്ടും കാലംകൊണ്ടും ബ്രഹ്മത്തിൽനിന്നു വേർപെടാതെയുമാണു് വ്യാകരിക്കുന്നതു്. ഇങ്ങനെ നാമരൂപങ്ങൾ വ്യാകരിക്കുന്നതാണു ബ്രഹ്മം പലതായിത്തീരുക എന്നുള്ളതു്. നിരവയവമായ ബ്രഹ്മത്തിനു വേറെവിധത്തിൽ ബഹുത്വമോ അല്പത്വമോ ഉണ്ടാകുവാൻ ന്യായമില്ല. ആകാശത്തിനു് ബഹുത്വവും അല്പത്വവും മററുവസ്തുക്കളാൽ ഉണ്ടാക്കപ്പെടുന്നതുതന്നെയാണല്ലോ. അതുപോലെ ആത്മാവു് ബഹുവായിത്തീരുന്നതു് നാമരൂപങ്ങളാകുന്ന ഉപാധികൾനിമിത്തംതന്നെയാണു്. ആത്മാവിൽനിന്നുഭിന്നമായും, ആത്മാവല്ലാത്തതായും, ദേശംകൊണ്ടോ കാലംകൊണ്ടോ ആത്മാവിൽനിന്നു വേർപെട്ടതായും ഒരു വസ്തു, സൂക്ഷ്മമായോ, വ്യവഹിതമായോ, ദൂരസ്ഥമായോ, ഭൂതമായോ, വർത്തമാനമായോ, ഭവിഷ്യത്തായോ ഇല്ല. അതി

നാൽ ഏതവസ്ഥയിലും നാമരൂപങ്ങരം ബ്രഹ്മാത്മകങ്ങരം തന്നെ. എന്നാൽ ബ്രഹ്മം നാമരൂപാത്മകമല്ല. ബ്രഹ്മത്തെത്ത ള്ളിയാൽ നാമവും രൂപവുമില്ലെന്നുള്ളതുകൊണ്ടാണു് നാമരൂപ ങ്ങരം ബ്രഹ്മാത്മകങ്ങളെന്നു പറയുന്നതു്. ഈ നാമരൂപങ്ങളാ കുന്ന ഉപാധികളെക്കൊണ്ടാണു ബ്രഹ്മം, ജ്ഞാതാവായും, ജ്ഞേയമായും, ജ്ഞാനമായും മററും എല്ലാവിധത്തിലുള്ള വ്യ വഹാരങ്ങരംക്കും ആസ്പദമായിരിക്കുന്നതും. ആ ആത്മാവു് മേൽ പറഞ്ഞപ്രകാരം പലതായിത്തീരണമെന്നും, അതിനായി ജനി ക്കണമെന്നും ആഗ്രഹിച്ചുകൊണ്ടു തപസ്സുചെയ്തു. തപസ്സെന്നു പറയുന്നതു ജ്ഞാനമാണു്. ''യസ്യജ്ഞാനമയംതപഃ'' എന്നു വേറെ ശ്രുതിയുണ്ടു്. ആപ്തകാമനായതുകൊണ്ടു വേറെവിധത്തി ലുള്ള തപസ്സു സംഭവിക്കയുമില്ല. അങ്ങനെയുള്ള തപസ്സുചെയ്തു സൃഷ്ടിക്കപ്പെടുവാൻ പോകുന്ന ജഗത്തിൻെറ രചനമുതലായതി നെസംബന്ധിച്ചു ആലോചനചെയ്തു എന്നുസാരം. ആ ആത്മാവു ഇപ്രകാരം ആലോചിച്ചതിൻെറശേഷം, പ്രാണികളുടെ കർമ്മ ങ്ങരം മുതലായ നിമിത്തങ്ങരംക്കനുരൂപമായി, അവരവരുടെ അനുഭവത്തിനുചിതമായ ദേശത്തിലും, കാലത്തിലും, നാമത്തി ലും, രൂപത്തിലും, എല്ലാ അവസ്ഥയിലുമുള്ള എല്ലാ പ്രാണി കളാലും അനുഭവിക്കപ്പെടുന്ന ഈ ജഗത്തിലുരംപ്പെട്ട സർവത്തേ യും സൃഷ്ടിച്ചു.

ഉപ — തത് സൃഷ്ട്വാ തദേവാനുപ്രാവിശത് 5

| | |
|---|---|
| തത് | = അതിനെ = അങ്ങനെയുള്ള ഈ ജഗത്തിനെ |
| സൃഷ്ട്വാ | = സൃഷ്ടിച്ചിട്ടു് |
| തത് ഏവ | = അതിനെത്തന്നെ |
| അനുപ്രാവിശത് | = അനുപ്രവേശിച്ചു |

ഭാഷ്യം — അങ്ങനെയുള്ള ഈ ജഗത്തിനെ സൃഷ്ടിച്ചിട്ടു്, ബ്രഹ്മം, സൃഷ്ടിക്കപ്പെട്ട ജഗത്തിൽതന്നെ പ്രവേശിച്ചു. ഇവിടെ, എങ്ങനെയാണു അനുപ്രവേശിച്ചതു്? സൃഷ്ടിച്ചവൻ അതേസ്വരൂപത്തിൽതന്നെയാണോ അനുപ്രവേശിച്ചതു്? അതോ വേറെ സ്വരൂപത്തിലോ? എന്നു വിചാരണചെയ്യേണ്ടി യിരിക്കുന്നു. എന്നാൽ എങ്ങനെ വിചാരിക്കുന്നതാണു യുക്തം? ക്ത്വാപ്രത്യയത്തിൻെറ സ്വാരസ്യമനുസരിച്ചു, സൃഷ്ടിച്ചതാ

രോ, അവൻതന്നെയാണ അനുപ്രവേശിച്ചതെന്ന വിചാരിക്കുന്നതാണ യുക്തമായിരിക്കുന്നതു്.

പൂർവ്വപക്ഷം—സൃഷ്ടിച്ചവൻതന്നെയാണ അനുപ്രവേശിച്ചതെന്നുവിചാരിക്കുന്നതു യുക്തമല്ല. എന്തെന്നാൽ, ബ്രഹ്മം മൃത്തുപോലെ കാരണമാണെങ്കിൽ, കാര്യം ബ്രഹ്മാത്മകമാണു്. കാരണമാണല്ലോ കാര്യരൂപമായിപ്പരിണമിക്കുന്നതു്. അതിനാൽ മുമ്പു പ്രവേശിച്ചില്ലാത്തതുപോലെ കാരണം, കാര്യമുണ്ടായതിനുശേഷം വീണ്ടും അതിൽ പ്രവേശിക്കുന്നു എന്നു പറയുന്നതു് അനുപപന്നമാണു്. മൃത്തു്, ഘടമായിപ്പരിണമിക്ക എന്നതിനുപുറമെ, ഘടത്തിൽ പ്രവേശിക്കുക എന്നുള്ളതില്ലല്ലോ. അതിനാൽ ചൂർണ്ണരൂപത്തിൽ മൃത്തു് ഘടത്തിൽ അനുപ്രവേശിക്കുന്നതുപോലെ, വേറേരൂപത്തിലാണ ആത്മാവു നാമരൂപാത്മകമായ കാര്യത്തിൽ അനുപ്രവേശിക്കുന്നതു്. ''അനേനജീവേനാ ഽ ഽ ത്മനാ ഽ നുപ്രവിശ്യ'' എന്നുള്ള വേറേ ശ്രുതിയനുസരിച്ചും അങ്ങനെയാണ വിചാരിക്കേണ്ടതു്.

സമാധാനം—ഇങ്ങനെ വിചാരിക്കുവാൻ പാടില്ല. എന്തെന്നാൽ, ബ്രഹ്മം ഏകമാണു്. മൃത്തു് അനേകമായതുകൊണ്ടും സാവയവമായതുകൊണ്ടും ചൂർണ്ണരൂപത്തിൽ ഘടത്തിൽ അനുപ്രവേശിക്കുന്നതു യുക്തം തന്നെ. എന്നുമാത്രമല്ല, മൃത്തിൻെറ ചൂർണ്ണത്തിനു അതു പ്രവേശിക്കാത്തദേശവുമുണ്ടു്. എന്നാൽ, ആത്മാവു ഏകവും നിരവയവുമാണു്. അതു പ്രവേശിച്ചിട്ടില്ലാത്ത ദേശവുമില്ല. അതിനാൽ ആത്മാവു പ്രവേശിക്കുന്നതിനു ന്യായമില്ല.

പൂർവ്വപക്ഷം—എന്നാൽ പിന്നെ എങ്ങനെയാണ അനുപ്രവേശമുണ്ടാകുന്നതു്. ''തദേവാനുപ്രാവിശത്'' എന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു പ്രവേശമുണ്ടായിരിക്കയും വേണം. അതിനാൽ ബ്രഹ്മം സാവയമായിരിക്കട്ടെ. സാവയമായിരുന്നാൽ, വായിൽ കൈകടക്കുന്നതുപോലെ, നാമരൂപാത്മകമായ കാര്യത്തിൽ, ജീവരൂപത്തിൽ ആത്മാവു അനുപ്രവേശിക്കുന്നതു ഉപപന്നം തന്നെയാകുമല്ലോ.

സമാധാനം—അങ്ങനെ വക്കുവാനും തരമില്ല; എന്തെന്നാൽ, കാര്യരൂപത്തിൽ പരിണമിച്ച ബ്രഹ്മത്തിനു്, നാമരൂപാത്മകമായ കാര്യമാകുന്ന ദേശത്തിനു പുറമേ, താനില്ലാ

ത്ത ഒരു പ്രദേശമില്ല; അങ്ങനെ ഒഴിഞ്ഞ ഒരു പ്രദേശമുണ്ടായി ട്ടുവേണ്ടേ ജീവാത്മാവായിട്ട് അവിടെ പ്രവേശിക്കുവാൻ? കാര്യാകൃതിയിൽ പരിണമിച്ച കാരണത്തിൽത്തന്നെ കാര്യവി ശേഷമായ ജീവാത്മാവു പ്രവേശിക്കുന്നു എന്നു പറകയാണെ ങ്കിൽ, മൃത്തിൽ പ്രവേശിക്കുമ്പോൾ ഘടം ഘടമെന്ന അവസ്ഥ യെ ഉപേക്ഷിക്കുന്നതുപോലെ, ജീവാത്മാവ് ജീവാത്മത്വ ത്തെ വെടിയും. കാരണത്തിൽ കാര്യവിശേഷമായ ജീവാത്മാ വു പ്രവേശിക്കുന്നു എന്നു പറയുന്നതു്, 'തത്സൃഷ്ട്വാതദേവാനു പ്രാവിശത്' എന്നുള്ള ശ്രുതിക്കു വിരുദ്ധവുമാണ്.

പൂർവ്വപക്ഷം— ''തദേവാനു പ്രാവിശത്'' എന്നതിന്റെ സാരം, ജീവാത്മാരൂപമായ കാര്യം നാമരൂപങ്ങളായിപ്പരി ണമിച്ചു വേറൊരു കാര്യമായിത്തന്നെ തീരുന്നു എന്നാണ്. അതിനാൽ ശ്രുതിവിരോധമില്ല.

സമാധാനം—അങ്ങനെ ഒരു കാര്യം മറ്റൊരു കാര്യമായി ത്തീരുന്നു എന്നു പറയുന്നതു വിരുദ്ധമാണ്. ഒരു ഘടം മറ്റൊരു ഘടമായിത്തീരാറില്ലല്ലോ. എന്നു മാത്രമല്ല, അങ്ങനെ പറയു ന്നപക്ഷം, അതു്, ജീവാത്മാവു നാമരൂപങ്ങളാകുന്ന കാര്യ ത്തിൽ നിന്നു വേറെയാണെന്നുള്ളതിനെ അനുവദിക്കുന്ന ശ്രുതി കൾക്കും വിരുദ്ധമാണ്. ജീവാത്മരൂപമായ കാര്യം കാര്യാന്ത രമായിത്തീരുന്നു എന്നു വരുന്നതായാൽ മോക്ഷം സംഭവിക്കയു മില്ല. എതിൽനിന്നാണോ മുക്തനാകുന്നതു്, അതു തന്നെയാ യിത്തീരുമാറില്ല. ബദ്ധനായ തസ്കരൻ ശൃംഖലയായിത്തീ രുകയില്ലല്ലോ.

പൂർവ്വപക്ഷം—കാരണമായ ബ്രഹ്മംതന്നെ, ശരീരാദി യായ ആധാരമായും അതിനുള്ളിൽ ജീവാത്മാവെന്ന നില യിൽ ആധേയമായും പരിണമിക്കുകയാണ്.

സമാധാനം:—പുറത്തു സ്ഥിതിചെയ്യുന്ന വസ്തുവിനു മാത്ര മെ പ്രവേശത്തിനു ന്യായമുള്ളൂ. ഒന്നിന്റെ ഉള്ളിൽതന്നെ ഇരി ക്കുന്ന വസ്തു അതിൽ പ്രവേശിച്ചതായി പറയാറില്ലല്ലോ. 'ഗൃഹ മുണ്ടാക്കി അതിൽ പ്രവേശിച്ചു' എന്നും മററും പറയുന്നിടത്തു പ്രവേശശബ്ദത്തിന്റെ അർത്ഥം ഇങ്ങനെയാണെന്നു കാണുന്നതു കൊണ്ടു പുറത്തുള്ള വസ്തുവിനു മാത്രമേ പ്രവേശം സംഭവിക്ക യുള്ളൂ.

പൂർവ്വപക്ഷം — ജലത്തിൽ സൂര്യാദികളുടെ പ്രതിബിംബങ്ങൾക്ക പ്രവേശമുണ്ടാകുന്നതുപോലെ പ്രവേശമുണ്ടാവുകയാണു്.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ, ബ്രഹ്മം അപരിച്ഛിന്നവും അമൂർത്തവുമാകുന്നു. സൂര്യാദികളെപ്പോലെ പരിച്ഛിന്നവും മൂർത്തവുമായ ഒന്നിനു്, തെളിവുള്ള സ്വഭാവത്തോടുകൂടിയ ജലം മുതലായതിൽ പ്രതിബിംബമുണ്ടാകും. എന്നാൽ ആകാശാദികാരണമായ ആത്മാവു് അമൂർത്തമായതുകൊണ്ടു്, അതിനു പ്രതിബിംബമുണ്ടാകയില്ല. എന്നുമാത്രമല്ല, അതിൽനിന്നകലെ, പ്രതിബിംബത്തിന്നാധാരമായ വേറൊരു വസ്തുവില്ലതാനും. അതിനാൽ പ്രതിബിംബംപോലെ പ്രവേശിക്കുന്നു എന്നു പറയുന്നതു യുക്തമല്ല.

പൂർവ്വപക്ഷം—ഇങ്ങനെയാണെങ്കിൽ പ്രവേശമില്ലെന്നു വയ്ക്കുവാനല്ലാതെ വേറെ നിവൃത്തി കാണുന്നില്ല. ''തദേവാനുപ്രാവിശത്'' എന്നാണു ശ്രുതി. അതീന്ദ്രിയവിഷയങ്ങളിൽ നമുക്കു വിജ്ഞാനം നൽകുന്നതു ശ്രുതിയാണുതാനും. എന്നാൽ, ഈ വാക്യത്തിൽനിന്നു് എത്ര യത്നിച്ചാലും വിജ്ഞാനമുണ്ടാകയില്ല. അതിനാൽ അനർത്ഥകമായതുകൊണ്ടു് ''തത്സൃഷ്ട്വാ തദേവാനുപ്രാവിശത്'' എന്ന വാക്യം തള്ളിക്കളവാനെ നിവൃത്തിയുള്ളു.

സമാധാനം—അങ്ങനെ തള്ളുവാൻ പാടില്ല. ഇതിനു് അർത്ഥം വേറെയാണു്. അസ്ഥാനത്തിൽ ചർച്ച ചെയ്യുന്നതു എന്തിനാണു്? ഈ വാക്യത്തിനു പ്രകൃതമായ വേറൊരർത്ഥം വിവക്ഷിതമായിട്ടുണ്ടു്. അതോർക്കേണ്ടതാണു്. ''ബ്രഹ്മവിദാപ്നോതിപരം'' ''സത്യംജ്ഞാനമനന്തംബ്രഹ്മ'' ''യോവേദനിഹിതം ഗുഹായാം'' എന്നുള്ളതാണു് അതു്. അതിന്റെ വിജ്ഞാനമാണു പ്രകൃതം. അതാണു വിവക്ഷിതവും. ബ്രഹ്മസ്വരൂപത്തിന്റെ അനുഗമത്തിനായിട്ടു ആകാശം മുതൽ അന്നമയം വരെയുള്ള കാര്യംകാണിച്ചു. ബ്രഹ്മാനുഗമം ആരംഭിക്കയും ചെയ്തിരിക്കുന്നു. അതിൽ, അന്നമയമായ ആത്മാവിൽനിന്നു വേറെയായും അതിന്റെ ഉള്ളിൽ ഉള്ളതായും പ്രാണമയനും, അതിന്റെ ഉള്ളിൽ മനോമയനും, അതിനുള്ളിൽ വിജ്ഞാനമയനും

എന്നു പറഞ്ഞു വിജ്ഞാനഗുഹയിൽ പ്രവേശിപ്പിച്ചു്, അവിടെ, ആനന്ദമയൻ എന്ന വിശിഷ്ടമായ (വിശേഷത്തോടുകൂടിയ) ആത്മാവിനെ കാണിക്കയുംചെയ്തു. ഇതിനു മേൽ, ആനന്ദരൂപമായ അടയാളത്തെ പിൻതുടൎന്നു്, ആനന്ദവൃദ്ധിയുടെ അവസാനവും ആനന്ദമയന്റെ പുച്ഛമാകുന്ന പ്രതിഷ്ഠയും, ബ്രഹ്മസ്വരൂപവും സൎവ്വവികല്പങ്ങൾക്കും ആസ്പദവും നിൎവ്വികല്പവുമായ ആത്മാവു്, ഈ ഗുഹയിൽതന്നെ അറിയപ്പെടേണ്ടതാണെന്നുള്ളതിനാലാണു്, അതിൽ പ്രവേശിച്ചതായി കല്പിച്ചിരിക്കുന്നതു്. നിൎവ്വിശേഷമായതുകൊണ്ടു ബ്രഹ്മത്തെ വേറൊരിടത്തു ഗ്രഹിപ്പാൻ നിവൃത്തിയില്ല. വിശേഷങ്ങളുടെ സംബന്ധമാണു ഗ്രഹണത്തിനു ഹേതു. ചന്ദ്രാൎക്കന്മാരുടെ വിശിഷ്ടസംബന്ധമാണല്ലോ രാഹുവിനെ ഗ്രഹിക്കുന്നതിനു ഹേതുവായിരിക്കുന്നതു്. ഇതുപോലെ- അന്തഃകരണമാകുന്ന ഗുഹയ്ക്കും ആത്മാവിനും തമ്മിലുള്ള സംബന്ധമാണു ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു ഹേതു. എന്തെന്നാൽ, അന്തഃകരണമാണു് അടുത്തിരിക്കുന്നതു്; അതു് അവഭാസാത്മകവുമാണു്. വെളിച്ചത്തിന്റെ സംബന്ധംകൊണ്ടു ഘടാദിയുടെ ഗ്രഹണമുണ്ടാകുന്നതുപോലെ, ബുദ്ധിയുടെ പ്രത്യയമാകുന്ന വെളിച്ചത്തിന്റെ സംബന്ധത്താൽ ആത്മാവിന്റെ ഗ്രഹണമുണ്ടാകുന്നു. അതിനാൽ ആത്മാവു് അതിന്റെ ഉപലബ്ധിയ്ക്കു ഹേതുവായിട്ടുള്ള ഗുഹയിൽ നിഹിതമായിരിക്കുന്നു എന്നുള്ള പ്രകൃതംതന്നെ ഇവിടെ, അതിൽ ഇരിക്കുന്നതാണെന്നു പറയുന്നതിനുപകരം, അതിനെ സൃഷ്ടിച്ചിട്ടു് അതിൽതന്നെ അനുപ്രവേശിച്ചു എന്നു പറഞ്ഞിരിക്കയാണു്.

ഉപ—തദനുപ്രവിശ്യ സച്ചത്യച്ചാഭവത്, നിരുക്തംചാനിരുക്തംച നിലയനം ചാനിലയനംച; വിജ്ഞാനം ചാവിജ്ഞാനംച; സത്യംചാനൃതം, ച;സത്യമഭവത്; യദിദംകിംച, തത് സത്യമിത്യാചക്ഷതേ; തദപ്യേഷ ശ്ലോകോഭവതി. 6

തത് = അതിനെ=ആകാശാദികാര്യത്തെ
അനുപ്രവിശ്യ = അനുപ്രവേശിച്ചിട്ടു്
സത് ച = സത്തായും=മൂൎത്തമായും
ത്യത് ച = അമൂൎത്തമായും
അഭവത് = ഭവിച്ചു.
നിരുക്തം ച = നിരുക്തമായും=നിൎവ്വചിക്കപ്പെട്ടിട്ടുള്ളതായും

അനിരുക്തംച = നിർവചിക്കപ്പെട്ടിട്ടില്ലാത്തതായും
നിലയനംച = നിലയനമായും = ആശ്രയമായും
അനിലയനംച = ആശ്രയമല്ലാത്തതായും
വിജ്ഞാനംച = വിജ്ഞാനമായും = ചേതനമായും
അവിജ്ഞാനംച = അചേതനമായും
സത്യംച = സത്യമായും
അനൃതംച = അനൃതമായും = സത്യമല്ലാത്തതായും,
സത്യം = സത്യം = പരമാത്ഥസത്യമായ ബ്രഹ്മം
അഭവത് = ഭവിച്ചു.
യത് ഇദം കിംച = യാതൊന്നാണോ ഇതെല്ലാം,
തത് = അതിനെ
സത്യം ഇതി = സത്യം എന്നു്
ആചക്ഷതേ = ബ്രഹ്മവിത്തുകഠം പറയുന്നു.
തദ് അപി = ആ അത്ഥത്തിലും
ഏഷഃ ശ്ലോകഃ = ഈ ശ്ലോകം
ഭവതി = ഉണ്ടു്.

ഭാഷ്യം — ആകാശാദികഠക്കു കാരണമായ ആ വസ്തു തന്നെ കാര്യത്തെ സൃഷ്ടിച്ചിട്ടു് അതിൽ അനുപ്രവേശിച്ചിരിക്കുന്നതുപോലെ, അതിനുള്ളിൽ, ബുദ്ധിയാകുന്ന ഗുഹയിൽ, ദ്രഷ്ടാവായും ശ്രോതാവായും മന്താവായും (മനനം ചെയ്യുന്നതായും) വിജ്ഞാതാവായും ഇങ്ങനെ വിശേഷങ്ങളോടുകൂടി അനുഭവപ്പെടുന്നു. — അതുതന്നെയാണു് അതിൻെറ അനുപ്രവേശം. അതിനാൽ കാരണമായ ആ ബ്രഹ്മം ഉണ്ടു്. ഉണ്ടെന്നുള്ള നില അതിനുള്ളതുകൊണ്ടു് അതിനെ 'ഉണ്ടു്' എന്നുതന്നെ അറിയേണ്ടതാണു്. ആ കാര്യത്തിൽ അനുപ്രവേശിച്ചതിൻെറ ശേഷം, ആ ബ്രഹ്മം മൂത്തമായും അമൂത്തമായും തീൎന്നു. ആത്മാവിൽ സ്ഥിതിചെയ്യുന്ന അവ്യാകൃതങ്ങളായ നാമരൂപങ്ങളാണു മൂത്താമൂത്തങ്ങഠം. അവ അന്തർഗ്ഗതമായ ആത്മാവിനാൽ വ്യാകരിക്കപ്പെടുന്നു. വ്യാകരിക്കപ്പെട്ടശേഷം അവ മൂത്തമെന്നും അമൂത്തമെന്നുമുള്ള ശബ്ദങ്ങഠംകൊണ്ടു വാച്യങ്ങളായിത്തീരുന്നു. അവ ദേശംകൊണ്ടും കാലംകൊണ്ടും ആത്മാവിൽനിന്നു വേർപിരിയാതിരിക്കുന്നതിനാൽ ആത്മാവു് അവയായിത്തീൎന്നു എന്നു പറയപ്പെടുന്നു. നിരുക്തമായും അനിരുക്തമായും തീൎന്നു. സമാനജാതീയങ്ങളിൽനിന്നും അസമാനജാതീ

യങ്ങളിൽനിന്നും വേർതിരിച്ച ദേശകാലവിശിഷ്ടമായി 'അതു് ഇതാണു്' എന്നിങ്ങനെ പറയപ്പെടാവുന്നതു നിരുക്തം. അങ്ങനെയല്ലാത്തതു് അനിരുക്തം. നിരുക്തമെന്നും അനിരുക്തമെന്നും പറഞ്ഞതും മൂർത്താമൂർത്തങ്ങളുടെതന്നെ വിശേഷണങ്ങളാണു്. പ്രത്യക്ഷവും പരോക്ഷവുമായിരിക്കുന്ന മൂർത്താമൂർത്തങ്ങളായിത്തീർന്നതുപോലെ നിലയനമായും അനിലയനമായും തീർന്നു. നിലയനം എന്നാൽ കൂടു്, അല്ലെങ്കിൽ ആശ്രയമാകുന്നു. അതു മൂർത്തത്തിന്റെ ധർമ്മംതന്നെയാണു്. അതിനു വിപരീതമായുള്ളതാണു് അനിലയനം അതു് അമൂർത്തത്തിന്റെ ധർമ്മംതന്നെ. പരോക്ഷം, അനിരുക്തം, അനിലയനം ഇവ അമൂർത്തധർമ്മങ്ങളാണെങ്കിലും വ്യാകൃതവിഷയങ്ങൾതന്നെ. എന്തെന്നാൽ, അവ സൃഷ്ടിക്കുശേഷമുണ്ടായവയായിട്ടാണല്ലോ പറഞ്ഞിരിക്കുന്നതു്. അമൂർത്തമെന്നു പറഞ്ഞതു പ്രാണൻ മുതലായവയാണു്. അനിരുക്തവും അനിലയനവും അതുതന്നെ. അതിനാൽ അമൂർത്തത്തിനു കൊടുത്തിട്ടുള്ള ഈ വിശേഷണങ്ങൾ വ്യാകൃതവിഷയങ്ങൾതന്നെ. അതു വിജ്ഞാനമായും അവിജ്ഞാനമായും തീർന്നു. ചേതനമായുള്ളതാണു വിജ്ഞാനം. അചേതനമായ പാഷാണാദി അവിജ്ഞാനം. സത്യമായും അനൃതമായും തീർന്നു. സത്യമെന്നു പറഞ്ഞതു് അധികാരമനുസരിച്ചു, വ്യവഹാരവിഷയമായ സത്യമാണു്. അല്ലാതെ പാരമാർത്ഥികസത്യമല്ല. ബ്രഹ്മം ഒന്നു മാത്രമേ പരമാർത്ഥസത്യമായിട്ടുള്ളു. ഇവിടെ പറഞ്ഞതു് വ്യവഹാരവിഷയമായ ആപേക്ഷികസത്യമാകുന്നു. കാനൽജലം മുതലായ അസത്യങ്ങളെ അപേക്ഷിച്ച ജലം മുതലായവ സത്യമെന്നു പറയപ്പെടുന്നു. സത്യത്തിനു വിപരീതമായിട്ടുള്ളതു് അസത്യം. ഇപ്പറഞ്ഞതെല്ലാമായിത്തീർന്നതു പരമാർത്ഥസത്യമാണു്; അതു ബ്രഹ്മവുമാകുന്നു. എന്തെന്നാൽ ''സത്യംജ്ഞാനമനന്തം ബ്രഹ്മ'' എന്നു പ്രകൃതമായിട്ടുള്ളതു ബ്രഹ്മമാണു്.

മേൽ പറഞ്ഞ, മൂർത്താമൂർത്തങ്ങളുടെ എല്ലാവക ധർമ്മങ്ങളുമായും, എന്നുവേണ്ട ഇവിടെ പറഞ്ഞതും പറയാത്തതുമായ എല്ലാവക ധർമ്മങ്ങളുമായും തീർന്നതു്, സത് എന്ന ശബ്ദത്താൽ കുറിക്കപ്പെടുന്ന ബ്രഹ്മം ഒന്നുതന്നെയാണു്. എന്തെന്നാൽ ബ്രഹ്മത്തിൽനിന്നു വേറേയായി നാമരൂപാത്മകമായ വികാരമില്ല. അതിനാൽ ആ ബ്രഹ്മത്തെ സത്യമെന്നു ബ്രഹ്മവിത്തുകൾ പറയുന്നു.

ഉണ്ടോ? ഇല്ലയോ? എന്നുള്ള അനുപ്രശ്നമാണു പ്രകൃതം. അതിനുത്തരമായിട്ടാണു്, 'സോ ƒ കാമയത ബഹുസ്യാം' എന്നു പറഞ്ഞതു്. ആ ആത്മാവു തന്റെ ഇച്ഛപോലെ മൂർത്താമൂർത്താദിലക്ഷണമായ ആകാശാദി കാര്യത്തെ സൃഷ്ടിച്ചിട്ടു്, അതിൽ അനുപ്രവേശിച്ചു് കാണുകയും കേൾക്കുകയും മനനംചെയ്കയും അറിയുകയും ചെയ്തുകൊണ്ടു്, പലതായിത്തീൎന്നു. ആകാശാദി കാരണമായും കാര്യത്തിൽ സ്ഥിതിചെയ്യുന്നതായുമിരിക്കുന്ന ആ ബ്രഹ്മംതന്നെയാണു്, ഹൃദയാകാശത്തിലുള്ള ബുദ്ധിയാകുന്ന ഗുഹയിൽസ്ഥിതിചെയ്യുന്നതു്. ആ ബുദ്ധിയുടെ പ്രത്യയങ്ങളാകുന്ന അവഭാസവിശേഷങ്ങളാൽ അതു് അനുഭവപ്പെടുന്നു. അതിനാൽ അതിനെ ഉണ്ടെന്നറിഞ്ഞുകൊള്ളണമെന്നാണു മേൽ പറഞ്ഞതിന്റെ സാരം. ബ്രാഹ്മണത്തിൽ പറഞ്ഞ ഈ അൎത്ഥത്തിൽ തന്നെ താഴെപ്പറയുന്ന മന്ത്രവുമുണ്ടു്. മുമ്പു പറഞ്ഞ അഞ്ചിലും അന്നമയാദികളായ ആത്മാക്കളെ പ്രകാശിപ്പിക്കുന്നവയായി മന്ത്രങ്ങളുണ്ടായിരുന്നതുപോലെ, എല്ലാററിനും ഏററവും ഉള്ളിലുള്ള ആത്മാവുണ്ടെന്നുള്ളതിനെ, കാര്യം വഴിയായി കാണിക്കുന്നതായും മന്ത്രമുണ്ടെന്നു സാരം.

തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ല്യധ്യായത്തിൽ
ആറാമത്തെ അനുവാകം കഴിഞ്ഞു.

ഏഴാമത്തെ അനുവാകം.

ഉപ—അസദ്വാ ഇദമഗ്ര ആസീത്; തതോ വൈ സദജായത; തദാത്മാനം സ്വയമകുരുത; തസ്മാത്തത് സുകൃതമുച്യതേ ഇതി. 1

| | |
|---|---|
| ഇദം | = ഈ ജഗത്തു |
| അഗ്രേ | = മുമ്പു്=ഉൽപത്തിക്കുമുമ്പു് |
| അസതു് വൈ ആസീതു് | = അസത്തെന്നു പറയാവുന്ന ബ്രഹ്മം തന്നെ ആയിരുന്നു. |
| തതഃ വൈ | = അതിൽനിന്നാണു്=ആ അസത്തിൽ നിന്നാണു്, |
| സതു് | = സത്തു്=പ്രത്യേകം നാമരൂപവിശേഷങ്ങളോടുകൂടിയ ജഗത്തു് |

| | |
|---|---|
| അജായത | = ജനിച്ചതു്. |
| തത് | = അതു്=ആ അസത്തെന്നുപറയുന്നവസ്തു |
| സ്വയം | = തനിയേതന്നെ |
| ആത്മാനം | = തന്നെ |
| അകുരുത | = ഉണ്ടാക്കി. |
| തസ്മാത് | = അതിനാൽ |
| തത് | = അതു്= ആ ബ്രഹ്മം |
| സുകൃതം | = സുകൃതമെന്നു്=സ്വയം കർത്താവെന്നു |
| ഉച്യതേ | = പറയപ്പെടുന്നു. |
| ഇതി | = എന്നു് |

ഭാഷ്യം — ഇതു് ഉൽപത്തിക്കുമുമ്പു് അസത്തായിരുന്നു. അസത്തെന്നുപറയുന്നതുവ്യാകൃതങ്ങളായ നാമരൂപവിശേഷങ്ങളോടുകൂടിയതിനു വിപരീതമായ രൂപത്തോടുകൂടിയ അവികൃതമായ ബ്രഹ്മത്തെയാണു്. അല്ലാതെ തീരെ അസത്തായിട്ടുള്ളതിനെയല്ല. എന്തെന്നാൽ, അസത്തിൽനിന്നു സത്തുണ്ടാവുകയില്ലല്ലോ. ഇദം (=ഇതു്) എന്നുള്ളതു, നാമരൂപവിശേഷങ്ങളോടുകൂടിയ വ്യാകൃതമായ ജഗത്താകുന്നു. ഈ ജഗത്തു്, ഉൽപത്തിക്കുമുമ്പു്, അസത്തെന്നുള്ള ശബ്ദംകൊണ്ടുകുറിക്കപ്പെടുന്ന ബ്രഹ്മം തന്നെയായിരുന്നു. ആ അസത്തിൽനിന്നാണു്, പ്രത്യേകം നാമരൂപവിശേഷങ്ങളോടുകൂടിയ ജഗത്തുണ്ടായതു്. പിതാവിൽനിന്നു പുത്രൻ എന്നപോലെ അസത്തിൽനിന്നു കാര്യമായസത്തു വേർപിരികയാണോ ചെയ്തതു്? എന്നു ചോദിക്കയാണെങ്കിൽ, അങ്ങനെയല്ല, അസച്ഛബ്ദവാച്യമായ ബ്രഹ്മം തന്നെത്തന്നെ അങ്ങനെയാക്കുകയാണു ചെയ്തതു്. അതുകൊണ്ടു്, ആ ബ്രഹ്മം തനിക്കു താൻതന്നെ കർത്താവെന്നുള്ള അർത്ഥത്തിൽ സുകൃതമെന്നു പറയപ്പെടുന്നു. എല്ലാററിനും കാരണമായതുകൊണ്ടു ബ്രഹ്മം സ്വയം കർത്താവാണെന്നു ലോകത്തിൽ പ്രസിദ്ധവുമാണു്. താൻതന്നെ എല്ലാമായിട്ടു് എല്ലാത്തിനേയും ഉണ്ടാക്കിയതുകൊണ്ടു പുണ്യരൂപത്തിലും, കാരണമായ ബ്രഹ്മത്തെ സുകൃതമെന്നുപറയുന്നു. ഫലസംബന്ധംമുതലായവയ്ക്കു കാരണമായിട്ടുള്ളതിനെ ലോകത്തിൽ സുകൃതമെന്നു പറയാറുണ്ടല്ലോ. പുണ്യമായാലും, മറേറതെങ്കിലുമായാലും, ആ പ്രസിദ്ധി, നിത്യവും ചേതനവത്തുമായ കാരണം സത്തായിരുന്നാൽ മാത്രമേ ഉപപന്നമാകയുള്ളു. അതിനാൽ, സുകൃതം പ്രസിദ്ധമായതുകൊണ്ടു, സുകൃതശബ്ദവാച്യമായ ബ്രഹ്മം ഉണ്ടു്,

ബ്രഹ്മം രസമായതുകൊണ്ടും അതുണ്ടു്. ബ്രഹ്മം രസമാണെന്നുള്ള പ്രസിദ്ധി എന്തുകൊണ്ടാണെന്നുപറയുന്നു.

ഉപ — യദ്വൈ തത് സുകൃതം, രസോവൈ സഃ, രസം ഹ്യേവായം ലബ്ധ്വാ ഽഽ നന്ദീഭവതി; കോഹ്യേവാന്യാത് കഃ പ്രാണ്യാദ്യദേഷ ആകാശ ആനന്ദോനസ്യാത്? ഏഷഹ്യേവാ ഽഽ നന്ദയതി. 2

| | |
|---|---|
| തത് സുകൃതം | = ആ സുകൃതമെന്നു പ്രസിദ്ധമായിരിക്കുന്നതു് |
| യത് വൈ | = ഏതാണോ, |
| സഃ | = അതു് |
| രസഃ വൈ | = രസമെന്നു പ്രസിദ്ധമാകുന്നു. |
| അയം | = ഇവൻ=അധികാരി |
| രസംലബ്ധ്വാഏവഹി | =രസത്തെ ലഭിച്ചിട്ടുതന്നെയാണല്ലോ, |
| ആനന്ദീഭവതി | = ആനന്ദമുള്ളവനായിത്തീരുന്നതു്. |
| ആകാശേ | = ആകാശത്തിലുള്ള=പരമാകാശത്തിലേ ഗുഹയിലുള്ള |
| ഏഷഃ | = ഈ |
| ആനന്ദഃ | = ആനന്ദം |
| ന സ്യാത് യത് | = ഇല്ലാതിരുന്നാൽ, |
| കഃ ഏവഹി | = ആരുതന്നെ |
| അന്യാത് | = അപാനചേഷ്ടയെച്ചെയ്യും? |
| കഃ | = ആരു |
| പ്രാണ്യാത് | = പ്രാണചേഷ്ടയെച്ചെയ്യും? |
| ഏഷഃ ഏവ ഹി | = ഇവൻതന്നെയാണു് |
| ആനന്ദയതി | = ആനന്ദിപ്പിക്കുന്നതു്. |

ഭാഷ്യം—ആ, സുകൃതമെന്നു പ്രസിദ്ധമായിരിക്കുന്നതേതോ അതു രസമാകുന്നു. രസമെന്നുവച്ചാൽ ആനന്ദഹേതുവായിട്ടുള്ള മധുരം, പുളി മുതലായതാണെന്നു ലോകത്തിൽ പ്രസിദ്ധമാണു്. രസത്തെ ലഭിച്ചിട്ടുതന്നെയാണു് അധികാരി ആനന്ദമുള്ളവനായിരിക്കുന്നതു്: വാസ്തവത്തിൽ ഇല്ലാത്തതു് ആനന്ദഹേതുവായി ലോകത്തിൽ കാണപ്പെട്ടിട്ടില്ല. അനീഹന്മാരും നിരേഷണന്മാരും വിദ്വാന്മാരുമായ ബ്രാഹ്മണർ, ബാഹ്യങ്ങളായ ആനന്ദസാധനങ്ങളൊന്നുമില്ലാത്തവരായിരുന്നിട്ടും, ബാഹ്യര

സം ലഭിച്ചാലത്തെപ്പോലെ ആനന്ദമുള്ളവരായി കാണപ്പെടുന്നുണ്ട്. അവക്കു തീർച്ചയായും ബ്രഹ്മംതന്നെയാണു രസം. അതിനാൽ, അവക്കു രസംപോലെ ആനന്ദകാരണമായ ആ ബ്രഹ്മം ഉണ്ടു്. പ്രാണനാദിക്രിയ കാണുന്നതുകൊണ്ടും ബ്രഹ്മമുണ്ടു്. ജീവിച്ചിരിക്കുന്നവൻെറ ഈ പിണ്ഡം പ്രാണനെക്കൊണ്ടു പ്രാണിക്കയും അപാനനെക്കൊണ്ടു് അപാനിക്കയും ചെയ്യുന്നു. ഇപ്രകാരംതന്നെ, വായുക്കളെസംബന്ധിച്ചും ഇന്ദ്രിയങ്ങളെസംബന്ധിച്ചുമുള്ള ചേഷ്ടകൾ, ഒരുമിച്ചുചേൎന്നു പ്രവൎത്തിക്കുന്ന കാര്യകാരണങ്ങളാൽ നടത്തപ്പെടുന്നവയായി കാണപ്പെടുന്നു. ഇപ്രകാരം ഒരേപ്രയോജനത്തെ സാധിക്കുന്നതിനായി പലതും പരസ്പരായത്തമായി ഒരുമിച്ചുചേൎന്നു പ്രവൎത്തിക്കുക എന്നതു്, അവയുടെ കൂട്ടത്തിൽ ചേരാതെ സ്വതന്ത്രമായി നിൽക്കുന്ന ഒരു ചേതനവസ്തുവിനെക്കൂടാതെ സംഭവിക്കുന്നതല്ല. എന്തെന്നാൽ, മററെങ്ങും അങ്ങനെ കാണുന്നില്ല. ഈ അൎത്ഥത്തെയാണു് 'യദേഷ' ഇത്യാദികൊണ്ടു പറഞ്ഞിരിക്കുന്നതു്. പരമമായ ആകാശത്തിൽ (ഹൃദയാകാശത്തിൽ) ബുദ്ധിയാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്ന ആനന്ദമില്ലാതിരുന്നാൽ ലോകത്തിൽ ആരു് അപാനചേഷ്ടയെ ചെയ്യും? ആരു പ്രാണചേഷ്ടയേ ചെയ്യും? അതിനാൽ ആ ബ്രഹ്മം ഉണ്ടു്. കാര്യകരണങ്ങളുടെ പ്രാണനാദിചേഷ്ടകൾ എതിനുവേണ്ടിയാണോ, അതിനാൽതന്നെയാണു ലോകത്തിനു് ആനന്ദമുണ്ടാക്കപ്പെടുന്നതു്. ഈ പരമാത്മാവുതന്നെയാണു്, അവരവരുടെ ധൎമ്മത്തിനനുരൂപമായി ലോകത്തെ ആനന്ദിപ്പിക്കുന്നതു്. ആനന്ദരൂപനായ ആ ആത്മാവുതന്നെ അവിദ്യയാൽ പരിച്ഛിന്നമായി പ്രാണികൾക്കു് അനുഭവപ്പെടുന്നു എന്നു സാരം.

വിദ്വാനും അവിദ്വാനും അഭയത്തിനും ഭയത്തിനും കാരണമായതുകൊണ്ടും ആ ബ്രഹ്മം ഉണ്ടു്. ഉള്ള വസ്തുവിനെ ആശ്രയിക്കുന്നതുകൊണ്ടാണല്ലോ അഭയമുണ്ടാകുന്നതു്. അസത്തായ വസ്തുവിനെ ആശ്രയിക്കുന്നതുകൊണ്ടു ഭയനിവൃത്തിയുണ്ടാകുവാൻ ന്യായമില്ലല്ലോ. അഭയഹേതുവാകുന്നതെങ്ങനെ എന്നു പറയുന്നു:—

ഉപ—യദാഹ്യേ വൈഷഏതസ്മിന്നദൃശ്യേ ഽനാത്മ്യേ നിരുക്തേ ഽനിലയനേ ഽഭയം പ്രതിഷ്ഠാം വിന്ദതേ; അഥ സോ ഽഭയം ഗതോ ഭവതി; യദാഹ്യേവൈഷ ഏതസ്മിന്നുദരമന്തരംകുരുതേ, അഥ തസ്യ ഭയം ഭവതി. തത്ത്വേവ ഭയം വിദുഷോ ഽമന്വാനസ്യ; തദപ്യേഷശ്ലോകോഭവതി. 3

യദാ ഏവഹി = എപ്പോഴാണോ,
ഏഷഃ = ഇവൻ=സാധകൻ
അദൃശ്യേ = അദൃശ്യമായും=വികാരമല്ലാത്തതായും
അനാത്മ്യേ = അനാത്മ്യമായും=അശരീരമായും
അനിലയനേ = അനിലയനമായും = അനാശ്രയമായുമുള്ളതിൽ (ബ്രഹ്മത്തിൽ)
അഭയം = അഭയമായ = ഭയശൂന്യമായ
പ്രതിഷ്ഠാം = പ്രതിഷ്ഠയെ=സ്ഥിതിയേ
വിന്ദതേ = ലഭിക്കുന്നതു്,
അഥ = അപ്പോഠം
സഃ = അവൻ
അഭയം = ഭയാഭാവത്തെ
ഗതഃ ഭവതി = പ്രാപിച്ചവനായിത്തീരുന്നു.
യദാ ഏവഹി = എപ്പോഠം
ഏഷഃ = ഇവൻ
അരം ഉത് = അല്പമെങ്കിലും
അന്തരം = അന്തരത്തെ = പഴുതിനെ=ഭേദദർശനത്തെ
കുരുതേ = ചെയ്യുന്നുവോ,
അഥ = അപ്പോഠം
തസ്യ = അവന്നു്
ഭയം ഭവതി = ഭയമുണ്ടാകുന്നു.
തത് തു ഏവ = അതുതന്നെ=ആ ബ്രഹ്മംതന്നെ
അമന്വാനസ്യ = ഈശ്വരനും താനും ഒന്നെന്നു കാണാതിരിക്കുന്ന
വിദുഷഃ = വിദ്വാന്നു്
ഭയം ഭവതി = ഭയമായി (ഭയകാരണമായി)ത്തീരുന്നു.
തത് അപി = ആ അർത്ഥത്തിലും
ഏഷഃ ശ്ലോകഃ = ഈ ശ്ലോകം
ഭവതി = ഉണ്ടു്.

ഭാഷ്യം—ബ്രഹ്മം അദൃശ്യവും അനാത്മ്യവും അനിലയനവുമാകുന്നു. ദൃശ്യമെന്നുവച്ചാൽ കാണപ്പെടാവുന്നതു്, അതായതു വികാരമാകുന്നു. എന്തെന്നാൽ വികാരം ദർശനാർത്ഥമാകുന്നു. ദൃശ്യമല്ലാത്തതു് അദൃശ്യം, വികാരമല്ലാത്തതെന്നു സാരം.

അനാത്മ്യം = അശരീരം. അദൃശ്യമായതുകൊണ്ടു ബ്രഹ്മം അനാത്മ്യമാകുന്നു. അനാത്മ്യമായതുകൊണ്ടു അതു് അനിരുക്തവുമാണു്. വിശേഷമാണല്ലോ നിർവ്വചിക്കപ്പെടുന്നതു്; വിശേഷമെന്നുപറയുന്നതു വികാരവുമാണു്. സർവ്വവികാരങ്ങൾക്കും ഹേതു ബ്രഹ്മമാകയാൽ അതു് അവികാരമാകുന്നു. അതിനാൽ അതു് അനിരുക്തമാകുന്നു. ഇങ്ങനെയുള്ളതാകയാൽ ബ്രഹ്മം അനിലയനവുമാകുന്നു. നിലയനമെന്നതു കൂടു്, അല്ലെങ്കിൽ ആശ്രയമാണു്. നിലയനമല്ലാത്തതു അനിലയനം. ആധാരമല്ലാത്തതെന്നു സാരം. അങ്ങനെയുള്ള—അദൃശ്യവും അനാത്മ്യവും അനിരുക്തവും അനിലയനവും സർവ്വകാര്യധർമ്മവിലക്ഷണവുമായ—ഈ ബ്രഹ്മത്തിൽ, സാധകൻ അഭയമായപ്രതിഷ്ഠയെ ലഭിക്കുമ്പോൾ—താൻതന്നെ എന്നുള്ള അവസ്ഥയെ പ്രാപിക്കുമ്പോൾ—അവൻ അവിദ്യാകൃതവും ഭയഹേതുവുമായ നാനാത്വത്തെ കാണാതിരിക്കുന്നതിനാൽ, അഭയത്തെ പ്രാപിച്ചവനായിത്തീരുന്നു. ഇവൻ സ്വരൂപത്തിൽ പ്രതിഷ്ഠിതനായിത്തീരുമ്പോൾ വേറെ യാതൊന്നും കാണുകയോ കേൾക്കുകയോ അറിയുകയോ ചെയ്യുന്നില്ല. ഒരാൾക്കു ഭയമുണ്ടാകുന്നതു മറ്റൊന്നിൽനിന്നാണു്. തന്നിൽനിന്നുതന്നെ തനിക്കു ഭയമുണ്ടാവുക എന്നതു യുക്തിയുക്തമല്ല. അതിനാൽ ആത്മാവുതന്നെയാണു് ആത്മാവിനു അഭയകാരണമായിരിക്കുന്നതു്. ഭയഹേതുക്കളുണ്ടായിരിക്കുമ്പോൾതന്നേ, ബ്രാഹ്മണർ, എല്ലായിടത്തും നിർഭയരായി കാണപ്പെടുന്നു. ഭയത്തിൽനിന്നു രക്ഷയായ ബ്രഹ്മമില്ലാത്തപക്ഷം അതു് അയുക്തമാകുന്നു. അതിനാൽ അഭയകാരണമായ ആ ബ്രഹ്മം ഉണ്ടെന്നു സാരം. ഈ സാധകൻ, മറ്റൊന്നിനെ കാണാതിരിക്കയും, ആത്മാവിൽ ഭേദദർശനമില്ലാതിരിക്കയും ചെയ്യുമ്പോഴാണു് അഭയത്തെ പ്രാപിച്ചവനായിത്തീരുന്നതു്. എന്നാൽ അവിദ്യാവസ്ഥയിൽ, സാധകൻ, തിമിരബാധിതൻ രണ്ടാമതൊരു ചന്ദ്രനെ കാണുന്നതുപോലെ, അവിദ്യനിമിത്തം ഉണ്ടെന്നുതോന്നുന്ന വസ്തുവിനെ കാണുന്നു. അങ്ങനെ അല്പമെങ്കിലും ഭേദത്തെ ദർശിക്കയാണെങ്കിൽ, ആ ഭേദദർശിക്കു് ആത്മാവിൽനിന്നുതന്നേ ഭയമുണ്ടാകുന്നു. അതിനാൽ, ആ വിദ്വാനു്, ആത്മാവുതന്നെയാണു് ആത്മാവിനു ഭയകാരണമായിരിക്കുന്നതു്. ഭേദദർശിക്കു്, അതായതു് 'ഈശ്വരൻ എന്നിൽനിന്നു വേറേയാകുന്നു, സംസാരിയായ ഞാൻ വേറേയാകുന്നു' എന്നിങ്ങനെ വിചാരിക്കുന്നവനു്, തന്നിൽനിന്നു വേറെയായിക്കാണപ്പെടുന്ന

ഈശ്വരനെന്നു പറയുന്ന ആ ബ്രഹ്മംതന്നെയാണു ഭയഹേതുവായിത്തീരുന്നതു്. ബ്രഹ്മവും താനും ഒന്നെന്നല്ലാതെ, അല്പമെങ്കിലും വ്യത്യാസമുള്ളതായി വിചാരിക്കുന്നവനു ഭയമുണ്ടാകുന്നു. അതിനാൽ, ഏകവും അഭിന്നവുമായ ആത്മതത്വത്തെ കാണാതിരിക്കുന്നവൻ വിദ്വാനാണെങ്കിലും അവിദ്വാൻതന്നെയാണു്. ഉച്ഛേദത്തിനു ഹേതുവായിട്ടുള്ളതിനെ കാണുന്നതിനാൽ, ഉച്ഛേദ്യമെന്നു വിചാരിക്കപ്പെടുന്നവനു ഭയമുണ്ടാകുന്നു. സംഹർത്താവായ പരമേശ്വരൻ, തന്നെ സംഹരിക്കയോ നരകത്തിലിടുകയോ ചെയ്യുമെന്നു ഭയമുണ്ടാകുന്നു എന്നു സാരം. ഉച്ഛേദഹേതു ഉച്ഛേദ്യമായിരിക്കുന്നപക്ഷം അതിനും ഒരുച്ഛേദഹേതു വേണ്ടിയിരിക്കുന്നതിനാൽ അനവസ്ഥ (നിലയില്ലായ്ക) വരുന്നു. അതിനാൽ അതു നിത്യമെന്നു പറയണം. നിത്യത്വം ബ്രഹ്മത്തിനു മാത്രമേയുള്ളു. അതിനാൽ ബ്രഹ്മംതന്നെയാണു് ഉച്ഛേദഹേതു. ഉച്ഛേദഹേതു വേറെയില്ലാത്തപക്ഷം, ഉച്ഛേദ്യത്തിനു്, അതിനെക്കാണുന്നതുകൊണ്ടുള്ള ഭയമുണ്ടാകുവാൻ വഴിയില്ലല്ലോ. എല്ലാ ജഗത്തും ഭയമുള്ളതായിക്കാണപ്പെടുകയും ചെയ്യുന്നു. അതിനാൽ ഭയകാരണമായും, ഉച്ഛേദ്യമല്ലാത്തതായുമുള്ള ഉച്ഛേദഹേതുഉണ്ടെന്നു് അറിയാം. അതിനെയാണു ജഗത്തു ഭയപ്പെടുന്നതു്. ഈ അർത്ഥത്തിലും, താഴെ പറയുന്ന ശ്ലോകമുണ്ടു്.

തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ല്യധ്യായത്തിൽ
ഏഴാമത്തെ അനുവാകം കഴിഞ്ഞു.

## എട്ടാമത്തെ അനുവാകം.

ഉപ—ഭീഷാ ഽസ്മാദ്വാതഃ പവതേ, ഭീഷോദേതി സൂര്യഃ.
ഭീഷാ ഽസ്മാദഗ്നിശ്ചേന്ദ്രശ്ച, മൃത്യുർദ്ധാവതിപഞ്ചമ ഇതി. 1

| | |
|---|---|
| അസ്മാത് | = ഇതിൽനിന്നുള്ള=ഈ ബ്രഹ്മത്തിൽനിന്നുള്ള |
| ഭീഷാ | = ഭയത്താൽ |
| വാതഃ | = വാതം=വായു |
| പവതേ | = ശുദ്ധീകരിക്കുന്നു. |
| ഭീഷാ | = ബ്രഹ്മത്തെപ്പററിയുള്ള ഭയത്താൽ |
| സൂര്യഃ | = സൂര്യൻ |
| ഉദേതി | = ഉദിക്കുന്നു, |

അസ്മാത് ഭീഷാ = ഈ ബ്രഹ്മത്തെപ്പററിയുള്ള ഭയത്താൽ
അഗ്നിഃച ഇന്ദ്രഃച = അഗ്നിയും ഇന്ദ്രനും ദഹിപ്പിക്കയും ലോകത്തെ രക്ഷിക്കയും ചെയ്യുന്നു
പഞ്ചമഃ = അഞ്ചാമതായിട്ടു
മൃത്യുഃ = സ്ഥാവരജംഗമങ്ങളുടെ വിനാശകാരിയായ മൃത്യു
ധാവതി = എല്ലാത്തിനേയും നശിപ്പിക്കുന്നതിനായി ഓടിച്ചെല്ലുകയും ചെയ്യുന്നു.

ഭാഷ്യം—ഈ ബ്രഹ്മത്തെ ഭയപ്പെട്ടിട്ടാണു വായു ശുദ്ധീകരിക്കുന്നതും സൂര്യൻ ഉദിക്കുന്നതും വഹ്നി ദഹിക്കുന്നതും ഇന്ദ്രൻ ലോകരക്ഷചെയ്യുന്നതും സ്ഥാവരജംഗമവിനാശകാരിയായ മൃത്യു സ്വകൃത്യനിർവ്വഹണത്തിനായി എല്ലാത്തിലും ഓടിയെത്തുന്നതും. വാതാദികൾ, തങ്ങൾതന്നെ വലിയ ഈശ്വരന്മാരായിരുന്നിട്ടും, ശുദ്ധീകരിക്ക മുതലായ പ്രയാസമേറിയ കാര്യങ്ങളിൽ നിയമേന പ്രവത്തിക്കുന്നു. അതിനാൽ അവക്കു വേറെ ഒരു പ്രശാസ്താവുണ്ടെന്നും ആ പ്രശാസ്താവിനെ ഭയപ്പെട്ടിട്ടാണു് അവർ നിയമേന സ്വസ്വകൃത്യങ്ങളിൽ പ്രവത്തിക്കുന്നതെന്നും വിചാരിക്കുന്നതിനു ന്യായമുണ്ടു്. അതുകൊണ്ടു് അവരെ പ്രശാസിക്കുന്നതും അവക്കു ഭയകാരണവുമായ ബ്രഹ്മം ഉണ്ടു്. രാജാവിനെ ഭയപ്പെട്ട ഭൃത്യന്മാർ സ്വസ്വകൃത്യങ്ങളിൽ നിയമേന പ്രവത്തിക്കുന്നതുപോലെ വാതാദികൾ സ്വസ്വകൃത്യങ്ങളിൽ പ്രവത്തിക്കുന്നതു ബ്രഹ്മത്തെ ഭയപ്പെട്ടിട്ടാണു്. ഭയകാരണമായ ആ ബ്രഹ്മം ആനന്ദസ്വരൂപവുമാണു്.

ഉപ—സൈഷാ ∫ ∫നന്ദസ്യമീമാംസാ ഭവതി. 2

ആനന്ദസ്യ = ആ ബ്രഹ്മമാകുന്ന ആനന്ദത്തിനു്
സാഏഷാമീമാംസാ = താഴെപ്പറയുന്ന നിരൂപണം
ഭവതി = ഉണ്ടു്.

ഭാഷ്യം—അങ്ങനെയുള്ള ഈ ബ്രഹ്മമാകുന്ന ആനന്ദത്തിനു താഴെപ്പറയുന്ന വിചാരണ ഉണ്ടു്. ആനന്ദത്തെപ്പററി വിചാരണ ചെയ്‌വാനെന്നുള്ള എന്നു പറയാം. ഈ ആനന്ദം ലൌകികാനന്ദംപോലെ വിഷയവിഷയിസംബന്ധംകൊണ്ടുണ്ടാകുന്നതാണോ, അതോ സ്വാഭാവികമാണോ എന്നുള്ളതാണു് ആനന്ദത്തെപ്പററി ഇവിടെ വിചാരണചെയ്യുന്നതു്.

ബാഹ്യവും ആധ്യാത്മികവുമായ സാധനങ്ങളുടെ തികവു കൊണ്ടുണ്ടാകുന്ന ലൌകികമായ ആനന്ദം ഉൽകൃഷ്ടമാകുന്നു. ബ്രഹ്മാനന്ദത്തെ അനുഗമിക്കുന്നതിനായി അതു നിർദ്ദേശിക്കപ്പെടുന്നു. പ്രസിദ്ധമായ ഈ ആനന്ദംകൊണ്ടു വിഷയവ്യാവൃത്തമായ ബുദ്ധിക്കു ഗോചരമായ ആനന്ദത്തെ അനുമാനിക്കുവാൻ കഴിയും. ലൗകികമായ ആനന്ദവും ബ്രഹ്മാനന്ദത്തിൻെറ ഒരു ചെറിയ മാത്രതന്നെ ആണ്. ലോകത്തിൽ അവിദ്യയാൽ വിജ്ഞാനം മറയ്ക്കപ്പെടുകയും അവിദ്യ ഉൽക്കർഷത്തെ പ്രാപിക്കയും ചെയ്യുമ്പോൾ ബ്രഹ്മാദികൾക്കു കർമ്മവശേന, അവരവരുടെ വിജ്ഞാനവും വിഷയാദി സാധനസംബന്ധവുമനുസരിച്ചു് അനുഭവപ്പെടുന്നതും നിലനിൽക്കാത്തതുമായിരിക്കുമ്പോൾ ആനന്ദം ലൗകികമായി പരിണമിക്കുന്നു. അതുതന്നെ അവിദ്യ, കാമം, കർമ്മം ഇവയുടെ കുറവനുസരിച്ചു മനുഷ്യർ ഗന്ധർവന്മാർ മുതലായ മേന്മേലുള്ള നിലകളിൽ, മേന്മേൽ നൂറുമടങ്ങുൽക്കർഷത്തോടുകൂടി, ഹിരണ്യഗർഭനായ ബ്രഹ്മാവിൻെറ ആനന്ദംവരെ, കാമങ്ങളാൽ കെട്ടുപോകാത്ത വിദ്വാനായ ശ്രോത്രിയനു പ്രത്യക്ഷമായി അനുഭവപ്പെടുന്നു. എന്നാൽ അവിദ്യനിമിത്തമുണ്ടാകുന്ന, വിഷയമെന്നും വിഷയി എന്നുമുള്ള വിഭാഗം വിദ്യയാൽ നിരസ്തമാകുമ്പോൾ സ്വാഭാവികവും പരിപൂർണ്ണവുമായ ആനന്ദം ഒന്നുമാത്രമായിത്തീരും. ഈ അർത്ഥത്തെ അനുഭവപ്പെടുത്തുവാൻ ഉദ്ദേശിച്ചുകൊണ്ടു പറയുന്നു.—

ഉപ — യുവാ സ്യാത് സാധുയുവാ ഽധ്യായകഃ, ആശിഷ്ഠോ ദ്രഢിഷ്ഠോബലിഷ്ഠഃ; തസ്യേയം പൃഥിവീ സർവാ വിത്തസ്യ പൂർണ്ണാസ്യാത്; സ ഏകോ മാനുഷഃ ആനന്ദ തേ യേ ശതം മാനുഷാ ആനന്ദാഃ.

സ ഏകോ മനുഷ്യഗന്ധർവാണാമാനന്ദഃ ശ്രോത്രിയസ്യ-ചാകാമഹതസ്യ. തേ യേ ശതം മനുഷ്യഗന്ധർവാണാമാനന്ദാഃ; സ ഏകോ ദേവഗന്ധർവാണാമാനന്ദഃ. ശ്രോത്രിയസ്യചാകാ-മഹതസ്യ. തേ യേ ശതം ദേവഗന്ധർവാണാമാനന്ദാഃ, സ ഏകഃ പിതൃണാം, ചിരലോകലോകാനാമാനന്ദഃ, ശ്രോത്രിയസ്യചാ-കാമഹതസ്യ. തേ യേ ശതംപിതൃണാം ചിരലോകലോകാനാ-മാനന്ദാഃ, സ ഏക ആജാനജാനാം ദേവാനാമാനന്ദഃ.

ശ്രോത്രിയസ്യചാകാമഹതസ്യ, തേ യേ ശതമാജാനജാ-നാം ദേവാനാമാനന്ദാഃ, സ ഏകഃ കർമ്മദേവാനാം ദേവാനാമാ

നന്ദഃ, യേ കർമ്മണാദേവാനപിയന്തി; ശ്രോത്രിയസ്യചാകാമഹതസ്യ. തേ യേ ശതം കർമ്മദേവാനാം ദേവാനാമാനന്ദാഃ, സ ഏകോ ദേവാനാമാനന്ദഃ; ശ്രോത്രിയസ്യചാകാമഹതസ്യ. തേയേശതം ദേവാമാനന്ദാഃ, സ ഏകഇന്ദ്രസ്യാനന്ദഃ. 3

ശ്രോത്രിയസ്യചാകാമഹതസ്യ. തേ യേ ശതമിന്ദ്രസ്യാനന്ദാഃ, സ ഏകോബൃഹസ്പതേരാനന്ദഃ; ശ്രോത്രിയസ്യച കാമഹതസ്യ. തേയേശതം ബൃഹസ്പതേരാനന്ദാഃ, സ ഏക പ്രജാപതേരാനന്ദഃ; ശ്രോത്രിയസ്യ ചാ കാമഹതസ്യ; തേ യേ ശതം പ്രജാപതേരാനന്ദാഃ, സ ഏകോ ബ്രഹ്മണ ആനന്ദഃ; ശ്രോത്രിയസ്യ ചാകാമഹതസ്യ. 4

| | |
|---|---|
| യുവാ സ്യാത് | = യുവാവായിരിക്കണം=ചെറുപ്പക്കാരനായിരിക്കണം. |
| സാധുയുവാ | = സാധുവായ യുവാവായിരിക്കണം |
| അദ്ധ്യായകഃ | = വേദാദ്ധ്യയനം ചെയ്തിട്ടുള്ളവനായും |
| ആശിഷ്ഠഃ | = ഏററവും ആശാസിക്കുന്നവനായും (അ) ഏററവും ആശുകാരിയായും |
| ദ്രഢിഷ്ഠഃ | = ഏററവും ദ്രഢനായും |
| ബലിഷ്ഠഃ | = ഏററവും ബലമുള്ളവനായുമിരിക്കണം. |
| തസ്യ | = അവന്നു് |
| ഇയം സർവാ പൃഥിവീ | = ഈ പൃഥിവി മുഴവൻ |
| വിത്തസ്യ പൂർണ്ണാസ്യാത് | = വിത്തം (ഉപഭോഗസാധനം) കൊണ്ടു നിറഞ്ഞതായിരിക്കണം |
| സഃ | = അതു്=അങ്ങനെയെല്ലാമിരുന്നാലുള്ളതു് |
| ഏകഃ | = ഒരു |
| മാനുഷഃ ആനന്ദഃ | = മാനുഷമായ ആനന്ദമാകുന്നു. |
| തേ മാനുഷാഃ ആനന്ദാഃ | = ആ മാനുഷമായ ആനന്ദങ്ങൾ. |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അതു് |
| മനുഷ്യഗന്ധർവാണാം | = മനുഷ്യഗന്ധർവന്മാരുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു |

| | |
|---|---|
| അകാമഹതസ്യ | = വിഷയോപഭോഗങ്ങളിലുള്ള കാമത്താൽ ഹതനാവാത്ത |
| ശ്രോത്രിയസ്യ ച | = ശ്രോത്രിയൻേറയും ആനന്ദമാകുന്നു. |
| തേ മനുഷ്യഗന്ധർവ്വാണാം ആനന്ദാഃ | = ആ മനുഷ്യഗന്ധർവന്മാരുടെ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അതു് |
| ദേവഗന്ധർവ്വാണാം | = ദേവഗന്ധർവ്വന്മാരുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമഹതനല്ലാത്ത |
| ശ്രോത്രിയസ്യ ച | = ശ്രോത്രിയൻേറയും ആനന്ദമാകുന്നു. |
| തേ ദേവഗന്ധർവ്വാണാം ആനന്ദാഃ | = ആ, ദേവഗന്ധർവ്വന്മാരുടെ ആനന്ദങ്ങൾ |
| ശതംയേ | = നൂറുകൂടിയതേതോ, |
| സഃ | = അതു് |
| ചിരലോക ലോകാനാം | = വളരെക്കാലം നിലനിൽക്കുന്ന ലോകത്തോടുകൂടിയ |
| പിതൃണാം | = പിതൃക്കളുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമഹതനല്ലാത്ത |
| ശ്രോത്രിയസ്യച | = ശ്രോത്രിയൻേറയും ആനന്ദമാകുന്നു. |
| ചിരലോക ലോകാനാം | = വളരെക്കാലം നിലനിൽക്കുന്ന ലോകത്തോടുകൂടിയ |
| പിതൃണാം | = പിതൃക്കളുടെ |
| തേ ആനന്ദാഃ | = ആ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അതു് |
| ആജാനജാനാം | = ആജാനജന്മാരായ = ദേവലോകത്തിൽ ജനിച്ച |
| ദേവാനാം | = ദേവന്മാരുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമഹതനല്ലാത്ത |
| ശ്രോത്രിയസ്യച | = ശ്രോത്രിയൻെറയും ആനന്ദമാകുന്നു. |
| ആജാനജാനാം | = ദേവലോകത്തിൽജനിച്ച |
| ദേവാനാം | = ദേവന്മാരുടെ |

| | |
|---|---|
| തേ ആനന്ദാഃ | = ആ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അത്, |
| യേ | = എവർ |
| കർമ്മണാ | = കർമ്മംകൊണ്ട് |
| ദേവാൻഅപിയന്തി | = ദേവന്മാരെ പ്രാപിക്കുന്നുവോ |
| തേഷാംകർമ്മദേവാനാം | = ആ കർമ്മദേവന്മാരുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമത്താൽഹതനല്ലാത്ത |
| ശ്രോത്രിയസ്യച | = ശ്രോത്രിയന്റെയും ആനന്ദമാകുന്നു. |
| കർമ്മദേവാനാം | = കർമ്മദേവന്മാരുടെ |
| തേആനന്ദാഃ | = ആ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അത് |
| ദേവാനാം | = ദേവന്മാരുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമത്താൽ ഹതനല്ലാത്ത |
| ശ്രോത്രിയസ്യച | = ശ്രോത്രിയന്റെയും ആനന്ദമാകുന്നു. |
| തേ ദേവാനാം ആനന്ദാഃ | = ആ ദേവന്മാരുടെ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |
| സഃ | = അത് |
| ഇന്ദ്രസ്യ | = ഇന്ദ്രന്റെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു |
| തേ ഇന്ദ്രസ്യ ആനന്ദാഃ | = ആ, ഇന്ദ്രന്റെ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ |
| സഃ | = അത് |
| ബൃഹസ്പതേഃ | = ബൃഹസ്പതിയുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമത്താൽ ഹതനല്ലാത്ത |
| ശ്രോത്രിയസ്യ ച | = ശ്രോത്രിയന്റെയും ആനന്ദമാകുന്നു. |
| തേ ബൃഹസ്പതേഃ ആനന്ദാഃ | = ആ, ബൃഹസ്പതിയുടെ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ, |

| | |
|---|---|
| സഃ | = അതു് |
| പ്രജാപതേഃ | = പ്രജാപതിയുടെ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമത്താൽ ഹതനല്ലാത്ത |
| ശ്രോത്രിയസ്യ ച | = ശ്രോത്രിയൻെറയും ആനന്ദമാകുന്നു. |
| തേ പ്രജാപതേഃ ആനന്ദാഃ | = ആ പ്രജാപതിയുടെ ആനന്ദങ്ങൾ |
| ശതം യേ | = നൂറുകൂടിയതേതോ |
| സഃ | = അതു് |
| ബ്രഹ്മണഃ | = ബ്രഹ്മാവിൻെറ |
| ഏകഃ ആനന്ദഃ | = ഒരു ആനന്ദമാകുന്നു. |
| അകാമഹതസ്യ | = കാമത്താൽ ഹതനല്ലാത്ത |
| ശ്രോത്രിയസ്യ ച | = ശ്രോത്രിയൻെറയും ആനന്ദമാകുന്നു. |

ഭാഷ്യം—യുവാവായിരിക്കണം. അതു മാത്രംപോരാ, സാധുവായുമിരിക്കണം. യുവാവായിരുന്നാലും അസാധുവായിരിക്കാം. സാധുവായിരുന്നാലും യുവാവല്ലാതേയുമിരിക്കാം. അതുകൊണ്ടാണ സാധുവായും യുവാവായുമിരിക്കണമെന്ന പറഞ്ഞതു്. രോഗംകൊണ്ടോ ജനനാൽതന്നെയോ അംഗവൈകല്യമൊന്നുമില്ലാതെയും പരിപൂർണ്ണമായ ഇന്ദ്രിയശക്തിയോടുകൂടിയവനും കാമോപമനും സദാചാരതല്പരനുമായ ഒരു ചെറുപ്പക്കാരനായിരിക്കണമെന്നസാരം. വേദങ്ങളെല്ലാം അധ്യയനം ചെയ്തു് അവയുടെ അർത്ഥം ശരിയായി ഗ്രഹിച്ചിരിക്കണം. തൻെറ ശോഭനമായ ഭാവിയേപ്പററി പൂർണ്ണവിശ്വാസമുള്ളവനും, അത്യന്തം ദൃഢനും ബലവാനുമായിരിക്കണം. ഇങ്ങനെ ആധ്യാത്മിക സാധനങ്ങളെല്ലാം തികഞ്ഞവനായിരിക്കണമെന്നു സാരം. അവന്നു് ഈ ഭൂമി മുഴവൻ ഉപഭോഗസാധനംകൊണ്ടു്—ദൃഷ്ടാർത്ഥവും അദൃഷ്ടാർത്ഥവുമായ കർമ്മസാധനംകൊണ്ടു്—നിറഞ്ഞതായിരിക്കണം. ഭൂമണ്ഡലത്തിന്നധിപതിയായ രാജാവായിരിക്കണമെന്നു സാരം. അങ്ങനെയുള്ളവനുള്ള ആനന്ദമേതോ, അതാണു മനുഷ്യർക്കുള്ള ഏററവുമുയൎന്ന ആനന്ദം. മനുഷ്യരുടെ ആ ആനന്ദം നൂറിരട്ടിച്ചതാണു മനുഷ്യഗന്ധൎവ്വന്മാരുടെ ഒരു ആനന്ദം. മനുഷ്യാനന്ദത്തേക്കാൾ നൂറുമടങ്ങുൽക്കൃഷ്ടമാണു മനുഷ്യഗന്ധൎവ്വന്മാരുടെ ആനന്ദമെന്നു സാരം. മനുഷ്യരായിരുന്നതിൻെറശേഷം കർമ്മവിശേഷംകൊണ്ടും വിദ്യാവിശേഷം

കൊണ്ടും ഗന്ധർവ്വത്വത്തെ പ്രാപിച്ചവരാണ മനുഷ്യഗന്ധർവ്വന്മാർ. അവർ അന്തർദ്ധാനാദി ശക്തിയുള്ളവരും സൂക്ഷ്മങ്ങളായ കാര്യങ്ങളെ ചെയ്യുന്നവരുമായിരിക്കും. അതിനാൽ അവക്കു ശീതോഷ്ണാദിദ്വന്ദ്വങ്ങളെക്കൊണ്ടുള്ള ഉപദ്രവം കുറവായിരിക്കയും, ആവക ഉപദ്രവങ്ങളെ നീക്കുന്നതിനുള്ള ശക്തിയും സാധനങ്ങളും തികഞ്ഞിരിക്കയും ചെയ്യും. അതിനാൽ ഉപദ്രവങ്ങളില്ലാതിരിക്കയും ഉണ്ടായിരുന്നാൽ പ്രതിവിധി ചെയ്കയുംചെയ്യുന്ന മനുഷ്യഗന്ധർവ്വനു മനുഷ്യനേക്കാരം ചിത്തപ്രസാദം കൂടുതലായിരിക്കും. ചിത്തപ്രസാദം ഏറുമ്പോരം കൂടുതൽ സുഖവും അഭിവ്യക്തമാകും. ഇങ്ങനെ മുമ്പുമുമ്പുള്ള നിലയിലേക്കാരം പിമ്പുപിമ്പുള്ള നിലയിൽ, ചിത്തപ്രസാദത്തിൻെറ ആധിക്യത്താൽ നൂറിരട്ടിയായി ആനന്ദോൽക്കർഷമുണ്ടാകുന്നതു ഉപപന്നംതന്നെ. ആദ്യത്തെതവണ അകാമഹതനായ ശ്രോത്രിയനെ പറയാത്തതു്, മനുഷ്യക്കുള്ള വിഷയോപഭോഗങ്ങളിലുള്ള കാമത്താൽ അഭിഹതനല്ലാത്ത ശ്രോത്രിയനു്, മനുഷ്യാനന്ദത്തേക്കാരം നൂറുമടങ്ങുൽക്കൃഷ്ടവും മനുഷ്യഗന്ധർവ്വന്മാരുടെ ആനന്ദത്തോടു തുല്യവുമായ ആനന്ദം പറയണമെന്നുവച്ചിട്ടാണു്. സാധുയുവാവും അധ്യായകനുമായിരിക്കുന്നമെന്നു പറഞ്ഞതിൻെറ സാരം, ശ്രോത്രിയനും പാപമില്ലാത്തവനുമായിരിക്കണമെന്നാണു്. അവ എല്ലായിടത്തും ഒരുപോലെതന്നെ. എന്നാൽ അകാമഹതത്വം, വിഷയത്തിൻെറ ഉൽകർഷവും അപകർഷവുമനുസരിച്ചു സുഖത്തിനും ഉൽക്കർഷാപകർഷങ്ങരം ഉണ്ടാകത്തക്കവണ്ണം വ്യത്യാസപ്പെടുന്നു. അതുകൊണ്ടു്, അകാമഹതനെന്നു പറഞ്ഞതു്, അകാമഹതത്വത്തിൻെറ കൂടുതലനുസരിച്ചു നൂറുമടങ്ങു സുഖോൽക്കർഷം അനുഭവപ്പെടുന്നതിനാൽ, അതു പരമാനന്ദപ്രാപ്തിക്കുള്ള സാധനമാണെന്നു വിധിക്കുന്നതിനായിട്ടാകുന്നു. ദേവഗന്ധർവന്മാർ ഒരു ജാതിക്കാരാണു്. ചിരലോകലോകന്മാർ = വളരെക്കാലം നിലനിൽക്കുന്ന ലോകത്തോടുകൂടിയവർ. ഇതു പിതൃക്കളുടെ വിശേഷണമാകുന്നു. ആജാനമെന്നതു ദേവലോകമാണു്. ആജാനത്തിൽ ജനിച്ചവർ ആജാനജന്മാർ. സ്മാർത്തകർമ്മവിശേഷംകൊണ്ടു ദേവസ്ഥാനങ്ങളിൽ ജനിച്ച ദേവന്മാരെന്നു സാരം. അഗ്നിഹോത്രം മുതലായ കേവലവൈദികകർമ്മങ്ങളെക്കൊണ്ടു ദേവതത്വത്തെ പ്രാപിച്ചവരാണു കർമ്മദേവന്മാർ. എട്ടുവസുക്കരം, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ടു് ആദിത്യന്മാർ, ഇന്ദ്രൻ, പ്രജാപതി ഇങ്ങ

നെ ഹവിർഭോക്താക്കളായ മുപ്പത്തിമൂന്നുപേരാണു ദേവന്മാർ. അവരുടെ സ്വാമിയാണു് ഇന്ദ്രൻ. ഇന്ദ്രൻെറ ആചാര്യൻ ബൃഹസ്പതി. ത്രൈലോക്യംതന്നെ ശരീരമായിട്ടുള്ള വിരാട്ടാണു പ്രജാപതി എന്നു പറഞ്ഞതു് സമഷ്ടിരൂപനും സംസാരമണ്ഡലവ്യാപിയുമായ ഹിരണ്യഗർഭനാണു ബ്രഹ്മാവു്. ഈ ഹിരണ്യഗർഭനിൽ ഈ ആനന്ദഭേദങ്ങളെല്ലാം ഒന്നായിത്തീരുന്നു. അതിനു നിമിത്തമായ ധർമ്മവും, അതിനെ വിഷയീകരിക്കുന്ന ജ്ഞാനവും അകാമഹതത്വവും നിരതിശയമാകുന്നു. അങ്ങനെയുള്ള ഈ ഹിരണ്യഗർഭനായ ബ്രഹ്മാവിൻെറ ആനന്ദം, പാപമില്ലാത്തവനും അകാമഹതനുമായ ശ്രോത്രിയനു്, എല്ലായിടത്തും പ്രത്യക്ഷമായി അനുഭവപ്പെടുന്നു. അതിനാൽ ഇവ മൂന്നും —അപാപത്വം, അകാമഹതത്വം, ശ്രോത്രിയത്വം ഇവമൂന്നും— പരമാനന്ദപ്രാപ്തിക്കുള്ള സാധനങ്ങളാണെന്നറിയണം. അവയിൽ, ശ്രോത്രിയത്വവും അപാപത്വവും നിയതങ്ങളാണു്. അവയ്ക്കു ഏററക്കുറച്ചിലില്ലെന്നർത്ഥം. അകാമഹതത്വമാകട്ടെ, മേന്മേൽ ഉൽക്കർഷത്തെ പ്രാപിക്കുന്നു. അതിനാൽ അതാണു് ഏററവും ഉൽക്കൃഷ്ടമായ സാധനമെന്നറിയണം. അകാമഹതത്വത്തിൻെറ ഉൽക്കർഷത്താൽ അനുഭവപ്പെടുന്നതും ശ്രോത്രിയനു പ്രത്യക്ഷവുമായ ആ ആനന്ദം, പരമാനന്ദത്തിൻെറ ഒരു മാത്രയുടെ ഏകദേശം മാത്രമാകുന്നു. ''ഏതസ്യൈവാഽഽനന്ദസ്യാന്യാനിഭൂതാനി മാത്രാമുപജീവന്തി'' (മററു ഭൂതങ്ങൾ ഈ ആനന്ദത്തിൻെറ മാത്രയെത്തന്നെയാണു ഉപജീവിക്കുന്നതു്) എന്നു വേറെ ശ്രുതിയുണ്ടു്. ഈ ആനന്ദം (സാർവഭൗമാനന്ദംമുതൽ ഹിരണ്യഗർഭാനന്ദംവരെയുള്ളതു്) വെള്ളത്തുള്ളികൾ സമുദ്രജലത്തിൻെറ മാത്രയായിരിക്കുന്നതുപോലെ (ചെറിയ അംശമായിരിക്കുന്നതുപോലെ) ഏതു പരമാനന്ദത്തിൻെറ മാത്രയാകുന്നുവോ, പലതായിത്തീർന്നിരിക്കുന്ന ഈ മാത്ര ഏതു പരമാനന്ദത്തിൽ ഏകത്വത്തെ പ്രാപിക്കുന്നുവോ, ആ പരമാനന്ദം സ്വാഭാവികമാകുന്നു. അതല്ലാതെ വേറൊന്നുമില്ലാത്തതുകൊണ്ടു് ഇതിൽ ആനന്ദവും ആനന്ദമുള്ളവനും ഒന്നുതന്നെയാണുതാനും.

ഈ വിചാരണയുടെ ഫലത്തെ ഉപസംഹരിക്കുന്നു:—

ഉപ:—സ യശ്ചായം പുരുഷേ, യശ്ചാസാവാദിത്യേ സഏകഃ 5

സഃ യഃ — അങ്ങനെയുള്ള യാതൊന്നാണോ

അയം — ഈ

| | |
|---|---|
| പുരുഷേ ച | = പുരുഷനിലുള്ളതും |
| യഃ | = യാതൊന്നാണോ |
| അസൗ | = ആ |
| ആദിത്യേ ച | = ആദിത്യനിലുള്ളതും |
| സഃ | = അതു് (പുരുഷനിൽ സ്ഥിതിചെയ്യുന്നതും ആദിത്യനിൽ സ്ഥിതിചെയ്യുന്നതും) |
| ഏകഃ | = ഏകമാകുന്നു = ഒന്നുതന്നെയാകുന്നു. |

ഭാഷ്യം:—ആകാശം മുതൽ അന്നമയംവരെയുള്ള കാര്യത്തെ സൃഷ്ടിച്ചിട്ടു്, അതിൽതന്നെ അനുപ്രവേശിച്ചു് ഹൃദയാകാശത്തിലുള്ള ബുദ്ധിയാകുന്ന ഗുഹയിൽ പുരുഷനിൽ സ്ഥിതിചെയ്യുന്നതാരോ അവനെയാണു ''സയശ്ചായം പുരുഷേ''എന്നു പറഞ്ഞതു്. യാതൊരു പരമാനന്ദമാണോ ശ്രോത്രിയനു പ്രത്യക്ഷമാണെന്നു നിർദ്ദേശിക്കപ്പെട്ടതു് യാതൊന്നിന്റെ ഏകദേശത്തെയാണോ (സുഖാഹങ്ങളായ ബ്രഹ്മാവു തുടങ്ങിയുള്ള ഭൂതങ്ങൾ ഉപജീവിക്കുന്നതു്) ആ പരമാനന്ദത്തെയാണു്, ''യശ്ചാസാവാദിത്യേ'' എന്നു നിർദ്ദേശിച്ചിരിക്കുന്നതു്. അതു രണ്ടും ഭിന്നപ്രദേശത്തിലുള്ള ഘടാകാശങ്ങളും മഹാകാശവും ഒന്നായിരിക്കുന്നതുപോലേ ഒന്നുതന്നെയാകുന്നു.

പൂർവ്വപക്ഷം—ആദിത്യനിൽ സ്ഥിതിചെയ്യുന്നതിനോടു് ഐക്യം പറയുന്ന വിഷയത്തിൽ, അദ്ധ്യാത്മമായി, ''സയശ്ചായം പുരുഷേ'' എന്നു യാതൊരു വിശേഷവും കൂടാതെ നിർദ്ദേശിച്ചതു യുക്തമായില്ല. ''യശ്ചായം ദക്ഷിണേ ഽക്ഷൻ'' എന്നാണു വേണ്ടിയിരുന്നതു്. എന്തെന്നാൽ ''യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോയശ്ചായംദക്ഷിണേ ഽക്ഷൻപുരുഷഃ'' ഇത്യാദി വേറേ ശ്രുതിയിൽ സൂര്യമണ്ഡലസ്ഥനായ പുരുഷനും ദക്ഷിണാക്ഷിഗതനായ പുരുഷനും ഒന്നാണെന്നാണു് പ്രസിദ്ധി.

സമാധാനം—അങ്ങനെയല്ല. എന്തെന്നാൽ ഇതു പരമാത്മാവിനെക്കുറിച്ചു പറയുന്ന അധികാരമാണു്. ''അദൃശ്യേ ഽനാത്മ്യേ ഽനിലയനേ'' ''ഭീഷാ ഽസ്മാദ്വാതഃ പവതേ'' ''സൈഷാ ഽ ഽനന്ദസ്യമീമാംസാ'' എന്നിങ്ങനെ പരമാത്മാവാണു പ്രകൃതം. പെട്ടെന്നു് അപ്രകൃതമായിട്ടുള്ളതിനെ നിർദ്ദേശിക്കുന്നതു യുക്തമല്ല. എന്നു മാത്രമല്ല, വിവക്ഷിതമായിട്ടുള്ളതും പരമാത്മവിജ്ഞാനമാണു്. ''സ ഏകഃ'' എന്നു നിർദ്ദേശി

ച്ചിരിക്കുന്നതു പരമാത്മാവിനെത്തന്നെയാണു്. ആനന്ദത്തെപ്പററിയുള്ള വിചാരണപ്രകൃതമായിരിക്കുന്നു. അതിന്റെ ഫലവും, അഭിന്നവും, സ്വാഭാവികവുമായ ആനന്ദം പരമാത്മാവുതന്നെയാണു്. വിഷയവിഷയികളുടെ സംബന്ധത്താലുണ്ടാകുന്നതല്ല, എന്നുപറഞ്ഞുപസംഹരിക്കേണ്ടിയിരിക്കുന്നു. അതിനനുരൂപമായിട്ടാണു് ''സയശ്ചായംപുരുഷേ, യശ്ചാസാവാദിത്യേ'' എന്നു്, ഭിന്നാധികരണങ്ങളിൽ സ്ഥിതിചെയ്യുന്ന ആനന്ദങ്ങൾക്കു വിശേഷമില്ലെന്നു കാണിച്ചുകൊണ്ടു നിർദ്ദേശിച്ചിരിക്കുന്നതു്.

പൂർവ്വപക്ഷം—എന്നാലും ആദിത്യനിൽ എന്നു വിശേഷിച്ചു പറഞ്ഞതിനു പ്രയോജനമില്ലല്ലോ.

സമാധാനം—ആദിത്യനിൽ എന്നു വിശേഷിച്ചുപറഞ്ഞതു്, ഉൽക്കർഷവും അപകർഷവുമില്ലെന്നു കാണിപ്പാനാണു്. മൂർത്തമായും അമൂർത്തമായുമുള്ള ദ്വൈതത്തിനു്, ഉൽകൃഷ്ടമായതിൽ ഉൽക്കർഷമുണ്ടല്ലോ. എന്നാൽ നിരതിശയാനന്ദരൂപമായ ചിദ്ധാതു, ഉൽകൃഷ്ടോപാധിയായ സൂര്യനിൽ പ്രതിബിംബിച്ചിരിക്കുന്നതും, നികൃഷ്ടോപാധിയായ പുരുഷനിൽ പ്രതിബിംബിച്ചിരിക്കുന്നതും ഒന്നുതന്നെയാകയാൽ, അവ രണ്ടും പരമാനന്ദത്തെ സംബന്ധിച്ചിടത്തോളം സമങ്ങളാകുന്നു എന്നും, ഭിന്നവിശേഷണങ്ങളോടുകൂടിയവയാണെങ്കിലും ഒരേ സ്വഭാവത്തോടുകൂടിയവയാണെന്നുമാണു വിവക്ഷിച്ചിരിക്കുന്നതു്. അങ്ങനെയുള്ള ഗതിയേ പ്രാപിച്ചവനു്, ഉൽക്കർഷമോ അപകർഷമോ ഉണ്ടാവാൻ വഴിയില്ലാത്തതിനാൽ, അവൻ അഭയമായ പ്രതിഷ്ഠയേ പ്രാപിക്കുന്നു എന്നു പറഞ്ഞതു് ഉപപന്നംതന്നെ.

ഉണ്ടോ, ഇല്ലയോ? എന്നുള്ള അനുപ്രശ്നം വ്യാഖ്യാനിച്ചു കഴിഞ്ഞു. കാര്യം, രസലാഭം, പ്രാണനം, അഭയപ്രതിഷ്ഠ, ഭയദർശനം എന്നീ ഉപപത്തികളാൽ, ആകാശാദികാരണമായ ആ ബ്രഹ്മം തീർച്ചയായി ഉണ്ടെന്നു കാണിച്ചു്, ഒരു അനുപ്രശ്നത്തിനു സമാധാനം പറഞ്ഞുകഴിഞ്ഞു എന്നർത്ഥം. ഇനി, വിദ്വാനും അവിദ്വാനും ബ്രഹ്മത്തെ പ്രാപിക്കുമോ ഇല്ലയോ എന്നു രണ്ടു് അനുപ്രശ്നങ്ങളുണ്ടു്. അവയിൽ, വിദ്വാൻ ബ്രഹ്മത്തെ പ്രാപിക്കുമോ ഇല്ലയോ എന്നുള്ളതാണു് ഒടുവിലത്തെ അനുപ്രശ്നം. അതിനു സമാധാനം പറവാനാണു് ഇപ്പോൾ ഭാവിക്കു

ന്നതു്. ഇതിന്ന സമാധാനം പറയുമ്പോഠംതന്നെ നടുവിലത്തെ അനുപ്രശ്നത്തിനും സമാധാനം വന്നുകൊള്ളുമെന്നുള്ളതിനാൽ, അതിനായി പ്രത്യേകം ശ്രമിക്കുന്നില്ല.

ഉപ—സയ ഏവംവിത്, അസ്മാല്ലോകാത് പ്രേത്യ, ഏതമന്നമയമാത്മാനമുപസംക്രാമതി; ഏതം പ്രാണമയമാത്മാനമുപസംക്രാമതി, ഏതം മനോമയമാത്മാനമുപസംക്രാമതി; ഏതംവിജ്ഞാനമയമാത്മാനമുപസംക്രാമതി; ഏതമാനന്ദമയമാത്മാനമുപസംക്രാമതി. 6

ഏവംവിത് = ഇപ്രകാരമറിയുന്നവൻ
യഃ = ആരാണോ,
സഃ = അവൻ
അസ്മാത് ലോകാത് = ഈ ലോകത്തിൽനിന്നു്
പ്രേത്യ = പിൻതിരിഞ്ഞിട്ടു്,

ഏതം അന്നമയം ആത്മാനം = ഈ അന്നമയമായ ആത്മാവിനെ
ഉപസംക്രാമതി = ഉപസംക്രമിക്കുന്നു.
ഏതം പ്രാണമയം ആത്മാനം = ഈ പ്രാണമയമായ ആത്മാവിനെ
ഉപസംക്രാമതി = ഉപസംക്രമിക്കുന്നു.
ഏതം മനോമയം ആത്മാനം = ഈ മനോമയമായ ആത്മാവിനെ
ഉപസംക്രാമതി = ഉപസംക്രമിക്കുന്നു.
ഏതം വിജ്ഞാനമയം ആത്മാനം = ഈ വിജ്ഞാനമയമായ ആത്മാവിനെ
ഉപസംക്രാമതി = ഉപസംക്രമിക്കുന്നു.
ഏതം ആനന്ദമയം ആത്മാനം = ഈ ആനന്ദമയമായ ആത്മാവിനെ
ഉപസംക്രാമതി = ഉപസംക്രമിക്കുന്നു.

ഭാഷ്യം—ആരാണോ ഇപ്രകാരം ഉൽക്കർഷാപകർഷങ്ങളെവിട്ടു്, മേൽപറഞ്ഞപ്രകാരം 'സത്യവും ജ്ഞാനവും അനന്തവുമായ ബ്രഹ്മമാണ ഞാൻ' എന്നറിയുന്നതു് അവൻ, ഈ ലോകത്തിൽനിന്നു്—ദൃഷ്ടവും അദൃഷ്ടവുമായ ഇഷ്ടങ്ങളുടെ സമൂ

ദായമാണല്ലോ ഈ ലോകം. അങ്ങനെയുള്ള ഈ ലോകത്തിൽ നിന്നു് — പിന്തിരിഞ്ഞു്, അതായതു്, നിരപേക്ഷനായിത്തീന്നിട്ടു്, മുമ്പു വ്യാഖ്യാനിച്ചപ്രകാരമുള്ള അന്നമയമായ ആത്മാവിനെ ഉപസംക്രമിക്കുന്നു. സവ്വവിഷയങ്ങളേയും, അന്നമയമായ പിണ്ഡത്തിൽനിന്നു വേറേയായി കാണാതിരിക്കുന്നു. സ്ഥൂലഭൂതമായ സവ്വത്തേയും അന്നമയമായ ആത്മാവായിക്കാണുന്നു എന്നു സാരം. അനന്തരം എല്ലാ അന്നമയാത്മാവിലും അവിഭക്തമായി സ്ഥിതിചെയ്യുന്ന ആഭ്യന്തരമായ, പ്രാണമയമായ ആത്മാവിനേയും, പിന്നെ മുറയ്ക്കു മനോമയമായ ആത്മാവിനേയും വിജ്ഞാനമയമായ ആത്മാവിനേയും ആനന്ദമയമായ ആത്മാവിനേയും ഉപസംക്രമിക്കുന്നു. അനന്തരം, അദൃശ്യവും, അനാത്മ്യവും, അനിരുക്തവും, അനിലയനവുമായ ബ്രഹ്മത്തിൽ ഭയശൂന്യമായ പ്രതിഷ്ഠയേ ലഭിക്കുന്നു.

ഇവിടെ, ഇപ്രകാരമറിയുന്നവനെന്നു പറഞ്ഞതാരാണെന്നും, സംക്രമിക്കുന്നതെങ്ങനെയാണെന്നും വിചാരണചെയ്യേണ്ടിയിരിക്കുന്നു.

പൂവ്വപക്ഷം—പരമാത്മാവിൽനിന്നു വേർതിരിഞ്ഞിരിക്കുന്ന വേറൊരാത്മാവാണോ സംക്രമണം ചെയ്യുന്നതു്? അതോ, പരമാത്മാവുതന്നെയോ? വേറൊരാത്മാവാണെങ്കിൽ, ''തത് സൃഷ്ട്വാ തദേവാനുപ്രാവിശത്'' ''അന്യോസാവന്യോ ഽഹമസ്മീതി ന സവേദ'' ''ഏകമേവാദ്വിതീയം'' ''തത് ത്വമസി'' ഇത്യാദിശ്രുതികൾക്കു വിരോധംവരുന്നു. പരമാത്മാവുതന്നെയാണെങ്കിൽ, ''ആനന്ദമയമാത്മാനമുപസംക്രാമതി'' എന്നുപറഞ്ഞ കർമ്മത്വവും കത്തൃത്വവും അനുപപന്നമാകും. എന്നുമാത്രമല്ല, പരനുതന്നെ സംസാരിത്വമുണ്ടെന്നോ, പരൻ ഇല്ലെന്നോ വരികയും ചെയ്യും. രണ്ടുവിധത്തിലായാലും വരുന്നദോഷം പരിഹരിക്കുവാൻ സാധിക്കാത്തതിനാൽ വിചാരണകൊണ്ടു പ്രയോജനമില്ല. ഇനി, ഏതെങ്കിലും ഒരു പക്ഷത്തിൽ ദോഷമില്ലെന്നോ, മൂന്നാമതൊരുപക്ഷം അദൃഷ്ടമായുണ്ടെന്നോ വരുന്നപക്ഷം അതുതന്നെയാണു ശാസ്ത്രാത്ഥമെന്നുവയ്ക്കണം. അപ്പോഴം വിചാരണ വ്യത്ഥംതന്നെ.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ വിചാരണചെയ്യുന്നതു മേൽപ്പറഞ്ഞ സംശയങ്ങളെ തീർച്ചപ്പെ

ടുത്തുന്നതിനാകുന്നു. വന്നുകൂടീട്ടുള്ള ദോഷങ്ങളെ പരിഹരിക്കുവാൻ സാധിക്കയില്ലെന്നുള്ളതു വാസ്തവംതന്നെ. രണ്ടിലേതെങ്കിലുമോ മൂന്നാമതോ ഒരു പക്ഷം തീർച്ചപ്പെട്ടിരുന്നാൽ വിചാരണ വ്യർത്ഥമെന്നു പറയാം. എന്നാൽ അങ്ങനെയൊരു പക്ഷം തീർച്ചപ്പെട്ടിട്ടില്ല. അതു തീർച്ചപ്പെടുത്തുന്നതിനായിട്ടുള്ളതാകയാൽ ഈ വിചാരണ പ്രയോജനമുള്ളതാകുന്നു.

പൂർവ്വപക്ഷം—സത്യംതന്നെ. ശാസ്ത്രാർത്ഥത്തെ അവധാരണം ചെയ്യുന്നതിനു പ്രയോജനപ്പെടുന്നതുകൊണ്ടു ചിന്ത അർത്ഥമുള്ളതുതന്നെ. എന്നാൽ നീ ചിന്തിക്കയല്ലാതെ നിർണ്ണയിക്കയില്ല. നിർണ്ണയിക്കേണ്ടെന്നു വേദത്തിൽ പറഞ്ഞിട്ടുണ്ടോ? ഇല്ലെങ്കിൽ നീ ഏകത്വത്തെ മുറുകെപ്പിടിച്ചുവാദിക്കുന്നതെന്താണ്? നിനക്കു വളരെ എതിരാളികൾ ഉണ്ടല്ലോ.

സമാധാനം — ഞാൻ വേദാർത്ഥപരനായതുകൊണ്ടാണ് ഏകത്വത്തെ വാദിക്കുന്നതു്.

പൂർവ്വപക്ഷം—നാനാത്വവാദികളും വേദബാഹ്യന്മാരുമായ വളരെ എതിരാളികൾ നിനക്കുള്ളതിനാൽ നിനക്ക് എന്റെ ആശങ്കയെ നിർണ്ണയിക്കുവാൻ സാധിക്കുകയില്ല.

സമാധാനം--ഇതുതന്നെയാണ് എനിക്കു നല്ലതു്. എന്തെന്നാൽ ഞാൻ ഏകത്വവാദിയാണെന്നും, എന്റെ എതിരാളികൾ അനേകത്വവാദികളാണെന്നും നീ പറയുന്നുണ്ടല്ലോ. വിചാരണ ആരംഭിക്കുന്നവൻ അപ്രതിപന്നവസ്തുവാദിയായിരിക്കയാണല്ലോ വേണ്ടതു്. അനേകത്വവാദികൾക്കും ഒരു വസ്തു സമ്മതമായിരിക്കകൊണ്ടു്, എനിക്ക് അനേകത്വവാദികളായ വളരെ എതിരാളികൾ ഉള്ളതു നല്ലതുതന്നെ. അനേകത്വം അന്യോന്യാശ്രയാദിദോഷദുഷ്ടമായതുകൊണ്ടു പൂർവ്വപക്ഷത്തെ നിരാകരിച്ചു സിദ്ധാന്തത്തെ സ്ഥാപിക്കുന്നതിനെളുപ്പമുണ്ടു്. അതിനാൽ ഞാൻ എല്ലാവരേയും ജയിച്ചുകൊള്ളാം. വിചാരണ ആരംഭിക്കയും ചെയ്യുന്നു:—

സംക്രമിക്കുന്നതു പരമാത്മാവുതന്നെയായിരിക്കണം. എന്തെന്നാൽ, പരമാത്മാവിനെ അറിയുന്നതുകൊണ്ടു പരമാത്മാവായിത്തീരുന്നു എന്നുള്ളതിനെയാണ്, ''ബ്രഹ്മവിദാപ്നോ

തിപരം'' എന്നുള്ളതുകൊണ്ടു വിവക്ഷിച്ചിരിക്കുന്നതു്. ഒന്നു മറെറാന്നായിത്തീരുകയില്ലല്ലോ.

പൂർവപക്ഷം—ഒന്നു് അതുതന്നെയായിത്തീരുകയെന്നുള്ളതും അനുപപന്നംതന്നെയാണു്.

സമാധാനം—പരമാത്മാവായിത്തീരുക എന്നുവച്ചാൽ അവിദ്യയാൽ ആരോപിതമായ അബ്രഹ്മത്വത്തെ നീക്കുകയാകുന്നു. ബ്രഹ്മവിദ്യ, സ്വാത്മപ്രാപ്തിയെ ഉപദേശിക്കുന്നില്ല, അവിദ്യാകൃതമായ, അന്നാദിവിശേഷരൂപമായും ആത്മാവായി അധ്യാരോപിതമായുമുള്ള അനാത്മാവിനെ നീക്കുന്നതിനായുള്ളതാണു ബ്രഹ്മവിദ്യ.

പൂവ്പക്ഷം—ബ്രഹ്മപ്രാപ്തി എന്നുവച്ചാൽ, അവിദ്യയാൽ ആരോപിതമായ അബ്രഹ്മത്വത്തെ നീക്കുകയാണെന്നു എങ്ങനെ അറിയാം?

സമാധാനം—വിദ്യയെ മാത്രം ഉപദേശിച്ചിരിക്കുന്നതുകൊണ്ടു് അതറിയാം. വിദ്യയുടെ ദൃഷ്ടമായ കാര്യം അവിദ്യാനിവൃത്തിയാണു്. ആ വിദ്യമാത്രമാണു്, ആത്മാവിനെ പ്രാപിക്കുന്നതിനു സാധനമായി ഉപദേശിക്കപ്പെട്ടിരിക്കുന്നതു്.

പൂവ്പക്ഷം—അതു്, വഴിയേപ്പററിയുള്ള വിവരങ്ങൾ ഉപദേശിക്കുന്നതുപോലെയാണു്. അതുകൊണ്ടു വിദ്യയെ മാത്രമെ ഉപദേശിച്ചിട്ടുള്ളു എന്നുള്ളതു്, ഫലശ്രുതിക്കു പരമാത്മാഭാവപ്രാപ്തിയാണർത്ഥമെന്നുള്ളതിലേയ്ക്കു് ഹേതുവാകയില്ല. ദേശാന്തരത്തെ പ്രാപിക്കുന്നതിനാണു വഴി ഉപദേശിക്കാറുള്ളതു്. ഗ്രാമം തന്നെ അതിലേക്കു പോകാറില്ലല്ലോ.

സമാധാനം—പൂവ്വപക്ഷിയുടെ വാദം ശരിയല്ല; ദൃഷ്ടാന്തത്തിനും ദാർഷ്ടാന്തികത്തിനും തമ്മിൽ വൈഷമ്യമുണ്ടു്. ദൃഷ്ടാന്തത്തിൽ ഗ്രാമവിഷയമായ വിജ്ഞാനം ഉപദേശിക്കപ്പെടുന്നില്ല. ഗ്രാമത്തെ പ്രാപിക്കുന്നതിനുള്ള വഴിയെ സംബന്ധിച്ച വിവരങ്ങൾ മാത്രമേ ഉപദേശിക്കപ്പെടുന്നുള്ളു. പ്രകൃതത്തിൽ അങ്ങനെയല്ല. ഇവിടെ ബ്രഹ്മവിജ്ഞാനത്തിനു പുറമേ വേറേ സാധനങ്ങളെ സംബന്ധിച്ച വിജ്ഞാനം ഉപദേശിക്കപ്പെടുന്നില്ല.

പൂർവ്വപക്ഷം—മുമ്പു പറഞ്ഞിട്ടുള്ള കർമ്മാദിസാധനങ്ങളുടെ അപേക്ഷയോടുകൂടിയ ബ്രഹ്മവിജ്ഞാനമാണല്ലോ പരമാത്മ പ്രാപ്തിക്കു സാധനമായി ഉപദേശിക്കപ്പെട്ടിട്ടുള്ളത്.

സമാധാനം—ഈ ആക്ഷേപത്തെ, മോക്ഷത്തിന്റെ നിത്യത്വം മുതലായ ഹേതുക്കളാൽ മുമ്പേതന്നെ നിരാകരിച്ചിട്ടുണ്ട്. ''തത് സൃഷ്ട്വാ തദേവാനു പ്രാവിശത്'' എന്നുള്ള ശ്രുതിയും കാര്യത്തിൽ സ്ഥിതിചെയ്യുന്നവൻ പരമാത്മാവാണെന്നു കാണിക്കുന്നു. എന്നു മാത്രമല്ല, അങ്ങനെയായിരുന്നാൽ മാത്രമേ, അഭയമായ പ്രതിഷ്ഠയേ പ്രാപിക്കുന്നു എന്നതു് ഉപപന്നമാവുകയുമുള്ളു. വിദ്യയുള്ളവൻ തന്നെക്കൂടാതെ വേറേ ഒന്നിനേയും കാണാതിരിക്കുകയാണെങ്കിലേ, ഭയഹേതുവായ അന്യനായി പരമാത്മാവില്ലാത്തതിനാൽ അഭയമായ പ്രതിഷ്ഠയേ പ്രാപിക്ക എന്നുള്ളതുണ്ടാകയുള്ളൂ. അന്യൻ അവിദ്യാകൃതനാണെന്നു വരുമ്പോഴും, വിദ്യകൊണ്ടു് ആ അന്യൻ പരമാർത്ഥത്തിലില്ലെന്നു കാണുവാൻ വഴിയുണ്ട്. ആ അന്യന്റെ സത്ത രണ്ടാമതൊരു ചന്ദ്രന്റെ സത്തപോലേയാണ്. അതിനെ, തിമിരമില്ലാത്ത, ശരിയായ കണ്ണുള്ളവൻ ഗ്രഹിക്കയില്ലല്ലോ.

പൂർവപക്ഷം—രണ്ടാമതൊരു ചന്ദ്രന്റെ സത്തയെ തൈമിരികനല്ലാത്ത ചക്ഷുഷ്മാൻ ഗ്രഹിക്കുന്നില്ലാത്തതുപോലേ, ആ അന്യനെ ഗ്രഹിക്കാതിരിക്കുന്നില്ലല്ലോ.

സമാധാനം—സുഷുപ്തനും സമാധിസ്ഥനും ആ അന്യനെ ഗ്രഹിക്കുന്നില്ല.

പൂർവപക്ഷം—സുഷുപ്തത്തിൽ ഗ്രഹിക്കാതിരിക്കുന്നതു്, ഒരു വിഷയത്തിൽ ആസക്തമാനസനായിട്ടുള്ളവൻ വിഷയാന്തരത്തെ ഗ്രഹിക്കാതിരിക്കുന്നതുപോലേയാണ്. അല്ലാതെ അന്യൻ ഇല്ലാത്തതുകൊണ്ടല്ല.

സമാധാനം—അങ്ങനെയല്ല; എന്തെന്നാൽ അപ്പോഴും ഒന്നും ഗ്രഹിക്കുന്നില്ല. അതിനാൽ അന്യാസക്തത്വംകൊണ്ടാണു ഗ്രഹിക്കാത്തതെന്നു പറവാൻ നിവൃത്തിയില്ല. അന്യൻ ഇല്ലാത്തതുകൊണ്ടുതന്നെയാണ്.

പൂർവപക്ഷം—ജാഗ്രത്തിലും സ്വപ്നത്തിലും അന്യനെ ഗ്രഹിക്കുന്നതുകൊണ്ടു്, അന്യൻ ഉണ്ടെന്നുതന്നെയാണു പറയേണ്ടതു്.

സമാധാനം—അങ്ങനെയല്ല; ജാഗ്രത്തും സ്വപ്നവും അവിദ്യാകൃതമാകയാൽ, ജാഗ്രത്തിലും സ്വപ്നത്തിലുമുള്ള അന്യഗ്രഹണവും അവിദ്യാകൃതം തന്നെയാണു്. അവിദ്യയില്ലാത്തപ്പോൾ ആ അന്യഗ്രഹണമില്ലതാനും.

പൂർവപക്ഷം—സുഷുപ്തത്തിൽ ഗ്രഹിക്കാതിരിക്കുന്നതു് അവിദ്യ നിമിത്തമാണെന്നു വരരുതോ?

സമാധാനം—പാടില്ല, എന്തെന്നാൽ അതു സ്വാഭാവികമാകുന്നു. ദ്രവ്യത്തിനു് വികാരമില്ലാതിരിക്കുന്നതാണു് അതിൻെറ പരമാൎത്ഥാവസ്ഥ. എന്തെന്നാൽ, അതിനു മററൊന്നിൻെറ അപേക്ഷയില്ല. വികാരം പരാപേക്ഷയുള്ളതാകയാൽ അതു പരമാൎത്ഥാവസ്ഥയല്ല. വസ്തുവിൻെറ പരമാൎത്ഥാവസ്ഥയ്ക്കു കാരകങ്ങളുടെ അപേക്ഷയില്ല. സത്തായിട്ടുള്ളതിൻെറ വിശേഷത്തിനാണു കാരകങ്ങളുടെ അപേക്ഷയുള്ളതു്. വിശേഷം വികാരവുമാണു്. ജാഗ്രൽസ്വപ്നങ്ങളിലുള്ള ഗ്രഹണം വിശേഷമാകുന്നു. ഒരു വസ്തുവിനു മററൊന്നിൻെറ അപേക്ഷയില്ലാത്ത സ്വരൂപമേതോ, അതാണു് അതിൻെറ പരമാൎത്ഥാവസ്ഥ. മററൊന്നിൻെറ അപേക്ഷയുള്ളതു പരമാൎത്ഥാവസ്ഥയല്ല. എന്തെന്നാൽ മററൊന്നില്ലാത്തപ്പോൾ അതില്ല. അതിനാൽ സുഷുപ്തം സ്വാഭാവികമാണു്. ജാഗ്രത്സ്വപ്നങ്ങളിലുള്ളതുപോലെയുള്ള വിശേഷം സുഷുപ്തത്തിലില്ല.

തന്നിൽനിന്നു് ഈശ്വരൻ അന്യനും കാര്യം അന്യവുമാണെന്നു വിചാരിക്കുന്നവർക്കു ഭയനിവൃത്തിക്കു വഴിയില്ല. എന്തെന്നാൽ ഭയത്തിനു നിമിത്തം അന്യവസ്തുവാകുന്നു. ആ അന്യവസ്തു സത്താണെങ്കിൽ അതില്ലാതാകുവാൻ തരമില്ല, അസത്താണെങ്കിൽ അതൊരിക്കലുമുണ്ടായിരിക്കയുമില്ല. മററൊന്നിൻെറ അപേക്ഷയോടുകൂടിയ അന്യവസ്തുവാണു ഭയഹേതുവെന്നു പറകയാണെങ്കിൽ, ആ മററൊന്നിനും ഈ ആക്ഷേപം തുല്യമാണു്. ആ മററൊന്നു് സത്തോ അസത്തോ എന്നുള്ള ചോദ്യമുണ്ടാകും. സത്താണെങ്കിൽ അതൊരിക്കലും നശിക്കയില്ലെന്നും അസത്താ

ണെങ്കിൽ അതൊരിക്കലുമുണ്ടെന്നുപറവാൻ നിവൃത്തിയില്ലെന്നുമുള്ള ആക്ഷേപം അപ്പോഴുമുണ്ട്. അധർമ്മാദിയായ, സഹായമായിട്ടുള്ള, നിത്യമോ അനിത്യമോ ആയ മറെറാരു വസ്തുവിന്റെ അപേക്ഷയോടുകൂടിയാണ് അന്യവസ്തു ഭയകാരണമായിത്തീരുന്നതെന്നു വാദിക്കുന്നപക്ഷം, ആ അധർമ്മം മുതലായതു സത്താണെങ്കിൽ ഇല്ലാതാവുകയില്ലാത്തതിനാൽ ഭയനിവൃത്തിയുണ്ടാകുവാൻ വഴിയില്ല. സത്തായ അധർമ്മാദികൾ അസത്തായിത്തീരുമെന്നു—അതായതു്, സത്തു് അസത്തായും അസത്തു സത്തായും തീരുമെന്നു്—വാദിക്കുന്നപക്ഷം, സത്തായ ആത്മാവും അസത്തായിത്തീരുകയില്ലേ? ആ വാദം ആശ്രയിക്കുന്നപക്ഷം ഒരിടത്തും ആശ്വാസമില്ല. അതു് ആരുടെ മതത്തിലും യോജിക്കയുമില്ല.

ആത്മാവും ഈശ്വരനും കാര്യവും ഒന്നുതന്നെ എന്നുള്ള പക്ഷത്തിലാകട്ടെ, സംസാരവും അതിന്റെ നിമിത്തവും അവിദ്യാകല്പിതമായതുകൊണ്ടു് ഈ ദോഷമില്ല. തിമിരബാധിതൻ കാണുന്ന രണ്ടാമതൊരു ചന്ദ്രൻ ഉണ്ടായിരിക്കയോ നശിക്കുകയോ ചെയ്യുന്നില്ലല്ലോ.

പൂർവപക്ഷം—അവിദ്യയാൽ കല്പിതമായ ഭയം വിദ്യകൊണ്ടു നിവർത്തിക്കുന്നു എന്നു പറയുന്നതു്, വിദ്യയും അവിദ്യയും ആത്മാവിന്റെ ധർമ്മങ്ങളാണെന്നു വച്ചുകൊണ്ടാണല്ലോ; അപ്പോൾ ആത്മാവിൽ അവിദ്യാരൂപമായ ഒരു ധർമ്മം നശിക്കയും വിദ്യാരൂപമായ മറെറാരു ധർമ്മം ജനിക്കുകയും ചെയ്യുന്നതിനാൽ ആത്മാവിനു് അനിത്യത്വവും വികാരിത്വവും വന്നുകൂടുമല്ലോ.

സമാധാനം—വിദ്യയും അവിദ്യയും ആത്മാവിന്റെ ധർമ്മങ്ങളാണെന്നു വരികയില്ല; എന്തെന്നാൽ, അവ പ്രത്യക്ഷങ്ങളാകുന്നു. വിവേകവും അവിവേകവും അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്നവയാണ്. അവ രൂപം മുതലായതുപോലെ പ്രത്യക്ഷമായി ഗ്രഹിക്കപ്പെടുകയും ചെയ്യുന്നുണ്ടു്. പ്രത്യക്ഷമായ രൂപം ദ്രഷ്ടാവിന്റെ ധർമ്മമല്ലല്ലോ. അവിദ്യയും, 'ഞാൻ മൂഢനാണു്; എന്റെ വിജ്ഞാനം വിവേകമില്ലാത്തതാണു്' എന്നുള്ള സ്വാനുഭവത്താലാണു രൂപപ്പെടുന്നതു്. അതുപോലെ വിവേകരൂപമായ വിദ്യയും അനുഭവപ്പെടുന്നുണ്ടു് അറിവുള്ളവർ

തങ്ങളുടെ വിദ്യയേ അന്യന്മാർക്കുപദേശിക്കയും അന്യന്മാർ ഗ്രഹിക്കയും ചെയ്യാറുമുണ്ടു്. അതുകൊണ്ടു്, വിദ്യയും അവിദ്യയും നാമരൂപങ്ങളിൽ ഉൾപ്പെട്ടവതന്നെയാണു്. നാമരൂപങ്ങൾ, ആത്മധർമ്മങ്ങളല്ലതാനും. ''നാമരൂപയോർന്നിർവ്വഹിതാതേ യദന്തരാ തദ്ബ്രഹ്മ'' എന്നുള്ള വേറേ ശ്രുതിയും ഈ അർത്ഥത്തെ പറയുന്നു. ആ നാമരൂപങ്ങൾ, സൂര്യനിൽ അഹോരാത്രങ്ങളെന്നപോലെ കല്പിക്കപ്പെടുന്നവയാകുന്നു, അല്ലാതെ പരമാർത്ഥത്തിലുള്ളവയല്ല.

പൂർവ്വപക്ഷം—ആത്മാവും, ഈശ്വരനും കാര്യവും എല്ലാം ഒന്നുതന്നെയാണെങ്കിൽ ''ഏതമാനന്ദമയമാത്മാനമുപസംക്രാമതി'' എന്നുള്ളിടത്തു കർമ്മത്വവും കർത്തൃത്വവും പറഞ്ഞതു് ഉപപന്നമാവുകയില്ലല്ലോ.

സമാധാനം—ആ ദോഷം വരികയില്ല; എന്തെന്നാൽ, സംക്രമണമെന്നതു വിജ്ഞാനം മാത്രമാകുന്നു. നീരട്ട മുതലായതു സംക്രമിക്കുന്നതുപോലെയുള്ള സംക്രമണമല്ല ഇവിടെ ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. സംക്രമണശ്രുതിയുടെ അർത്ഥം വിജ്ഞാനം മാത്രമാണു്.

പൂർവ്വപക്ഷം—''ഉപസംക്രാമതി'' എന്ന ശ്രുതിയിൽ പറയുന്നതു മുഖ്യമായ സംക്രമണംതന്നെയാണു്.

സമാധാനം—അല്ല; എന്തെന്നാൽ, അന്നമയനിൽ അതു കാണുന്നില്ല. ബാഹ്യമായ ലോകത്തിൽനിന്നു് അന്നമയനെ ഉപസംക്രമിക്കുന്നവൻ ജളൂക സംക്രമിക്കുന്നതുപോലെയോ, പക്ഷി കൂട്ടിൽ പ്രവേശിക്കുന്നതുപോലെയോ സംക്രമണം കാണുന്നില്ലല്ലോ.

പൂർവ്വപക്ഷം—മനോമയനും വിജ്ഞാനമയനും, വെളിയ്ക്കു വന്നു വിഷയങ്ങളിൽ പ്രവർത്തിച്ചിട്ടു്, അവയിൽനിന്നു് തിരികെ തങ്ങളിലേക്കുതന്നെ സംക്രമിക്കുന്നുണ്ടല്ലോ.

സമാധാനം—ഇല്ല. സ്വാത്മാവിൽ ക്രിയയുണ്ടാവുക എന്നതു വിരുദ്ധമാകുന്നു. ഒരാത്മാവു് അന്നമയമായ മറെറാരാത്മാവിനെ ഉപസംക്രമിക്കുന്നു എന്നു് ആരംഭിച്ചു്, മനോമയമോ വിജ്ഞാനമയമോ തന്നിൽതന്നെ ഉപസംക്രമിക്കുന്നു എന്നു പറയു

ന്നതു പ്രക്രമവിരുദ്ധവുമാണു്. ആനന്ദമയനു് തന്നിൽതന്നെ സംക്രമിക്കുന്നതിനു വഴിയുമില്ല. അതിനാൽ സംക്രമണമെന്നതു പ്രാപ്തിയല്ല. സംക്രമണത്തിനു കർത്താവു്, അന്നമയാദികളിൽ ഒന്നല്ലതാനും. അതിനാൽ അന്നമയൻമുതൽ ആനന്ദമയൻവരെയുള്ള ആത്മാക്കളിൽനിന്നു ഭിന്നനായ കർത്താവോടുകൂടിയ ജ്ഞാനം മാത്രം സംക്രമണമെന്നു വിചാരിക്കുന്നതാണു് ഉപപന്നമായി പരിശേഷിക്കുന്നതു്. സംക്രമണമെന്നതു ജ്ഞാനം മാത്രമാകുമ്പോഠം, സർവ്വത്തിനും ഉള്ളിൽ ഇരിക്കുന്നവനും ആകാശംമുതൽ അന്നമയംവരെയുള്ള കാര്യത്തെ സൃഷ്ടിച്ചിട്ടു് അതിൽ അനുപ്രവേശിച്ചിരിക്കുന്നവനും ആയ ആനന്ദമയന്റെ ഉള്ളിൽ ഇരിക്കുന്നവനുതന്നെ, ഹൃദയഗുഹയോടുള്ള സംബന്ധംനിമിത്തം അന്നമയാദികളായ അനാത്മാക്കളിൽ ആത്മാവെന്നുള്ള വിഭ്രമം, ആത്മവിവേകവിജ്ഞാനരൂപമായ സംക്രമണത്താൽ നശിക്കുന്നു. ഈ അവിദ്യാവിഭ്രമനാശത്തിൽ സംക്രമണശബ്ദം ഉപചാരമായി പ്രയോഗിക്കപ്പെട്ടിരിക്കയാണു്. സർവ്വഗതനായ ആത്മാവിനു് വേറേവിധത്തിൽ സംക്രമണമുണ്ടാവാൻ ന്യായമില്ല. എന്നു മാത്രമല്ല, സംക്രമിക്കുന്നതിനു വേറൊരു വസ്തുവില്ലതാനും. തന്നിൽത്തന്നെ സംക്രമിക്കയാണെന്നു പറവാനും നിവൃത്തിയില്ല; എന്തെന്നാൽ, അതു സംഭവിക്കുകയില്ല. ജളൂക തന്നിൽത്തന്നെ സംക്രമിക്കാറില്ലല്ലോ. അതിനാൽ, 'സത്യംജ്ഞാനമനന്തം ബ്രഹ്മ' എന്നു മുമ്പു പറഞ്ഞ ലക്ഷണത്തോടുകൂടിയ ആത്മാവിനെ അറിയുന്നതിനുതന്നെ, ബഹുഭവനം (പലതായിത്തീരുക), സൃഷ്ടി, അതിലുള്ള പ്രവേശം, രസലാഭം, അഭയം, ഭയം. സംക്രമണം മുതലായതു്, സർവ്വവ്യവഹാരത്തിനും അവിഷയമായ ബ്രഹ്മത്തിൽ പരികല്പിക്കപ്പെടുകയാണു ചെയ്യുന്നതു്. അല്ലാതെ പരമാർത്ഥത്തിൽ, നിർവ്വികല്പമായ ബ്രഹ്മത്തിൽ ഒരു വികല്പവുമുണ്ടാവാൻ വഴിയില്ല.

ഉപ — തദപ്യേഷശ്ലോകോഭവതി.

| | |
|---|---|
| തദ് അപി | = ആ അർത്ഥത്തിലും |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം |
| ഭവതി | = ഉണ്ടു്. |

ഭാഷ്യം—അങ്ങനെയുള്ള നിർവ്വികല്പമായ ഈ ആത്മാവിനെ, ഇപ്രകാരം ക്രമേണ അറിഞ്ഞാൽ ഒന്നിൽനിന്നും ഭയപ്പെ

ടുകയില്ല; അഭയമായ പ്രതിഷ്ഠയെ പ്രാപിക്കും എന്നുള്ള അൎത്ഥത്തിലും താഴേ പറയുന്ന ശ്ലോകമുണ്ടു്. ഈ പ്രകരണത്തിൻെറ—ആനന്ദവല്ലിയുടെ—അൎത്ഥം മുഴുവൻ ചുരുക്കത്തിൽ വെളിപ്പെടുത്തുന്നതിനു് താഴെ പറയുന്ന മന്ത്രമുണ്ടെന്നു സാരം.

കൃഷ്ണയജുൎവ്വേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ല്യധ്യായത്തിൽ എട്ടാമത്തെ അനുവാകം കഴിഞ്ഞു.

ഒൻപതാമത്തെ അനുവാകം.

ഉപ — യതോ വാചോ നിവൎത്തന്തേ അപ്രാപ്യമനസാ സഹ,
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. 1

| | |
|---|---|
| യതഃ | = യാതൊന്നിൽനിന്നു = അദ്വയാനന്ദരൂപമായ യാതൊരു ആത്മാവിൽനിന്നു് |
| വാചഃ | = വാക്കുകൾ |
| മനസാ സഹ | = മനസ്സിനോടുകൂടെ = വിജ്ഞാനത്തോടുകൂടെ |
| അപ്രാപ്യ | = പ്രാപിക്കാതെ = എത്താതെ |
| നിവൎത്തന്തേ | = നിവൎത്തിക്കുന്നുവോ = മടങ്ങുന്നുവോ, |
| തം | = അങ്ങനെയുള്ള |
| ബ്രഹ്മണഃ ആനന്ദം | = ബ്രഹ്മത്തിൻെറ ആനന്ദത്തെ |
| വിദ്വാൻ | = അറിയുന്നവൻ |
| കുതശ്ചന | = ഒന്നിൽനിന്നും |
| ന ബിഭേതി | = ഭയപ്പെടുന്നില്ല. |

ഭാഷ്യം—നിൎവ്വികല്പവും മേൽപറഞ്ഞ ലക്ഷണത്തോടുകൂടിയതും അദ്വയാനന്ദസ്വരൂപവുമായ ആത്മാവിൽനിന്നു, ദ്രവ്യം മുതലായ സവികല്പങ്ങളായ വസ്തുക്കളെ വിഷയീകരിക്കുന്നതും, മററുവസ്തുക്കളുടെ വിഷയത്തിലെന്നപോലെതന്നെ നിൎവ്വികല്പവും അദ്വയവുമായ ബ്രഹ്മത്തിൻെറ വിഷയത്തിലും അതിനെ വെളിപ്പെടുത്തുന്നതിനായി പ്രയോക്താക്കൾ പ്രയോഗിക്കുന്നതുമായ വാക്കുകൾ, അതിനെ വെളിപ്പെടുത്താതെതന്നെ പിൻവാങ്ങുന്നു — സ്വസാമൎത്ഥ്യത്തെ വെടിയുന്നു. മനസ്സു് എന്നുപറയുന്നതു വിജ്ഞാനമാകുന്നു. അതു് അതീന്ദ്രിയമായ വിഷയത്തിലും, വാക്കുകൾ പ്രവേശിക്കുന്നതിൽ, അതിനെ പ്രകാശിപ്പിക്കു

വാനായി പ്രവൎത്തിക്കുന്നു. എവിടെയാണോ വിജ്ഞാനമുള്ളതു് അവിടെ വാക്കുകളും പ്രവൎത്തിക്കുന്നു. അതിനാൽ, അഭിധാനവും പ്രത്യയവുമായ വാക്കും മനസ്സും ഒരുമിച്ചുതന്നെയാണു് എല്ലായിടത്തും പ്രവൎത്തിക്കുന്നതു്. അതുകൊണ്ടു, ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നതിനായി എല്ലാവിധത്തിലും പ്രയോഗിക്കപ്പെടുന്ന വാക്കുകളും, എല്ലാത്തിനേയും പ്രകാശിപ്പിക്കുന്നതിനു സാമൎത്ഥ്യമുള്ള വിജ്ഞാനവും, പ്രത്യയത്തിനു് അവിഷയവും അഭിധേയമല്ലാത്തതും (ശബ്ദംകൊണ്ടു വ്യവഹരിക്കാൻ പാടില്ലാത്തതും) അദൃശ്യത്വാദി വിശേഷണങ്ങളോടുകൂടിയതുമായ യാതൊന്നിൽനിന്നു പിൻതിരിഞ്ഞു പോരുന്നുവോ, അങ്ങനെയുള്ള, ബ്രഹ്മത്തിൻെറ ആനന്ദത്തെ—പാപശൂന്യനും സൎവൈഷണകളും വിട്ടവനും അകാമഹതനുമായ ശ്രോത്രിയനു് ആത്മഭൂതവും (ആത്മാവുതന്നെയായിട്ടുള്ളതും) വിഷയവിഷയിസംബന്ധമില്ലാത്തതും സ്വാഭാവികവും നിത്യവും അവിഭക്തവുമായ, ബ്രഹ്മത്തിൻെറ പരമാനന്ദത്തെ—യഥോക്തമായ വിധിപ്രകാരം അറിയുന്നവൻ, നിമിത്തമില്ലാത്തതിനാൽ, യാതൊന്നിൽനിന്നും ഭയപ്പെടുന്നില്ല. അങ്ങനെയുള്ള വിദ്വാനു തന്നിൽനിന്നു വേറെയായി ഒരു വസ്തുവില്ല. അങ്ങനെ ഒന്നുണ്ടായിട്ടുവേണ്ടേ ഭയപ്പെടാൻ! അവിദ്യകൊണ്ടു് അല്പമെങ്കിലും ഭേദത്തെ കാണുകയാണെങ്കിൽ അപ്പോഴാണു ഭയമുണ്ടാകുന്നതെന്നാണല്ലോ പറഞ്ഞിട്ടുള്ളതു്. അവിദ്യകൊണ്ടുണ്ടാകുന്ന ആ ഭയംനിമിത്തം, വിദ്വാനു, തൈമിരികൻകാണുന്ന ദ്വിതീയചന്ദ്രൻ ചക്ഷുസ്സുള്ളവനെന്നപോലെ, നശിച്ചുപോകുന്നതിനാൽ, അവൻ ഒന്നിൽനിന്നും ഭയപ്പെടുന്നില്ലെന്നു പറഞ്ഞതു യുക്തംതന്നെ. മനോമയനെപ്പററിപ്പറയുന്നിടത്തും ഈ മന്ത്രം, 'കുതശ്ചന' എന്നതിൻെറ സ്ഥാനത്തു 'കദാചന' എന്ന ഭേദത്തോടുകൂടി ഉദാഹരിച്ചിട്ടുണ്ടു്. എന്നാൽ അതു്, മനസ്സു ബ്രഹ്മവിജ്ഞാനസാധനമായതുകൊണ്ടു്, അതിൽ ബ്രഹ്മത്വത്തെ അധ്യാരോപിച്ചു് അതിനെ സ്തുതിക്കുന്നതിനായിട്ടാണു്. അവിടേ 'ന ബിഭേതി കദാചന' എന്നു ഭയത്തെമാത്രമേ നിഷേധിച്ചിട്ടുള്ളു. ഇവിടെ, അദ്വൈതവിഷയത്തിൽ, ഒന്നിൽനിന്നും ഭയപ്പെടുന്നില്ലെന്നു, ഭയനിമിത്തംതന്നെ നിഷേധിക്കപ്പെട്ടിരിക്കുന്നു.

വേണ്ടതു ചെയ്യായ്കയും വേണ്ടാത്തതു ചെയ്കയും എന്നിങ്ങനെ വിദ്വാനും ഭയനിമിത്തമുണ്ടാവാമെന്നാശങ്കിച്ചിട്ടു് അതില്ലെന്നു പറയുന്നു:—

ഉപ—ഏതം ഹ വാവ ന തപതി കിമഹം സാധു നാകരവം കിമ ഹം പാപമകരവമിതി. 2

| | |
|---|---|
| അഹം | = ഞാൻ |
| കിം | — എന്തുകൊണ്ടു് |
| സാധു | = നല്ലതിനെ |
| ന അകരവം | = ചെയ്തില്ല? |
| അഹം | = ഞാൻ |
| കിം | = എന്തിനു് |
| പാപം | = പാപത്തെ |
| അകരവം | = ചെയ്തു? |
| ഇതി | = എന്നുള്ള പശ്ചാത്താപം |
| ഏതം | = ഇവനെ=ഈ വിദ്വാനെ |
| ന തപതി ഹ വാവ | = തപിപ്പിക്കയില്ലതന്നെ. |

ഭാഷ്യം—മരണകാലം അടുക്കുമ്പോൾ 'ഞാൻ എന്തുകൊണ്ടു നല്ലകർമ്മംചെയ്തില്ല?' എന്നു പശ്ചാത്താപം തോന്നാറുണ്ടു്. അതുപോലെ, 'ഞാൻ എന്തിനു ചെയ്യരുതാത്തതുചെയ്തു?' എന്നുവിചാരിച്ചു, നരകപതനം മുതലായതിൽനിന്നുള്ള ഭയത്താൽ തപിക്കാറുണ്ടു്. എന്നാൽ ഈ വേണ്ടതു ചെയ്യായ്കയും വേണ്ടാത്തതു ചെയ്കയും, അവിദ്വാനെ തപിപ്പിക്കുന്നതുപോലെ മേൽപറഞ്ഞ അപ്രകാരമുള്ള വിദ്വാനെ തപിപ്പിക്കുകയില്ല. എന്തുകൊണ്ടാണു വിദ്വാനെ തപിപ്പിക്കാത്തതെന്നു പറയുന്നു.

ഉപ—സ യ ഏവം വിദ്വാനേതേ ആത്മാനം സ്പൃണുതേ; ഉഭേഹ്യേവൈഷഏതേ ആത്മാനം സ്പൃണുതേ യ ഏവംവേദ, ഇത്യുപനിഷത്. 3

| | |
|---|---|
| ഏവംവിദ്വാൻ | = ഇപ്രകാരമറിയുന്നവൻ |
| യഃ | = ആരോ, |
| സഃ | = അവൻ |
| ഏതേ | = ഇവയെ = താപഹേതുക്കളായ സാധ്വസാധുക്കളെ |
| ആത്മാനം | = ആത്മാവായി |
| സ്പൃണുതേ | = പ്രീണിപ്പിക്കുന്നു. |
| ഹി | = എന്തെന്നാൽ |

| | |
|---|---|
| യഃ | = ആരാണോ |
| ഏവം വേദ | = ഇപ്രകാരം അറിയുന്നതു്, |
| ഏഷഃ | = ഇവൻ |
| ഏതേ ഉഭേ | = ഈ പുണ്യപാപങ്ങൾ രണ്ടിനേയും |
| ആത്മാനം | = ആത്മാവായി |
| സ്പൃണുതേ ഏവ | = പ്രീണിപ്പിക്കതന്നെചെയ്യുന്നു. |

ഭാഷ്യം—ഇപ്രകാരം അറിയുന്നവൻ താപഹേതുക്കളായ പുണ്യപാപങ്ങളെ രണ്ടിനേയും പരമാത്മാവെന്നനിലയിൽ കാണുന്നു. എന്തെന്നാൽ, മേൽപറഞ്ഞവിധത്തിൽ അദ്വൈതവും ആനന്ദവുമായ ബ്രഹ്മത്തെ അറിയുന്ന വിദ്വാൻ, പുണ്യപാപങ്ങളെ രണ്ടിനേയും, അവയുടെ വിശേഷരൂപം കൂടാതെ ആത്മാവെന്ന നിലയിൽത്തന്നെ ആക്കിത്തീർത്തിട്ടു്, ആത്മാവിനെ പ്രീണിപ്പിക്കുന്നു. മുമ്പു്, അവിദ്യനിമിത്തം ആത്മാവിനെത്തന്നെയാണു് പുണ്യപാപങ്ങളായി ധരിച്ചിരുന്നതു്. വിദ്യ സിദ്ധിക്കുമ്പോൾ, തനിക്കു് അതുവരെ അനൎത്ഥഹേതുക്കളായിരുന്ന ആ പുണ്യപാപങ്ങൾ ആത്മാവുതന്നെയാണെന്നു് അറിയുന്നതിനാൽ, ലോകദൃഷ്ട്യാ ഉണ്ടാകുന്ന പുണ്യപാപങ്ങളെക്കണ്ടിട്ടു്, വിദ്വാൻ സന്തോഷിക്കയല്ലാതെ ഭയപ്പെടുകയില്ലെന്നു് സാരം. ആ വിദ്വാനു് ആത്മാവെന്ന നിലയിൽ കാണപ്പെടുന്ന പുണ്യപാപങ്ങൾ നിർവീര്യങ്ങളായും സന്താപത്തെ ജനിപ്പിക്കാത്തവയായും തീരുന്നു. അതിനാൽ അവ ജന്മാന്തരത്തിനു കാരണമാകുന്നില്ല. ഇപ്രകാരം, ഈ വല്ലിയിൽ, മേൽ പറയപ്പെട്ടപ്രകാരമുള്ള ഉപനിഷത്തു്—എല്ലാ വിദ്യകളിലും പരമരഹസ്യമായ ബ്രഹ്മവിദ്യ — കാണിക്കപ്പെട്ടിരിക്കുന്നു. ഇതിലാണു് പരമമായ ശ്രേയസ്സു് സ്ഥിതിചെയ്യുന്നതു്.

കൃഷ്ണയജുർവേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ല്യധ്യായത്തിൽ ഒൻപതാമത്തെ അനുവാകം കഴിഞ്ഞു.

ശാന്തിപാഠം.

സഹ നാവവതു; സഹ നൗ ഭുനക്തു; സഹ വീര്യം കരവാവഹൈ; തേജസ്വി നാവധീ തമസ്തു മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

സാരം — ഉപനിഷൽപ്രതിപാദ്യമായ ആ ബ്രഹ്മം ശിഷ്യാചാര്യന്മാരായ നമ്മരം രണ്ടുപേരേയും ഒരുമിച്ചുതന്നെ വിദ്യാലാഭാദികൊണ്ടു് രക്ഷിക്കട്ടെ; നമ്മെ രണ്ടുപേരേയും ഒരുമിച്ചുതന്നെ വിദ്യാഫലത്തെ അനുഭവിപ്പിക്കുമാറാകട്ടെ! വിദ്യനിമിത്തമുള്ള വീര്യത്തെ നാം ഒരുമിച്ചുതന്നെ സമ്പാദിക്കുമാറാകട്ടെ! തേജസ്വികളായ നമ്മുടെ അധ്യയനം, അൎത്ഥജ്ഞാനയോഗ്യമായ വിധത്തിൽ ശരിയായ അധ്യയനമായിത്തീരട്ടെ! ശിഷ്യാചാര്യന്മാരായ നമ്മരംതമ്മിൽ വിദ്യയുടെ ഗ്രഹണം സംബന്ധിച്ചു് സൂക്ഷ്മക്കറവുകൊണ്ടുണ്ടാകുന്ന അന്യായംനിമിത്തം ദ്വേഷമുണ്ടാകാതിരിക്കട്ടെ!

കൃഷ്ണയജുൎവേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ ബ്രഹ്മവല്ലി എന്ന രണ്ടാമത്തെ അദ്ധ്യായം കഴിഞ്ഞു.

---

ഭൃഗുവല്ലി എന്ന മൂന്നാമത്തെ അദ്ധ്യായം.

ഹരിഃ ഓം.

സഹനാവവതു; സഹനൗ ഭുനക്തു; സഹവീര്യം കരവാവഹൈ; തേജസ്വി നാവധീ തമസ്തു; മാവിദ്വിഷാവഹൈ. ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഇങ്ങനെ ശാന്തി.

സത്യവും ജ്ഞാനവും അനന്തവുമായ ബ്രഹ്മം, ആകാശംമുതൽ അന്നമയംവരേയുള്ള കാര്യത്തെ സൃഷ്ടിച്ചിട്ടു് അതിൽതന്നെ അനുപ്രവേശിച്ചിരിക്കുന്നതും വിശേഷമുള്ളതെന്നപോലേ അനുഭവപ്പെടുന്നതുമാകയാൽ, സൎവകാര്യവിലക്ഷണവും അദൃശ്യതാദിധൎമ്മങ്ങളോടുകൂടിയതും ആയ ആനന്ദത്തെ, 'അതുതന്നെ ഞാൻ' എന്നിങ്ങനെ അറിയണം. അനുപ്രവേശശ്രുതിയുടെ അൎത്ഥം അതാകുന്നു. ഇപ്രകാരം അറിയുന്നവനു ശുഭാശുഭകൎമ്മ

ങ്ങരം ജന്മാന്തരത്തിനു കാരണമായിത്തീരുകയില്ല. ഇതാണു് ആനന്ദവല്ലിയിൽ വിവക്ഷിതമായ അത്ഥം. ബ്രഹ്മവിദ്യ പരിസമാപ്തമാകയും ചെയ്തു. ഇതിനുമേൽ ബ്രഹ്മവിദ്യാസാധനമായ തപസ്സും ഇതിനുമുമ്പു പറഞ്ഞിട്ടില്ലാത്ത അന്നാദിവിഷയങ്ങളായ ഉപാസനങ്ങളും പറയേണ്ടിയിരിക്കുന്നതിനാൽ അതിനായി ഈ അധ്യായം ആരംഭിക്കുന്നു:—

ഉപ — ഭൃഗുർവൈ വാരുണിഃ വരുണം പിതരമുപസസാര, 'അധീഹിഭഗവോ ബ്രഹ്മേ'തി. തസ്മാ ഏതത് പ്രോവാച:— അന്നം പ്രാണം ചക്ഷുഃ ശ്രോത്രം മനോ വാചമിതി. തംഹോവാച:—യതോ വാഇമാനി ഭൂതാനി ജായന്തേ യേനജാതാനി-ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി, തദ്വിജിജ്ഞാസസ്വ, തദ് ബ്രഹ്മേതി. 1

വാരുണിഃ = വരുണപുത്രനായ
ഭൃഗുഃ വൈ = ഭൃഗു
പിതരം = പിതാവായ
വരുണം = വരുണനെ,
ഭഗവഃ = അല്ലയോഭഗവാനേ!
ബ്രഹ്മ = ബ്രഹ്മത്തെ
അധീഹി = അധ്യയനംചെയ്യിച്ചാലും!
ഇതി = എന്നുള്ള മന്ത്രത്തോടുകൂടി
ഉപസസാര = ഉസരിച്ചു=ഉപഗമിച്ചു.
തസ്മൈ = അവന്നു്,
ഏതത് = ഇതിനെ
പ്രോവാച = പറഞ്ഞുകൊടുത്തു
അന്നം പ്രാണം ചക്ഷുഃ ശ്രോത്രംമനഃവാചംഇതി = അന്നം, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, വാക്കു്, എന്നു്.
തം ഉവാചഹ = അവനോടുപിന്നെയും പറഞ്ഞുപോൽ-
യതഃ വാ = എതിൽനിന്നാണോ.
ഇമാനി ഭൂതാനി = ഈ ഭൂതങ്ങരം
ജായന്തേ = ജനിക്കുന്നതു്,
ജാതാനി = ജാതങ്ങളായതിൻെറശേഷം
യേന = ഏതിനെക്കൊണ്ടാണോ
ജീവന്തി = ജീവിക്കുന്നതു്,
യത് = യാതൊന്നിലേക്കു്

| | |
|---|---|
| പ്രയന്തി | = തിരിച്ചുപോകയും |
| അഭിസംവിശന്തി | = യാതൊന്നായിത്തീരുകയും ചെയ്യുന്നുവോ, |
| തദ്ദ് | = അതിനെ |
| വിജിജ്ഞാസസ്വ | = അറിവാൻ ആഗ്രഹിക്കുക! |
| തദ് | = അതു് |
| ബ്രഹ്മ | = ബ്രഹ്മമാകുന്നു. |
| ഇതി | = എന്നു്. |

ഭാഷ്യം—വിദ്യയെ സ്തുതിക്കുന്നതിനായി, പ്രിയപ്പെട്ട പിതാവു പുത്രനു പറഞ്ഞുകൊടുത്തതായി ഒരു കഥപറയുന്നു:—വരുണന്റെ പുത്രനായ ഭൃഗുവെന്നു പ്രസിദ്ധപ്പെട്ട മഹർഷി, പിതാവായ വരുണനെ, 'അധീഹിഭഗവോ ബ്രഹ്മ' (ഭഗവാനേ! ബ്രഹ്മത്തെ പറഞ്ഞുതരണമേ) എന്നുള്ള മന്ത്രത്തോടുകൂടി ഉപസദിച്ചു. പിതാവായ വരുണൻ, വിധിപ്രകാരം ഉപസദിച്ചിരിക്കുന്ന ആ പുത്രനു്, ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു ദ്വാരഭൂതങ്ങളായ, അന്നം (ശരീരം), അതിനുള്ളിലുള്ള അത്താവായ (അന്നത്തെ ഭക്ഷിക്കുന്ന) പ്രാണൻ, ഉപലബ്ധിസാധനങ്ങളായ ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, വാക്കു് ഇവയെ പറഞ്ഞുകൊടുത്തതിന്റെശേഷം അവനു് ബ്രഹ്മത്തിന്റെ ലക്ഷണം ഉപദേശിച്ചു:—ഏതിൽ നിന്നാണോ ബ്രഹ്മാവുമുതൽ സ്തംഭം വരെയുള്ള ഭൂതങ്ങൾ ഉണ്ടാകുന്നതു്, ജനിച്ചതിന്റെശേഷം ഏതിനെക്കൊണ്ടാണോ പ്രാണധാരണംചെയ്കയും വർദ്ധിക്കയും ചെയ്യുന്നതു്, വിനാശകാലത്തിൽ, ഏതിലാണോതിരികെ പ്രവേശിക്കുന്നതു്, ഏതായിട്ടാണോ തീരുന്നതു്, അതാണു ബ്രഹ്മം. ഉൽപത്തിസ്ഥിതി പ്രളയകാലങ്ങളിൽ ഭൂതങ്ങൾ, ഏതാണെന്നുള്ള അവസ്ഥയേവിടാതിരിക്കുന്നുവോ, അതാണു ബ്രഹ്മമെന്നുസാരം. ആ ബ്രഹ്മത്തെ വിശേഷിച്ചു അറിവാൻ ഇച്ഛിക്കുക. മേൽപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ബ്രഹ്മത്തെ അന്നാദികൾവഴിയായി അറിയുക! ''പ്രാണസ്യപ്രാണമുതചക്ഷുഷശ്ചക്ഷുരുതശ്രോത്രസ്യ ശ്രോത്രമന്നസ്യാന്നം മനസോമനോയേ വിദുസ്തേനിശ്ചിക്യുർബ്രഹ്മപുരാണമഗ്ര്യം'' എന്നുള്ള വേറേ ശ്രുതിയും ഇവ ബ്രഹ്മോപലബ്ധിക്കുള്ള ദ്വാരങ്ങളാണെന്നുകാണിക്കുന്നു.

ഉപ—സതപോ ƒതപ്യത, സതപസ്തപ്ത്വാ അന്നം ബ്ര ഹ്മേതിവ്യജാനാത്, അന്നാദ്ധ്യേവഖല്വിമാനി ഭൂതാനി ജാ യന്തേ, അന്നേനജാതാനി ജീവന്തി, അന്നം പ്രയന്ത്യഭിസംവി- ശന്തീതി. 2

| | |
|---|---|
| സഃ | = അവൻ=ഭൃഗു |
| തപഃ അതപ്യത | = തപസ്സുചെയ്തു |
| സഃ | = അവൻ |
| തപഃ തപ്ത്വാ | = തപസ്സുചെയ്തിട്ടു് |
| അന്നംബ്രഹ്മ ഇതി | = അന്നം ബ്രഹ്മമാണെന്നു് |
| വ്യജാനാത് | = അറിഞ്ഞു |
| അന്നാത് ഏവഹിഖലു | = അന്നത്തിൽനിന്നുതന്നെയാണല്ലോ |
| ഇമാനി ഭൂതാനി | = ഈ ഭൂതങ്ങൾ |
| ജായന്തേ | = ജനിക്കുന്നതു്. |
| ജാതാനി | = ജനിച്ചതിൻെറശേഷം |
| അന്നേന | = അന്നംകൊണ്ടു് |
| ജീവന്തി | = ജീവിക്കുന്നു. |
| അന്നം | = അന്നത്തിലേയ്ക്കു് |
| പ്രയന്തി | = തിരിച്ചുപോകയും |
| അഭിസംവിശന്തി | = അന്നമായിത്തീരുകയുംചെയ്യുന്നു. |
| ഇതി | = എന്നു്. |

ഭാഷ്യം—ആ ഭൃഗു, ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനുള്ള ദ്വാര ങ്ങളേയും ബ്രഹ്മത്തിൻെറ ലക്ഷണത്തേയും പിതാവിൽനി ന്നു് കേട്ടിട്ടു്, ബ്രഹ്മത്തെ അറിയുന്നതിനുള്ള സാധനമായി, തപസ്സിനെ അനുഷ്ഠിച്ചു. ഉപദേശിച്ചുകൊടുത്തിട്ടില്ലാത്ത, തപ സ്സിനെ സാധനമായി ഭൃഗു ധരിച്ചതെന്തുകൊണ്ടാണെന്നു് ചോ ദിച്ചാൽ, പറയാം:—അങ്ങനെ ഭൃഗു ധരിച്ചതു്, ബ്രഹ്മലക്ഷണ ത്തെ സാവശേഷമായി പറഞ്ഞതുകൊണ്ടാണു്. ബ്രഹ്മത്തെ പ്രാപിക്കുന്നതിനുള്ള ദ്വാരങ്ങളും ''യതോവാ ഇമാനി ഭൂതാനി'' ഇത്യാദിലക്ഷണവും ഉപദേശിച്ചുവല്ലോ. അതിൽ ബ്രഹ്മത്തെ സാക്ഷാൽ നിർദ്ദേശിച്ചിട്ടില്ലാത്തതിനാൽ അതു് മുഴുവനായി ട്ടില്ല, ഇനിയും ബാക്കിയുണ്ടു്. അല്ലാത്തപക്ഷം, ജിജ്ഞാസു വായ പുത്രനു്, 'ഇതാ! ഇങ്ങനെഉള്ള ഇതാണു് ബ്രഹ്മം' എന്നി ങ്ങനെ സ്വരൂപത്തിൽതന്നെ ബ്രഹ്മത്തെ നിർദ്ദേശിക്കേണ്ടതാ

യിരുന്നു. അങ്ങനെ നിർദ്ദേശിച്ചിട്ടില്ല; സാവശേഷമായിട്ടു പറകയാണു ചെയ്തിട്ടുള്ളതു്. അതിനാൽ ബ്രഹ്മത്തെ അറിയുന്നതിനു് വേറേ സാധനത്തിൻേറയും അപേക്ഷ ഉണ്ടെന്നറിയുന്നു. എന്നാൽ തപസ്സിനെത്തന്നെ എടുത്തതു്, അതു് എന്തു സാധിക്കുന്നതിനും ഏററവും പ്രയോജനപ്പെടുന്നതാകയാലാണു്. നിയതങ്ങളായ സാധ്യങ്ങളെ സാധിക്കുന്നതിനു പ്രയോജനപ്പെടുന്ന സാധനങ്ങളുടെ കൂട്ടത്തിൽ ഏററവും പ്രബലപ്രദമായിട്ടുള്ളതു തപസ്സുതന്നെയാണെന്നുള്ള വാസ്തവം ലോകപ്രസിദ്ധമാണല്ലോ. അതിനാലാണു്, അച്ഛൻ ഉപദേശിക്കാത്തതാണെങ്കിലും തപസ്സിനെ ബ്രഹ്മവിജ്ഞാനസാധനമായി ഭൃഗു സ്വീകരിച്ചതു്. ആ തപസ്സു്, ബാഹ്യാന്തഃകരണസമാധാനരൂപമായിട്ടുള്ളതാണു്. എന്തെന്നാൽ, ബ്രഹ്മജ്ഞാനമുണ്ടാകുന്നതു് അതുവഴിക്കാണു്.

''മനസശ്ചേന്ദ്രിയാണാംച ഹ്യൈകാഗ്ര്യം പരമംതപഃ
തജ്ജ്യായഃ സർവ്വധർമ്മേഭ്യഃ സ ധർമ്മഃ പര ഉച്യതേ''

(മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും ഏകാഗ്രതയാകുന്ന ഏററവും ഉൽക്കൃഷ്ടമായ തപസ്സു്; അതു് എല്ലാ ധർമ്മങ്ങളെക്കാളും ശ്രേഷ്ഠമാകുന്നു. അതിനെ പരമായ ധർമ്മമെന്നു് പറയുന്നു) എന്നു് സ്മൃതിയുണ്ടു്.

ആ ഭൃഗു തപസ്സുചെയ്തിട്ടു്, അന്നം ബ്രഹ്മമാണെന്നറിഞ്ഞു. എന്തെന്നാൽ അന്നം ബ്രഹ്മത്തിനു പറഞ്ഞ ലക്ഷണത്തോടുകൂടിയതാണു്. എങ്ങനെ എന്നാൽ, ഈ ഭൂതങ്ങളെല്ലാമുണ്ടാകുന്നതു് അന്നത്തിൽനിന്നാണു്. ഉണ്ടായതിൻെറശേഷം പ്രാണധാരണം ചെയ്യുന്നതും വദ്ധിക്കുന്നതും അന്നംകൊണ്ടാണു്. ഒടുവിൽ അന്നത്തിൽതന്നെ തിരിച്ചുചെല്ലുകയും അന്നംതന്നെയായിത്തീരുകയും ചെയ്യുന്നു. അതിനാൽ അന്നം ബ്രഹ്മമെന്നു ഭൃഗു വിചാരിച്ചതു് ഉപപന്നംതന്നെ എന്നർത്ഥം.

ഉപ — തദ്വിജ്ഞായ പുനരേവ വരുണം പിതരമുപസസാര, അധീഹി ഭഗവോ ബ്രഹ്മേതി, തംഹോവാച:—തപസാ ബ്രഹ്മവിജിജ്ഞാസസ്വതപോബ്രഹ്മേതി. 3

തദ് വിജ്ഞായ = അതിനെ അറിഞ്ഞിട്ടു് = അന്നമാണു് ബ്രഹ്മമെന്നറിഞ്ഞിട്ടു്,

| | | |
|---|---|---|
| പുനഃ ഏവ | = | വീണ്ടും |
| ഹേ ഭഗവഃ | = | അല്ലയോ ഭഗവാനേ! |
| ബ്രഹ്മ അധീഹി | = | ബ്രഹ്മത്തെ അധ്യയനം ചെയ്യിച്ചാലും! |
| ഇതി | = | എന്ന് |
| പിതരം വരുണം | = | പിതാവായ വരുണനെ |
| ഉപസസാര | = | ഉപസരിച്ചു = പ്രാപിച്ചു. |
| തം ഉവാച ഹ | = | അവനോടു പിതാവായ വരുണൻ പറഞ്ഞു: |
| തപസാ | = | തപസ്സുകൊണ്ടു് |
| ബ്രഹ്മ | = | ബ്രഹ്മത്തെ |
| വിജിജ്ഞാസസ്വ | = | വിശേഷിച്ചു് അറിയുവാൻ ശ്രമിക്കുക. |
| തപഃ | = | തപസ്സാകുന്നു |
| ബ്രഹ്മ | = | ബ്രഹ്മം. |
| ഇതി | = | എന്നു് |

ഭാഷ്യം—അവൻ തപസ്സുചെയ്തു്, ലക്ഷണംകൊണ്ടും യുക്തികൊണ്ടും അന്നമാണ് ബ്രഹ്മമെന്നറിഞ്ഞിട്ടു്, വീണ്ടും സംശയംതോന്നിയതിനാൽ ''അധീഹിഭഗവോബ്രഹ്മ'' എന്നുള്ള മന്ത്രത്തോടുകൂടി വീണ്ടും പിതാവായ വരുണൻെറ അടുക്കൽചെന്നു. അവൻ ബ്രഹ്മമെന്നു് വിചാരിച്ച അന്നത്തിനു് ഉൽപത്തിയുണ്ടെന്നു് കണ്ടതുകൊണ്ടാണു് അവനു സംശയംതോന്നിയതു്. തപസ്സിനെ ഉപദേശിച്ചതു്, അതു് ഏററവും മുഖ്യമായ സാധനമാണെന്നു് കാണിക്കുവാനാണു്. ബ്രഹ്മത്തിൻെറ ലക്ഷണം നിരതിശയമായി—ഇതിൽപരമില്ലാത്തതായി—ത്തീരാതിരിക്കയും ജിജ്ഞാസസ്സു നിവൃത്തിവരാതിരിക്കയും ചെയ്യുന്നിടത്തോളംകാലം തപസ്സുതന്നെയാണു നിനക്കു് സാധനം; അതിനാൽ, തപസ്സുകൊണ്ടുതന്നെ ബ്രഹ്മത്തെ അറിവാൻ ശ്രമിക്കുക! എന്നത്ഥം. മററുള്ളതെല്ലാം സ്പഷ്ടംതന്നെ.

ഉപ—സതപോ ƒ തപ്യത; സതപസ്തപ്ത്വാ പ്രാണോബ്രഹ്മേതിവ്യജാനാത്. പ്രാണാദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ, പ്രാണേനജാതാനിജീവന്തി, പ്രാണം പ്രയന്ത്യഭിസംവിശന്തി, 4

സഃ തപഃ അതപ്യത　= അവൻ തപസ്സുചെയ്തു.
സഃ തപഃ തപ്ത്വാ　= അവൻ തപസ്സുചെയ്തിട്ടു്,
പ്രാണഃ ബ്രഹ്മ ഇതി = പ്രാണനാണ ബ്രഹ്മമെന്നു്
വ്യജാനാത്　= അറിഞ്ഞു.
പ്രാണാത് ഏവഹിഖലു = പ്രാണനിൽനിന്നുതന്നെയാണല്ലോ
ഇമാനി ഭൂതാനി　= ഈ ഭൂതങ്ങൾ
ജായന്തേ　= ഉണ്ടാകുന്നതു്,
ജാതാനി　= ഉണ്ടായതിൻെറശേഷം
പ്രാണേന　= പ്രാണനെക്കൊണ്ടു
ജീവന്തി　= ജീവിക്കുന്നു.
പ്രാണം　= പ്രാണനിലേയ്ക്കു
പ്രയന്തി　= മടങ്ങുകയും
അഭിസംവിശന്തി　= പ്രാണനായിത്തീരുകയുംചെയ്യുന്നു.
ഇതി　= എന്നു്.

ഉപ—തദ്വിജ്ഞായ, പുനരേവവരുണം പിതരമുപസസാര, അധീഹി ഭഗവോ ബ്രഹ്മേതി; തംഹോവാച; തപസാബ്രഹ്മവിജിജ്ഞാസസ്വ, തപോബ്രഹ്മേതി. 5

തത് വിജ്ഞായ　= അതിനെ അറിഞ്ഞിട്ടു്
പുനഃ ഏവ　= പിന്നെയും
ഭഗവഃ　= ഭഗവാനേ!
ബ്രഹ്മ അധീഹി　= ബ്രഹ്മത്തെ അധ്യയനംചെയ്യിച്ചാലും!
ഇതി　= എന്നു്
പിതരം വരുണം　= പിതാവായ വരുണനെ
ഉപസസാര　= പ്രാപിച്ചു.
തം ഉവാച ഹ　= അവനോടു വരുണൻ പറഞ്ഞു:—
തപസാ　= തപസ്സുകൊണ്ടു
ബ്രഹ്മ വിജിജ്ഞാസസ്വ = ബ്രഹ്മത്തെ അറിയുവാൻ ശ്രമിക്കുക!
തപഃ ബ്രഹ്മ　= തപസ്സാണ ബ്രഹ്മം.
ഇതി　= എന്നു്.

ഉപ—സതപോഽതപ്യത, സതപസ്തപ്ത്വാ മനോബ്രഹ്മേതി വ്യജാനാത് മനസോഹ്യേവഖല്വിമാനിഭൂതാനിജായന്തേ; മനസാജാതാനിജീവന്തി; മനഃ പ്രയന്ത്യഭിസംവിശന്തീതി. 6

സഃ തപഃ അതപ്യത = അവൻ തപസ്സുചെയ്തു.
സഃ തപഃ തപ്ത്വാ = അവൻ തപസ്സുചെയ്തിട്ടു്
മനഃ ബ്രഹ്മ ഇതി = മനസ്സാണ ബ്രഹ്മമെന്നു്
വ്യജാനാത് = അറിഞ്ഞു.
മനസഃ ഏവ ഹിഖലു = മനസ്സിൽനിന്നുതന്നെയാണല്ലോ
ഇമാനി ഭൂതാനി = ഈ ഭൂതങ്ങരം
ജായന്തേ = ഉണ്ടാകുന്നതു്.
ജാതാനി = ഉണ്ടായതിൻെറശേഷം
മനസാ = മനസ്സുകൊണ്ടു്
ജീവന്തി = ജീവിക്കുന്നു.
മനഃ = മനസ്സിലേയ്ക്കു്
പ്രയന്തി = തിരിച്ചുപോകയും
അഭിസംവിശന്തി = മനസ്സായിത്തീരുകയുംചെയ്യുന്നു.
ഇതി = എന്നു്.

ഉപ—തദ്വിജ്ഞായ പുനരേവ വരുണം പിതരമുപസസാര, അധീഹിഭഗവോബ്രഹ്മേതി തംഹോവാച:— തപസാ; ബ്രഹ്മ വിജിജ്ഞാസസ്വ തപോബ്രഹ്മേതി. 7

ഇതിൻെറ അന്വയവും അർത്ഥവും മുമ്പു പറഞ്ഞിട്ടുള്ളതു തന്നെ.

ഉപ—സതപോ ഽ തപ്യത; സതപസ്തപ്ത്വാവിജ്ഞാനം ബ്രഹ്മേതി വ്യജാനാത്; വിജ്ഞാനാദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ, വിജ്ഞാനേനജാതാനി ജീവന്തി; വിജ്ഞാനം പ്രയന്ത്യഭിസംവിശന്തീതി. 8

സഃ തപഃ അതപ്യത = അവൻ തപസ്സുചെയ്തു.
സഃ തപഃ തപ്ത്വാ = അവൻ തപസ്സുചെയ്തിട്ടു
വിജ്ഞാനം ബ്രഹ്മ ഇതി = വിജ്ഞാനമാണ ബ്രഹ്മമെന്നു്
വ്യജാനാത് = അറിഞ്ഞു.
വിജ്ഞാനാത് ഏവ ഹിഖലു = വിജ്ഞാനത്തിൽനിന്നുതന്നെയാണല്ലോ
ഇമാനി ഭൂതാനി = ഈ ഭൂതങ്ങരം
ജായന്തേ = ജനിക്കുന്നതു്.

ജാതാനി = ജനിച്ചതിൻെറ ശേഷം
വിജ്ഞാനേന = വിജ്ഞാനംകൊണ്ടു
ജീവന്തി = ജീവിക്കുന്നു.
വിജ്ഞാനം = വിജ്ഞാനത്തിലേക്കു്
പ്രയന്തി = തിരിച്ചുപോകയും
അഭിസംവിശന്തി = വിജ്ഞാനമായിത്തീരുകയും ചെയ്യുന്നു.
ഇതി = എന്നു്.

ഉപ — തദ്വിജ്ഞായപുനരേവവരുണം പിതരമുപസസാര, അധീഹിഭഗവോബ്രഹ്മേതി. തംഹോവാച:--തപസാബ്രഹ്മവിജിജ്ഞാസസ്വ, തപോബ്രഹ്മേതി. 9

വിജ്ഞാനമാണു ബ്രഹ്മമെന്നറിഞ്ഞതിൻെറശേഷവും പഴയപടി സംശയം തോന്നുകയാൽ ഭൃഗു വീണ്ടും പിതാവായ വരുണൻെറ അടുക്കൽ മുമ്പിലത്തെപ്പോലേ ചെല്ലുകയും മുമ്പു പറഞ്ഞപോലേതന്നെ തപസ്സുചെയ്യുവാൻ വരുണൻ ഉപദേശിക്കയും ചെയ്തു.

ഉപ—സതപോ ƒ തപ്യത; സതപസ്തപ്ത്വാ ആനന്ദോ ബ്രഹ്മേതി വ്യജാനാത്; ആനന്ദാദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ; ആനന്ദേന ജാതാനിജീവന്തി; ആനന്ദം പ്രയന്ത്യഭിസംവിശന്തീതി. 10

സഃ = അവൻ
തപഃ അതപ്യത = തപസ്സുചെയ്തു.
സഃ തപഃ തപ്ത്വാ = അവൻ തപസ്സുചെയ്തിട്ടു്,
ആനന്ദഃ ബ്രഹ്മ ഇതി = ആനന്ദമാണു് ബ്രഹ്മമെന്നു്
വ്യജാനാത് = അറിഞ്ഞു.
ആനന്ദാത് ഏവഹിഖലു = ആനന്ദത്തിൽനിന്നുതന്നെയാണല്ലോ
ഇമാനി ഭൂതാനി = ഈ ഭൂതങ്ങൾ
ജായന്തേ = ജനിക്കുന്നതു്.
ജാതാനി = ജനിച്ചതിൻേറശേഷം
ആനന്ദേന = ആനന്ദംകൊണ്ടു്
ജീവന്തി = ജീവിക്കുന്നു.

| | |
|---|---|
| ആനന്ദം | = ആനന്ദത്തിലേയ്ക്കു് |
| പ്രയന്തി | = തിരിച്ചുപോകയും |
| അഭിസംവിശന്തി | = ആനന്ദമായിത്തീരുകയും ചെയ്യുന്നു. |
| ഇതി | = എന്നു്. |

ഭാഷ്യം—ഇപ്രകാരം തപസ്സുകൊണ്ടു ശുദ്ധാത്മാവായ ഭൃഗു, പ്രാണാദികളിൽ ബ്രഹ്മലക്ഷണം മുഴുവൻകാണാഞ്ഞു്, പതുക്കെപ്പതുക്കെ ഉള്ളിൽ കടന്നു്, ഏററവുമുള്ളിലുള്ള ആനന്ദത്തെ ബ്രഹ്മമെന്നറിഞ്ഞു. ഇങ്ങനെ അറിയുന്നതിനു ഭൃഗുവിനു സാധനമായിരുന്നതു തപസ്സുതന്നെയാണു്; അതിനാൽ ബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്നവൻ, ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ കരണങ്ങളുടെ സമാധാനമാകുന്ന, ഏററവുമുൽകൃഷ്ടമായ സാധനമായ തപസ്സിനെ അനുഷ്ഠിക്കേണ്ടതാണെന്നു പ്രകരണാർത്ഥം.

ഇനി ഇപ്പോഠം ശ്രുതി, ആഖ്യായികവിട്ടു്, ആഖ്യായികയുടെ സാരമായ അത്ഥത്തെ സ്വന്തവാക്കിൽ പറയുന്നു:—

ഉപ—സൈഷാ ഭാർഗ്ഗവീ വാരുണീ വിദ്യാ പരമേ വ്യോമൻ പ്രതിഷ്ഠിതാ; സ യ ഏവം വേദ, പ്രതിതിഷ്ഠതി; അന്നവാനന്നാദോ ഭവതി, മഹാൻ ഭവതി പ്രജയാ പശുഭിർബ്രഹ്മവച്ച്സേന; മഹാൻ കീത്ത്യാ. 11

| | |
|---|---|
| ഭാർഗ്ഗവീ | = ഭൃഗുവിനാൽ അറിയപ്പെട്ടതും |
| വാരുണീ | = വരുണനാൽ പറയപ്പെട്ടതുമായ |
| സാ ഏഷാ വിദ്യാ | = അങ്ങനെയുള്ള ഈ വിദ്യ |
| പരമേ വ്യോമൻ | = പരമമായ വ്യോമത്തിൽ = ഹൃദയാകാശത്തിലുള്ള ഗുഹയിൽ. |
| പ്രതിഷ്ഠിതാ | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു=പരിസമാപ്തമായിരിക്കുന്നു. |
| യഃ ഏവം വേദ | = ആർ ഇപ്രകാരം അറിയുന്നുവോ, |
| സഃ | = അവൻ |
| പ്രതിതിഷ്ഠതി | = പ്രതിഷ്ഠയെ പ്രാപിക്കുന്നു=പരമമായ ബ്രഹ്മമായിത്തീരുന്നു. |
| അന്നവാൻ | = വളരെ അന്നമുള്ളവനായും |

| | |
|---|---|
| അന്നാദഃ | = അന്നത്തെ ഭക്ഷിക്കുന്നവനായും = ദീപ്താഗ്നിയായും |
| ഭവതി | = ഭവിക്കുന്നു. |
| പ്രജയാ | = പ്രജയെക്കൊണ്ടും = പുത്രാദിയെക്കൊണ്ടും |
| പശുഭിഃ | = പശുക്കളെക്കൊണ്ടും = പശുക്കൾ കുതിരകൾ മുതലായവയെക്കൊണ്ടും |
| ബ്രഹ്മവർച്ചസേന | = ബ്രഹ്മതേജസ്സുകൊണ്ടും |
| മഹാൻ | = മഹാനായിട്ടും |
| കീർത്ത്യാ | = കീർത്തികൊണ്ടു് |
| മഹാൻ | = മഹാനായിട്ടും |
| ഭവതി | = ഭവിക്കുന്നു. |

ഭാഷ്യം—ഭൃഗുവിനാൽ അറിയപ്പെട്ടതും വരുണനാൽ പറയപ്പെട്ടതുമായ അങ്ങനെയുള്ള ഈവിദ്യ പരമമായ വ്യോമത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അന്നമയമായ ആത്മാവിൽ നിന്നാരംഭിച്ചു്, ഹൃദയാകാശഗുഹയിലുള്ള പരമമായും അദ്വൈതമായുമുള്ള ആനന്ദത്തിൽ പരിസമാപ്തമായിരിക്കുന്നു എന്നു സാരം. വേറേയും ആരെങ്കിലും, തപസ്സാകുന്ന ഈ സാധനം കൊണ്ടുതന്നെ ക്രമേണ കടന്നു്, ആനന്ദസ്വരൂപമായ ബ്രഹ്മത്തെ അറിയുന്നതായിരുന്നാൽ, അവനും, വിദ്യയുടെ പ്രതിഷ്ഠനിമിത്തം, ആനന്ദസ്വരൂപവും പരമവുമായ ബ്രഹ്മത്തിൽ പ്രതിഷ്ഠിതനായിത്തീരുന്നു. ബ്രഹ്മംതന്നെയായിത്തീരുന്നു എന്നു സാരം. ഇനി അതിൻെറ ദൃഷ്ടഫലം പറയുന്നു:—അവൻ അന്നമുള്ളവനായിത്തീരും; വളരെ അന്നമുള്ളവനായിത്തീരുമെന്നു സാരം. അന്നമുണ്ടായിരിക്ക എന്നതു സർവ്വപ്രാണികൾക്കുമുള്ളതാകയാൽ, വിദ്യയുള്ളവനും അതുമാത്രമേ ഉള്ളൂ എന്നുവന്നാൽ വിദ്യകൊണ്ടുവിശേഷമുണ്ടായിരിക്കയില്ലല്ലോ. അതുകൊണ്ടാണു വളരെ അന്നമെന്നു പറഞ്ഞതു്. അതുപോലെ തന്നെ അവൻ അന്നത്തെ അദിക്കുന്നവനായും (ഭക്ഷിക്കുന്നവനായും) തീരും. ദീപ്താഗ്നിയായിത്തീരുമെന്നർത്ഥം. പുത്രാദിയായ പ്രജയെക്കൊണ്ടും, പശു, കുതിര മുതലായ നാല്ക്കാലികളെക്കൊണ്ടും ശമം, ദമം, ജ്ഞാനം മുതലായതുകൊണ്ടുള്ള തേജസ്സുകൊണ്ടും, ശുഭപ്രചാരം നിമിത്തമുള്ള കീർത്തികൊണ്ടും മഹാനായിത്തീരും.

ഉപ — അന്നം ന നിന്ദ്യാത്; തദ്വ്രതം, പ്രാണോവാ അന്നം; ശരീരമന്നാദം, പ്രാണേശരീരം പ്രതിഷ്ഠിതം, ശരീരേപ്രാണഃ; തദേതദന്നമന്നേപ്രതിഷ്ഠിതം. 12

| | |
|---|---|
| അന്നം | = അന്നത്തെ |
| ന നിന്ദ്യാത് | = നിന്ദിക്കരുതു്. |
| തദ് വ്രതം | = അതു വ്രതമാകുന്നു=അന്നത്തെ നിന്ദിക്കാതിരിക്ക എന്നതു ബ്രഹ്മവിത്തിന്റെ വ്രതമാകുന്നു. |
| പ്രാണഃ വൈ | = പ്രാണൻ |
| അന്നം | = അന്നമാകുന്നു |
| ശരീരം അന്നാദം | = ശരീരം അന്നത്തെ അദിക്കുന്നതാകുന്നു |
| ശരീരം പ്രാണേ പ്രതിഷ്ഠിതം | = ശരീരം പ്രാണനിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു |
| പ്രാണഃ | = പ്രാണൻ |
| ശരീരേ പ്രതിഷ്ഠിതഃ | = ശരീരത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു, |
| തത് | = അതിനാൽ |
| ഏതത് അന്നം | = ഈ രണ്ടന്നവും=ശരീരവും പ്രാണനുമാകുന്ന അന്നം രണ്ടും |
| അന്നേ | = അന്നത്തിൽ=ശരീരവും പ്രാണനുമാകുന്ന അന്നത്തിൽ |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം — എന്നു മാത്രമല്ല, അന്നംവഴിക്കാണു ബ്രഹ്മം അറിയപ്പെട്ടതു്; അതിനാൽ ഗുരുവിനെ എന്നപോലെ അന്നത്തേയും നിന്ദിക്കാതിരിക്കണം. ഇതു് ബ്രഹ്മവിത്തിന്റെ വ്രതമായി ഉപദേശിക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെ വ്രതം ഉപദേശിക്കുന്നതു് അന്നത്തെ സ്തുതിക്കുന്നതിനായിട്ടാണു്. അന്നത്തെ സ്തുതിക്കുന്നതു്, അതു ബ്രഹ്മത്തെ അറിയുന്നതിനുള്ള ഉപായമായതുകൊണ്ടത്രേ. പ്രാണൻ അന്നമാകുന്നു. എന്തെന്നാൽ അതു ശരീരത്തിൽ അന്തർഭവിച്ചിരിക്കുന്നു. ഏതാണോ മററൊന്നിന്റെ ഉള്ളിൽ പ്രതിഷ്ഠിതമായിരിക്കുന്നതു്, അതു് ആ മററൊന്നിന്റെ അന്നമാകുന്നു. പ്രാണൻ ശരീരത്തിൽ പ്രതിഷ്ഠിതനാകുന്നു. അതുകൊണ്ടു് പ്രാണൻ അന്നവും ശരീരം അന്നാദവുമാകുന്നു. അന്നാദമെന്നാൽ അന്നത്തെ ഭക്ഷിക്കുന്നതെന്നർത്ഥം. പ്രാണൻ

അന്നമാകുന്നതുപോലെ ശരീരവും അന്നമാകുന്നു, പ്രാണൻ അന്നാദവുമാകുന്നു. എന്തെന്നാൽ, ശരീരം പ്രാണനിൽ പ്രതിഷ്ഠിതമാകുന്നു. ശരീരസ്ഥിതി പ്രാണൻ നിമിത്തമാണല്ലോ. അതിനാൽ, ശരീരവും പ്രാണനും രണ്ടും അന്നവും അന്നാദവുമാകുന്നു. ഇവയിൽ ഓരോന്നും മറ്റേതിൽ പ്രതിഷ്ഠിതമായതുകൊണ്ടു് അന്നമാകുന്നു. ഓരോന്നും മറ്റേതിന്റെ പ്രതിഷ്ഠയായതുകൊണ്ടു് അന്നാദവുമാകുന്നു. അതിനാൽ, പ്രാണനും ശരീരവും രണ്ടും അന്നവും അന്നാദവുമാകുന്നു.

ഉപ—സ യ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദ, പ്രതിതിഷ്ഠതി; അന്നവാനന്നാദോഭവതി; മഹാൻ ഭവതി പ്രജയാ പശുഭിർബ്രഹ്മവർച്ചസേന; മഹാൻകീർത്ത്യാ. 13

| | |
|---|---|
| യഃ | = ആരാണോ |
| അന്നേ പ്രതിഷ്ഠിതം | = അന്നത്തിൽ പ്രതിഷ്ഠിതമായ |
| ഏതത് അന്നം | = ഈ അന്നത്തെ |
| വേദ | = അറിയുന്നതു്, |
| സഃ | = അവൻ |
| പ്രതിതിഷ്ഠതി | = അന്നത്തിന്റേയും അന്നാദത്തിന്റേയും രൂപത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നു. |
| അന്നവാൻ | = വളരെ അന്നമുള്ളവനായും |
| അന്നാദഃ | = ദീപ്താഗ്നിയായും |
| ഭവതി | = ഭവിക്കുന്നു. |
| പ്രജയാ | = പ്രജയെക്കൊണ്ടും |
| പശുഭിഃ | = പശുക്കളെക്കൊണ്ടും |
| ബ്രഹ്മവർച്ചസേന | = ബ്രഹ്മതേജസ്സുകൊണ്ടും |
| മഹാൻ | = മഹാനായും |
| കീർത്ത്യാ | = കീർത്തികൊണ്ടു് |
| മഹാൻ | = മഹാനായും |
| ഭവതി | = തീരുന്നു. |

ഭാഷ്യം—അന്നത്തിൽ പ്രതിഷ്ഠിതമായ ഈ അന്നത്തെ ആരറിയുന്നുവോ, അവൻ അന്നമായും അന്നാദമായും തന്നെ പ്രതിഷ്ഠയെ പ്രാപിക്കുന്നു. എന്നുമാത്രമല്ല, മുമ്പു പറഞ്ഞതു പോലെ അന്നവാനായും അന്നാദനായുംമറ്റും ഭവിക്കയുംചെയ്യും.

ഉപ—അന്നം ന പരിചക്ഷീത; തദ്വ്രതം; ആപോവാ-
അന്നം; ജ്യോതിരന്നാദം; അപ്സുജ്യോതിഃ പ്രതിഷ്ഠിതം;
ജ്യോതിഷ്യാപഃ പ്രതിഷ്ഠിതാഃ തദേതദന്നമന്നേ പ്രതിഷ്ഠിതം.
സ യ ഏതദന്നമന്നേപ്രതിഷ്ഠിതം വേദ, പ്രതിതിഷ്ഠതി;
അന്നവാനന്നാദോ ഭവതി; മഹാൻഭവതി പ്രജയാ പശുഭിർ
ബ്രഹ്മവച്ചസേന; മഹാൻകീർത്ത്യാ. 14

| | |
|---|---|
| അന്നം | = അന്നത്തെ |
| ന പരിചക്ഷീത | = പരിഹരിക്കരുത്. |
| തദ്വ്രതം | = അതു വ്രതമാകുന്നു. |
| ആപഃ വൈ | = അപ്പുകൾ=ജലം |
| അന്നം | = അന്നമാകുന്നു. |
| ജ്യോതിഃ | = ജ്യോതിസ്സ്=തേജസ്സ് |
| അന്നാദം | = അന്നത്തെ അദിക്കുന്നതാകുന്നു. |
| ജ്യോതിഃ | = ജ്യോതിസ്സ് |
| അപ്സു | = ജലത്തിൽ |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. |
| ആപഃ | = അപ്പുകൾ=ജല |
| ജ്യോതിഷി | = ജ്യോതിസ്സിൽ |
| പ്രതിഷ്ഠിതാഃ | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. |
| തത് | = അതിനാൽ |
| ഏതത് അന്നം | = ഈ അന്നം=ജലവും തേജസ്സുമാകുന്ന രണ്ടന്നവും. |
| അന്നേ | = അന്നത്തിൽ=ജലതേജോരൂപമായ അന്നത്തിൽ |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിതമായിരിക്കുന്നു. |
| ഏതത് | = ഈ, |
| അന്നേപ്രതിഷ്ഠിതം | = അന്നത്തിൽ പ്രതിഷ്ഠിതമായ |
| അന്നം | = അന്നത്തെ |
| യഃ വേദ | = ആർ അറിയുന്നുവോ, |
| സഃ | = അവൻ |
| പ്രതിതിഷ്ഠതി | = പ്രതിഷ്ഠിതനായിത്തീരുന്നു. |
| അന്നവാൻ | = വളരെ അന്നമുള്ളവനായും |
| അന്നാദഃ | = ദീപ്താഗ്നിയായും |
| ഭവതി | = തീരുന്നു. |
| പ്രജയാ | = പ്രജയെക്കൊണ്ടും |
| പശുഭിഃ | = പശുക്കളേക്കൊണ്ടും |

ബ്രഹ്മവച്ച്സേന = ബ്രഹ്മതേജസ്സുകൊണ്ടും
മഹാൻ ഭവതി = മഹാനായിത്തീരുന്നു.
കീർത്ത്യാ മഹാൻ. = കീർത്തികൊണ്ടും മഹാനായിത്തീരുന്നു.

ഭാഷ്യം—അന്നത്തെ പരിഹരിക്കരുതു്. അന്നം കൊടുക്കുന്നതു വിലക്കരുതെന്നർത്ഥം. പാത്രത്തിലുള്ളതിനെ പരിത്യജിക്കയുമരുതു്. അതു വ്രതമാകുന്നു. വ്രതമാണെന്നു പറഞ്ഞതു് മുമ്പിലത്തേപ്പോലെ അന്നത്തെ സ്തുതിക്കുന്നതിനായിട്ടാണു്. ഇങ്ങനെ ശുഭമെന്നും അശുഭമെന്നും വേർതിരിച്ചെടുക്കരുതാത്തതായി സ്തുതിക്കപ്പെടുമ്പോൾ അന്നം മാഹാത്മ്യമുള്ളതാണെന്നു വെളിപ്പെടുമല്ലോ. ആപോവാ അന്നം ഇത്യാദികളിലും മേൽപറഞ്ഞപ്രകാരം, അപ്പും ജ്യോതിസ്സും അന്നത്തിൻെറയും അന്നാദത്തിൻെയും ഗുണമുള്ളവയാകയാൽ ആണു് അവയെ അന്നമായും അന്നാദമായും പറഞ്ഞതെന്നും മററുമുള്ളതു കണ്ടുകൊള്ളണം.

ഉപ—അന്നം ബഹു കുർവീത; തദ്വ്രതം. 15

അന്നം = അന്നത്തെ
ബഹുകുർവീത = വളരെ ഉണ്ടാക്കണം.
തദ് = അതു
വ്രതം = വ്രതമാകുന്നു.

ഭാഷ്യം—അന്നത്തെ വളരെ ഉണ്ടാക്കുക എന്നതു്—വലിയ അളവിലും പല മാതിരിയിലും അന്നത്തെ ഉണ്ടാക്കുകഎന്നതു്-- അന്നോപാസകൻെറ വ്രതമാകുന്നു. അതുപോലെ പൃഥിവ്യാകാശോപാസകൻേറയും വ്രതമാകുന്നു.

ഉപ—പൃഥിവീവാ അന്നം, ആകാശോ ƒ ന്നാദഃ; പൃഥിവ്യാമാകാശഃ പ്രതിഷ്ഠിതഃ; ആകാശേപൃഥിവീപ്രതിഷ്ഠിതാ; തദേതദന്നമന്നേപ്രതിഷ്ഠിതം. സ യ ഏതദന്നമന്നേപ്രതിഷ്ഠിതം വേദ പ്രതിതിഷ്ഠതി; അന്നവാനന്നാദോ ഭവതി; മഹാൻഭവതി പ്രജയാ പശുഭിർബ്രഹ്മവച്ച്സേന; മഹാൻ കീർത്ത്യാ. 16

പൃഥിവീ വൈ = പൃഥിവി
അന്നം = അന്നമാകുന്നു
ആകാശഃ = ആകാശം
അന്നാദഃ = അന്നാദമാകുന്നു.

| | |
|---|---|
| ആകാശഃ | = ആകാശം |
| പൃഥിവ്യാം | = പൃഥിവിയിൽ |
| പ്രതിഷ്ഠിതഃ | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. |
| പൃഥിവീ | = പൃഥിവി |
| ആകാശേ | = ആകാശത്തിൽ |
| പ്രതിഷ്ഠിതാ | = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു |
| തത് | = അതിനാൽ |
| ഏതത് അന്നം | = ഈ അന്നംരണ്ടും |
| അന്നേ | = രണ്ടു അന്നത്തിലും |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിതമായിരിക്കുന്നു. |

സ യ ഏതത് ഇത്യാദിയുടെ അർത്ഥം മുമ്പു പറഞ്ഞിട്ടുള്ളതുതന്നെ.

ഉപ—ന കംചന വസതൗപ്രത്യാചക്ഷീത; തദ്വ്രതം, തസ്മാദ്യയാ കയാച വിധയാ ബഹ്വന്നം പ്രാപ്നുയാത്; അരാധ്യസ്മാ അന്നമിത്യാചക്ഷതേ. 17

| | |
|---|---|
| വസതൗ | = വസതിനിമിത്തമായി വന്ന |
| കംചന | = ഒരുവനേയും |
| ന പ്രത്യാചക്ഷീത | = പ്രത്യാഖ്യാനം ചെയ്യരുതു്=നിരാകരിക്കരുതു്. |
| തദ്വ്രതം | = അതു വ്രതമാകുന്നു. |
| തസ്മാത് | = അതിനാൽ |
| യയാകയാച വിധയാ | = ഏതെങ്കിലും പ്രകാരത്തിൽ |
| ബഹു അന്നം | = വളരെ അന്നത്തെ |
| പ്രാപ്നുയാത് | = പ്രാപിക്കണം=സംഗ്രഹിക്കണം. |
| അസ്മൈ | = ഇവനോടു്=ഗൃഹത്തിൽവരുന്ന അതിഥിയോടു് |
| അന്നം | = ഭക്ഷിക്കുവാനുള്ള സാധനം |
| അരാധി | = തയാറായിരിക്കുന്നുവെന്നു് |
| ആചക്ഷതേ | =വിദ്വാന്മാരായഗൃഹസ്ഥന്മാർ പറയുന്നു. |

ഭാഷ്യം—'ഇന്നുരാത്രി എന്നെ നിങ്ങളുടെ ഗൃഹത്തിൽ വസിക്കുവാനനുവദിക്കണം' എന്നുപറഞ്ഞുവരുന്ന, ബ്രാഹ്മണൻ മുതൽ ചണ്ഡാലൻവരെയുള്ള ഒരുവനേയും നിരാകരിക്കരുതു്. അതു വ്രതമാകുന്നു. എന്നാൽ ഗൃഹസ്ഥന്റെ ഗൃഹ

ത്തിൽ അങ്ങനെ വരുന്ന അതിഥികാം വയറുനിറഞ്ഞു് അന്നത്തിൻെറ അപേക്ഷയില്ലാതെ, വസിക്കുന്നതിനായിമാത്രം വരുന്നവരായിരിക്കുകയില്ല. അതിനാൽ വസിക്കുവാനിടം കൊടുത്താൽ തീർച്ചയായി അശനവും കൊടുക്കേണ്ടതാണു്. അതുകൊണ്ടു്, ഏതെങ്കിലുംപ്രകാരത്തിൽ വളരെ അന്നത്തെ സംഗ്രഹിക്കണം. എന്തെന്നാൽ, അന്നമുള്ള വിദ്വാന്മാർ, അന്നാൎത്ഥിയായ അതിഥിയോടു്, അന്നം തയാറായിരിക്കുന്നു എന്നു പറയുന്നു. അല്ലാതെ അന്നമില്ലെന്നുപറഞ്ഞു് അവനെ നിരാകരിക്കുന്നില്ല. അതുകൊണ്ടു വളരെ അന്നത്തെ സംഗ്രഹിക്കണമെന്നു സാരം.

ഇനിയും അന്നദാനത്തിൻെറ മാഹാത്മ്യം പറയുന്നു: —ഏതു കാലത്തും ഏതുവിധത്തിലും അന്നത്തെ ദാനം ചെയ്യുന്നുവോ അക്കാലത്തും ആ വിധത്തിലും തന്നെ അതു തിരിച്ചുവന്നുചേരുന്നു. അതെങ്ങനെ എന്നു പറയുന്നു:—

ഉപ—ഏതദ്വൈ മുഖതോ ഽന്നം രാദ്ധം,മുഖതോ ഽസ്മാ അന്നം രാധ്യതേ; ഏതദ്വൈ മദ്ധ്യതോ ഽന്നം രാദ്ധം, മധ്യതോ ഽസ്മാ അന്നം രാധ്യതേ, ഏതദ്വാ അന്തതോ ഽന്നം രാദ്ധം, അന്തതോ ഽസ്മാ അന്നം രാധ്യതേ, യ ഏവം വേദ.    18

ഏതത്<sup></sup>വൈ = ഈ പ്രസിദ്ധമായ
അന്നം = അന്നത്തെ
മുഖതഃ = പ്രഥമവയസ്സിലോ, മുഖ്യമായ ഉപചാരത്തോടുകൂടിയോ,
രാദ്ധം = രാദ്ധമാക്കി=തയാറാക്കി
(യഃ പ്രയച്ഛതി) = ആർകൊടുക്കുന്നുവോ,
അസ്മൈ = ഇവനു്
മുഖതഃ = ആദ്യത്തെ വയസ്സിലും ഉത്തമമായ ഉപചാരത്തോടുകൂടിയും
അന്നം = അന്നം
രാദ്ധ്യതേ = സിദ്ധിക്കുന്നു.
ഏതത്<sup></sup> വൈ അന്നം = ഈ അന്നത്തെ
മധ്യതഃ = മധ്യമവയസ്സിലൊ മധ്യമമായ ഉപചാരത്തോടുകൂടിയോ
രാദ്ധം = രാദ്ധമാക്കി = തയാറാക്കി

| | | |
|---|---|---|
| യഃ പ്രയച്ഛതി | = | ആരുകൊടുക്കുന്നുവോ, |
| അസ്മൈ | = | ഇവന്നു് |
| മധ്യതഃ | = | മധ്യമമായ വയസ്സിലും മധ്യമമായ ഉപചാരത്തോടുകൂടിയും |
| അന്നം രാധ്യതേ | = | അന്നം സിദ്ധിക്കുന്നു. |
| ഏതത് വൈ അന്നം | = | ഈ അന്നത്തെ |
| അന്തതഃ | = | വാർദ്ധക്യകാലത്തോ,താണതരത്തിലുള്ള ഉപചാരത്തോടുകൂടിയോ |
| യഃ പ്രയച്ഛതി | = | ആരു ദാനം ചെയ്യുന്നുവോ, |
| അസ്മൈ | = | ഇവന്നു് |
| അന്തതഃ | = | വാർദ്ധക്യകാലത്തും താണതരത്തിലുള്ള ഉപചാരത്തോടുകൂടിയും |
| അന്നം രാധ്യതേ | = | അന്നം ലഭിക്കുന്നു |
| യഃഏവഃ വേദതസ്യ | = | ആർ ഇപ്രകാരം അറിയുന്നുവോ അവന്നു (മേൽ പറഞ്ഞ ഫലം സിദ്ധിക്കും) |

ഭാഷ്യം – ഈ അന്നത്തെ ചെറുപ്പത്തിലോ, പൂജാപുരസ്സരമായോ, അന്നാർത്ഥിയായ അതിഥിക്കു തയാറാക്കി കൊടുക്കുന്നവന്നു്, അതിനനുരൂപമായി ചെറുപ്പത്തിലും ഉയന്ന തരത്തിലുള്ള ഉപചാരത്തോടുകൂടിയും അന്നം ലഭിക്കും; ഇതുപോലെ മധ്യമവയസ്സിലോ മധ്യമമായ ഉചചാരത്തോടുകൂടിയോ അന്നദാനം ചെയ്യുന്നവന്നു് മദ്ധ്യവയസ്സിലും ഇടത്തരത്തിലുള്ള ഉപചാരത്തോടുകൂടിയും അന്നം സിദ്ധിക്കും. ഒടുവിലത്തെ വയസ്സിലോ താണതരത്തിലുള്ള ഉപചാരത്തോടുകൂടിയോ അന്നം നൽകുന്നവന്നു് അതുപോലെതന്നെ, വാർദ്ധക്യകാലത്തും നിന്ദാപൂർവ്വകമായും അന്നലാഭമുണ്ടാകും ഇപ്രകാരമുള്ള അന്നത്തിൻെറ മാഹാത്മ്യത്തെ അറിയുന്നവന്നു് മേൽപറഞ്ഞപ്രകാരമുള്ള ഫലം സിദ്ധിക്കും.

ഇനി ബ്രഹ്മോപാസനത്തിൻെറ പ്രകാരം പറയുന്നു:—

ഉപ—ക്ഷേമ ഇതി വാചി; യോഗക്ഷേമഇതി പ്രാണാപാനയോഃ; കർമ്മേതി ഹസ്തയോഃ; ഗതിരിതിപാദയോഃ; വിമുക്തിരിതി പായെന, ഇതി മാനുഷീഃ സമാജ്ഞാഃ, 19

| | | |
|---|---|---|
| ക്ഷേമഃ ഇതി | = | ക്ഷേമം എന്നു് |
| വാചി | = | വാക്കിലും |

യോഗക്ഷേമഃ ഇതി = യോഗക്ഷേമങ്ങളെന്നു്
പ്രാണാപാനയോഃ = പ്രാണാപാനങ്ങളിലും
കർമ്മ ഇതി = കർമ്മമെന്നു്
ഹസ്തയോഃ = ഹസ്തങ്ങളിലും
ഗതിഃ ഇതി = ഗതിയെന്നു്=ഗമനമെന്നു്
പാദയോഃ = പാദങ്ങളിലും (ബ്രഹ്മത്തെ ഉപാസിക്കേണ്ടതാകുന്നു)
ഇതി = ഇപ്രകാരം
മാനുഷീഃ = മാനുഷികളായ=ആധ്യാത്മികങ്ങളായ
സമാജ്ഞാഃ = സമാജ്ഞകൾ =ജ്ഞാനങ്ങൾ = ഉപാസനങ്ങൾ.

ഭാഷ്യം—ക്ഷേമമെന്നു പറയുന്നതു കിട്ടിയതിനെ രക്ഷിക്കുകയാകുന്നു. ബ്രഹ്മം വാക്കിൽ ക്ഷേമരൂപത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അതിനാൽ അപ്രകാരം അതിനെ ഉപാസിക്കണം. യോഗമെന്നാൽ ലഭിക്കാത്തതിനെ ലഭിക്കുകയാണു്. യോഗവും ക്ഷേമവും പ്രാണാപാനങ്ങളുള്ളപ്പോഴേ ഉണ്ടാകുന്നുള്ളു. എങ്കിലും അവയ്ക്കു നിമിത്തം പ്രാണാപാനങ്ങളല്ല; ബ്രഹ്മമാണു്. അതിനാൽ യോഗക്ഷേമരൂപത്തിൽ പ്രാണാപാനങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നതുകൊണ്ടു്, ബ്രഹ്മത്തെ അവയിൽ ആ രൂപത്തിൽ ഉപാസിക്കേണ്ടതാകുന്നു. ഇപ്രകാരം പിന്നെയുള്ളവയിലും അതാതുരൂപത്തിൽ ബ്രഹ്മത്തെ ഉപാസിക്കണം. കർമ്മം നടക്കുന്നതിനു നിമിത്തം ബ്രഹ്മമാകയാൽ ഹസ്തങ്ങളിൽ കർമ്മസ്വരൂപമായി ബ്രഹ്മത്തെ ഉപാസിക്കണം. പാദങ്ങളിൽ ഗതിരൂപത്തിൽ ഉപാസിക്കണം. പായുവിൽ (ഗുദത്തിൽ) വിസർജ്ജനരൂപത്തിലും ഉപാസിക്കണം. ഇങ്ങനെ മാനുഷങ്ങളായ—ആധ്യാത്മികങ്ങളായ ഉപാസനങ്ങൾ.

ഉപ —അഥ ദൈവീഃ:—തൃപ്തിരിതിവൃഷ്ടൌ; ബലമിതിവിദ്യുതി; യശ ഇതി പശുഷു; ജ്യോതിരിതിനക്ഷത്രേഷു; പ്രജാതിരമൃതമാനന്ദ ഇത്യുപസ്ഥേ; സർവ്വമിത്യാകാശേ; തത് പ്രതിഷ്ഠേത്യുപാസീത; പ്രതിഷ്ഠാവാൻ ഭവതി. 20

അഥ = ഇനി
ദൈവീഃ = ദേവന്മാരിലുള്ള ഉപാസനകൾ പറയപ്പെടുന്നു:—

| | |
|---|---|
| വൃഷ്ടൌ | = വൃഷ്ടിയിൽ |
| തൃപ്തിഃ ഇതി | = തൃപ്തി എന്നും |
| വിദ്യുതി | = വിദ്യുത്തിൽ |
| ബലം ഇതി | = ബലമെന്നും |
| പശുഷു | = പശുക്കളിൽ |
| യശഃ ഇതി | = യശസ്സെന്നും |
| നക്ഷത്രേഷു | = നക്ഷത്രങ്ങളിൽ |
| ജ്യോതിഃ ഇതി | = ജ്യോതിസ്സെന്നും |
| ഉപസ്ഥേ | = ഉപസ്ഥത്തിൽ |
| പ്രജാതിഃ | = പ്രജാതിയെന്നും = സന്താനോൽപത്തിയെന്നും |
| അമൃതം | = അമൃതമെന്നും |
| ആനന്ദ ഇതി | = ആനന്ദമെന്നും |
| ആകാശേ | = ആകാശത്തിൽ |
| സർവ്വം ഇതി | = സർവ്വമെന്നും. |
| തത് | = അതിനെ=ആ ആകാശത്തെ |
| പ്രതിഷ്ഠാഇതി | = പ്രതിഷ്ഠയെന്നു് |
| ഉപാസീത | = ഉപാസിക്കണം. |
| പ്രതിഷ്ഠാവാൻ | = പ്രതിഷ്ഠയുള്ളവനായി |
| ഭവതി | = ഭവിക്കും. |

ഭാഷ്യം — ഇനി ദേവന്മാരിലുള്ള — ആധിദൈവികങ്ങളായ — ഉപാസനങ്ങളെ പറയുന്നു. വൃഷ്ടി അന്നാദികംവഴി തൃപ്തിക്കു കാരണമാകയാൽ, ബ്രഹ്മംതന്നെ തൃപ്തിസ്വരൂപത്തിൽ വൃഷ്ടിയിൽ വ്യവസ്ഥിതമായിരിക്കുന്നു. അതിനാൽ വൃഷ്ടിയിൽ തൃപ്തിരൂപത്തിൽ ബ്രഹ്മത്തെ ഉപാസിക്കണം. അതുപോലേ മററുള്ളവയിലും അതാതുരൂപത്തിൽ ബ്രഹ്മത്തെത്തന്നെ ഉപാസിക്കണം. വിദ്യുത്തിൽ ബലരൂപമായി; പശുക്കളിൽ യശോരൂപമായി; നക്ഷത്രങ്ങളിൽ ജ്യോതീരൂപമായി; ഉപസ്ഥത്തിൽ പ്രജാതി (സന്താനോൽപത്തി) അമൃതത്വപ്രാപ്തി, ആനന്ദം ഇവയായി ഉപാസിക്കണം. എന്തെന്നാൽ, പുത്രനെക്കൊണ്ടു പിതൃകടം തീർക്കുകവഴിയായി ആനന്ദവും അമൃതപ്രാപ്തിയും ഉപസ്ഥം നിമിത്തമാണുണ്ടാകുന്നതു്. ഇവയുടെ രൂപത്തിൽ ഉപസ്ഥത്തിൽ സ്ഥിതിചെയ്യുന്നതു ബ്രഹ്മംതന്നെയാണു്. അതുകൊണ്ടാണു് ഉപസ്ഥത്തിൽ ഇവയായി ബ്രഹ്മ

ത്തെ ഉപാസിക്കണമെന്നു പറഞ്ഞതു്. സർവ്വം ആകാശത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നതിനാൽ, ആകാശത്തിൽ എല്ലാമായി ബ്രഹ്മത്തെ ഉപാസിക്കണം. ആ ആകാശം ബ്രഹ്മം തന്നെയാകുന്നു. അതിനാൽ ആകാശത്തെ സർവ്വത്തിനും പ്രതിഷ്ഠയായി ഉപാസിക്കണം. അങ്ങനെ പ്രതിഷ്ഠ എന്ന ഗുണത്തോടുകൂടി ഉപാസിച്ചാൽ പ്രതിഷ്ഠയുള്ളവനായിത്തീരും. ഇപ്രകാരം മുമ്പുപറഞ്ഞവയിലും, ഓരോന്നിലുംനിന്നുണ്ടാകുന്ന ഫലമേതോ അതു ബ്രഹ്മംതന്നെയാകുന്നു എന്നും, അവയേ ഉപാസിക്കുന്നതുകൊണ്ടു് ആ ഫലമുള്ളവനായിത്തീരുമെന്നും കണ്ടുകൊള്ളണം. ''തം യഥാ യഥോപാസതേ തദേവ ഭവതി'' (ആ ബ്രഹ്മത്തെ ഏതെല്ലാമായി ഉപാസിക്കുന്നുവോ, അതായിത്തന്നെ തീരും) എന്നു വേറേ ശ്രുതിയുമുണ്ടു്.

ഉപ—തന്മഹ ഇത്യുപാസീത; മഹാൻഭവതി; തന്മന ഇത്യുപാസീത, മാനവാൻഭവതി; തന്നമ ഇത്യുപാസീത, നമ്യന്തേ ഽസ്മൈകാമാഃ; തദ്ബ്രഹ്മേത്യുപാസീത, ബ്രഹ്മവാൻ ഭവതി; തദ്ബ്രഹ്മണഃ പരിമരഇത്യുപാസീത, പര്യേണം മ്രിയന്തേദ്വിഷന്തഃസപത്നാഃ; പരിയേ ഽപ്രിയാ ഭ്രാതൃവ്യാഃ. 21

| | |
|---|---|
| തത് | = അതിനെ |
| മഹഃ ഇതി | = മഹത്ത്വഗുണമുള്ളതായി |
| ഉപാസീത | = ഉപാസിക്കണം; |
| മഹാൻ ഭവതി | = മഹാനായിത്തീരും. |
| തത് | = അതിനെ |
| മനഃ ഇതി | = മനസ്സായി = മനനമായി |
| ഉപാസീത | = ഉപാസിക്കണം; |
| മാനവാൻ ഭവതി | = മാനമുള്ളവനായിത്തീരും = മനനസമർത്ഥനാകും. |
| തത് | = അതിനെ |
| നമഃ ഇതി | = നമനഗുണമുള്ളതായി |
| ഉപാസീത | = ഉപാസിക്കണം. |
| കാമാഃ | = കാമങ്ങൾ = ഭോഗ്യവിഷയങ്ങൾ |
| അസ്മൈനമ്യന്തേ | = ഇവനുവഴങ്ങും |
| തത് | = അതിനെ |
| ബ്രഹ്മണഃ | = ബ്രഹ്മത്തിന്റെ |

| | |
|---|---|
| പരിമരഃഇതി | = പരിമരമായി=സംഹാരസാധനമായി |
| ഉപാസീത | = ഉപാസിക്കണം. |
| ഏനം | = ഇവനെ |
| ദ്വിഷന്തഃ | = ദ്വേഷിക്കുന്ന |
| സപത്നാഃ | = ശത്രുക്കരം |
| പരിമ്രിയന്തേ | = പ്രാണങ്ങളെ വെടിയും. |
| അപ്രിയാഃ | = ഇവന്ന് അപ്രിയരായ |
| ഭ്രാതൃവ്യാഃ | = ഭ്രാതൃവ്യന്മാർ=ഭ്രാതൃപുത്രന്മാർ (അ) എതിരാളികരം |
| യേ | = ആരോ, |
| തേ ച | = അവരും |
| പരിമ്രിയന്തേ | = മരിക്കുന്നു. |

ഭാഷ്യം—ആ ആകാശത്തെ മഹത്ത്വഗുണത്തോടുകൂടിയതായി ഉപാസിക്കണം; എന്നാൽ മഹാനായിത്തീരും. അതിനെ മനനമെന്നുള്ള നിലയിൽ ഉപാസിക്കണം; മനനസമർത്ഥനായിത്തീരും. നമസ്സ് എന്നതു നമനമാകുന്നു: ആകാശത്തെ നമനഗുണത്തോടുകൂടിയതായി ഉപാസിക്കണം. അങ്ങനെ ഉപാസിക്കുന്നവന്ന കാമങ്ങരം—കാമിക്കപ്പെടുന്നവ, അതായതു ഭോഗ്യവിഷയങ്ങരം വഴങ്ങും—അധീനപ്പെടും. അതിനെ ഏററവും ശ്രേഷ്ഠമായ ബ്രഹ്മമായി ഉപാസിക്കണം. എന്നാൽ ബ്രഹ്മമുള്ളവനായിത്തീരും. ബ്രഹ്മത്തിൻെറ ഗുണങ്ങളുള്ളവനായിത്തീരുമെന്നു സാരം. അതിനെ ബ്രഹ്മത്തിൻെറ പരിമരമായി ഉപാസിക്കണം. വിദ്യുത്ത്, വൃഷ്ടി, ചന്ദ്രൻ, ആദിത്യൻ, അഗ്നി എന്ന അഞ്ചു ദേവതകരം മരിക്കുന്നതേതിലോ, അതാണു ബ്രഹ്മത്തിൻെറ പരിമരം. അതിനാൽ, വേറേശ്രുതിയിൽ പ്രസിദ്ധിയുള്ളതുകൊണ്ട്, വായുവാണു പരിമരം. അങ്ങനെയുള്ള വായുതന്നെ ആകാശത്തിൽനിന്നു വേറെയല്ലാത്തതുകൊണ്ടു ആകാശം ബ്രഹ്മത്തിൻെറ പരിമരമാകുന്നു. അങ്ങനെയുള്ള വായുസ്വരൂപമായ ആകാശത്തെ ബ്രഹ്മത്തിൻെറ പരിമരമായി (സംഹാരസാധനമായി) ഉപാസിക്കണം. ഇപ്രകാരം അറിഞ്ഞുപാസിക്കുന്നവനെ ദ്വേഷിക്കുന്ന ശത്രുക്കരം മരിക്കും. ശത്രുക്കളിൽ ദ്വേഷിക്കാത്തവരും ഉണ്ടാവാം; അതുകൊണ്ടാണു ദ്വേഷിക്കുന്ന ശത്രുക്കരം എന്നു പറഞ്ഞത്. എന്നുമാത്രമല്ല ഇവന്നു അപ്രിയന്മാരായ ഭ്രാതൃപുത്രന്മാർ മുതലായ എതിരാളികളും പ്രാണങ്ങളെ വെടിയും.

'പ്രാണോവാ അന്നം, ശരീരമന്നാദം' എന്നുതുടങ്ങി ആകാശംവരേയുള്ള കാര്യത്തിനു മാത്രമേ അന്നമെന്നും അന്നാദമെന്നുമുള്ള അവസ്ഥ പറഞ്ഞുള്ളു. അതുകൊണ്ടെന്താണു സിദ്ധിക്കുന്നതു്? എന്നു നോക്കിയാൽ കാര്യവിഷയത്തിൽ മാത്രമേ ഭോജ്യമെന്നും ഭോക്താവെന്നുമുള്ള നിലകൊണ്ടുണ്ടാകുന്ന സംസാരമുള്ളൂ എന്നും, ആത്മാവിലില്ലെന്നും, ആത്മാവിൽ, ഭ്രാന്തികൊണ്ടു സംസാരത്തെ ഉപചരിക്കയാണെന്നുമാണു് സിദ്ധിക്കുന്നതു്.

പൂർവ്വപക്ഷം—ജീവാത്മാവും പരമാത്മാവിന്റെ കാര്യമാണല്ലോ. അതിനാൽ ജീവാത്മാവിനു സംസാരമുണ്ടെന്നു വരുന്നതാണു യുക്തം.

സമാധാനം—അങ്ങനെയല്ല, ''തത്സൃഷ്ട്വാതദേവാനുപ്രാവിശത്''' എന്നുള്ള പ്രവേശശ്രുതി, ആകാശാദികാരണവും അസംസാരിയുമായ പരമാത്മാവുതന്നെയാണു കാര്യത്തിൽ അനുപ്രവേശിച്ചിരിക്കുന്നതെന്നു പറയുന്നു. അതിനാൽ കാര്യത്തിൽ പ്രവേശിച്ചിരിക്കുന്നതും അസംസാരിയായ പരൻതന്നെയാണു്. സൃഷ്ടിച്ചതും പ്രവേശിച്ചതും ഒരാളുതന്നെയാണെങ്കിലേ 'സൃഷ്ട്വാ' എന്ന ക്ത്വാ പ്രത്യയം ഉപപന്നമായിരിക്കയുള്ളു.

പൂർവ്വപക്ഷം—പ്രവേശിച്ചതിന്റെ ശേഷം സംസാരിയായിത്തീന്നു എന്നു വരരുതോ?

സമാധാനം—പ്രവേശത്തിന്റെ അർത്ഥം വേറേ ആയതുകൊണ്ടു് ഈ ആക്ഷേപത്തിനവകാശമില്ലെന്നു മുമ്പേതന്നേ സ്ഥാപിച്ചിട്ടുണ്ടു്.

പൂർവ്വപക്ഷം—''അനേനജീവേന'' എന്നു വിശേഷശ്രുതിയുള്ളതുകൊണ്ടു് മററൊരു ധർമ്മത്തോടുകൂടിയാണു് അനുപ്രവേശം.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ, ''തത്ത്വമസി'' എന്നു്, വീണ്ടും പരമാത്മഭാവത്തെ പ്രാപിക്കുന്നതായി പറഞ്ഞിരിക്കുന്നു.

പൂർവ്വപക്ഷം—ഭ്രാന്തികൊണ്ടു് ദേഹം മുതലായവയുടെ നിലയിലായിത്തീർന്നിരിക്കുന്ന ജീവന്റെ്, സംസാരിത്വം നീങ്ങുന്നതിനായി, ബ്രഹ്മമെന്നുള്ള വിചാരം ഉപദേശിച്ചുകൊടുക്കയാണു്, ''തത്ത്വമസി'' എന്നുള്ള വാക്യംകൊണ്ടുചെയ്യുന്നതു്.

രാഗമുണ്ടാവാതിരിക്കുവാൻവേണ്ടി, പരസ്ത്രീയേ മാതാവെന്നു വിചാരിക്കണമെന്നുപദേശിച്ചുകൊടുക്കുന്നതുപോലെയാണിതു്. അതിനാൽ ''തത്ത്വമസി'' ഇത്യാദി വാക്യങ്ങൾകൊണ്ടു പരമാർത്ഥത്തിൽ ജീവനും അസംസാരിയായ ബ്രഹ്മവും ഒന്നാണെന്നു വിചാരിപ്പാൻന്യായമില്ല

സമാധാനം — 'തത്സത്യം സ ആത്മാ തത്ത്വമസി' എന്നുള്ള ശ്രുതിയുടെ മുഖ്യാർത്ഥം, ജീവത്വബ്രഹ്മത്വങ്ങളുടെ സാമാനാധികരണ്യം, അതായതു ജീവനും ബ്രഹ്മവും ഒന്നാണെന്നുള്ളതാകുന്നു. ഈ അർത്ഥം അബാധിതവുമാണു്. അതുകൊണ്ടു്, ഈ വാക്യങ്ങൾ, ബ്രഹ്മമല്ലാത്ത ജീവനു ബ്രഹ്മത്വത്തെ സമ്പാദിക്കുന്നതിനുള്ളവയാണെന്നു പറവാൻ തരമില്ല. അങ്ങനെ പറഞ്ഞാൽ, അതു മേൽപറഞ്ഞ മുഖ്യാർത്ഥത്തിനു വിരുദ്ധമായിരിക്കും.

പൂർവ്വപക്ഷം—''തത്സത്യം'' ഇത്യാദി ശ്രുതിയുടെ മുഖ്യാർത്ഥം അബാധിതമാണെന്നു പറഞ്ഞതു ശരിയല്ല. എന്തെന്നാൽ ജീവൻ സംസാരിയാണെന്നുള്ളതു പ്രത്യക്ഷമാണു്.

സമാധാനം—ഗ്രഹിക്കുന്നവനെ ഗ്രഹിക്കുവാൻ കഴിയുകയില്ല. അതിനാൽ ജീവൻ സംസാരിയാണെന്നുള്ളതു പ്രത്യക്ഷമാണെന്നു പറഞ്ഞതു ശരിയല്ല.

പൂർവ്വപക്ഷം—സംസാരധർമ്മങ്ങളോടുകൂടിയ ആത്മാവിനെ ഗ്രഹിക്കുവാൻ കഴിയും; അങ്ങനെ ഗ്രഹിക്കാറുമുണ്ടു്.

സമാധാനം—ചൂടിനെ ദഹിപ്പിക്കുവാനോ പ്രകാശത്തെ പ്രകാശിപ്പിക്കുവാനോ തരമില്ലല്ലോ. അതുപോലേ, ധർമ്മങ്ങൾ ധർമ്മിയിൽനിന്നു വേറേയല്ലാത്തതിനാൽ, സംസാരധർമ്മവിശിഷ്ടമായ ആത്മാവു് സ്വചൈതന്യത്താൽ ഗ്രഹിക്കപ്പെടുന്നു എന്നു പറയുമ്പോൾ, ആത്മാവുതന്നെ കർമ്മമായും കർത്താവായും ഇരിക്കുന്നു എന്നു വരുന്നു. അതു് അനുപപന്നമാണു്.

പൂർവ്വപക്ഷം—ത്രാസം (ഭയം) മുതലായതു കാണുന്നതുകൊണ്ടു് ആത്മാവിനു ദുഃഖിത്വം മുതലായതുണ്ടെന്നു് അനുമാനംകൊണ്ടറിയാമല്ലോ:

സമാധാനം—ത്രാസവും ദുഃഖവും മററും ഗ്രഹണവിഷയമായതുകൊണ്ടു് അതു് ഗ്രഹിക്കുന്നവൻെറ ധർമ്മമായിരിക്കുകയില്ല.

പൂർവ്വപക്ഷം—ജീവൻ ബ്രഹ്മംതന്നെ എന്നു പറയുന്ന ശാസ്ത്രം കപിലൻ കണാദൻ മുതലായവരുടെ തർക്കശാസ്ത്രങ്ങൾക്ക വിരുദ്ധമാണല്ലോ:

സമാധാനം—അവയ്ക്കു മൂലമില്ലാതിരിക്കയും അവരുടെ അഭിപ്രായങ്ങൾ വേദവിരുദ്ധങ്ങളായിരിക്കയും ചെയ്യുന്നതുകൊണ്ടു് അവയ്ക്കു തെററുപററിപ്പോയി എന്നാണു വിചാരിക്കേണ്ടതു്. എന്നു മാത്രമല്ല ശ്രുതികൊണ്ടും യുക്തികൊണ്ടും ആത്മാവു് അസംസാരിയാണെന്നു സിദ്ധിക്കുന്നുമുണ്ടു്; ജീവനും ഈശ്വരനും ഒന്നായതുകൊണ്ടും ആത്മാവിനു സുഖദുഃഖരൂപമായ സംസാരമുണ്ടെന്നു പറവാൻ നിവൃത്തിയില്ല.

ആത്മാവും ഈശ്വരനും ഒന്നാണെന്നു പറഞ്ഞതു് എങ്ങനെയാണെന്നു പറയുന്നു:—

ഉപ—സ യശ്ചായം പുരുഷേ, യശ്ചാസാവാദിത്യേ സ ഏകഃ.

| | | |
|---|---|---|
| പുരുഷേ | = | പുരുഷനിൽ |
| അയം യഃ | = | ഈയുള്ളതാരോ |
| സഃ ച | = | അവനും |
| ആദിത്യേ | = | ആദിത്യനിൽ |
| അസൗ യഃ | = | അങ്ങുള്ളതാരോ |
| സഃ ച | = | അവനും |
| ഏകഃ | = | ഏകനാകുന്നു. |

ഭാഷ്യം—ഇതിൻെറ വ്യാഖ്യാനമെല്ലാം മുമ്പു ആനന്ദമീമാംസയുടെ ഉപസംഹാരഘട്ടത്തിൽ പറഞ്ഞിട്ടുള്ളതുപോലെതന്നെ.

ഉപ—സ യ ഏവംവിത്, അസ്മാല്ലോകാത്പ്രേത്യ, ഏതമന്നമയമാത്മാനമുപസംക്രമ്യ, ഏതംപ്രാണമയമാത്മാനമുപസംക്രമ്യ, ഏതംമനോമയമാത്മാനമുപസംക്രമ്യ, ഏതംവിജ്ഞാനമയമാത്മാനമുപസംക്രമ്യ, ഏതമാനന്ദമയമാത്മാനമുപസംക്രമ്യ, ഇമാൻലോകാൻ കാമാന്നീ കാമരൂപ്യനുസഞ്ചരൻ, ഏതത്സാമഗായന്നാസ്തേ.

| | |
|---|---|
| ഏവംവിത് | = ഇപ്രകാരമറിയുന്നവൻ |
| യഃ | = ആരോ |
| സഃ | = അവൻ |
| അസ്മാത്ലോകാത് | = ഈ ലോകത്തിൽനിന്നു് |
| പ്രേത്യ | = പിൻതിരിഞ്ഞിട്ടു്, |
| ഏതം അന്നമയം ആത്മാനം | = ഈ അന്നമയനായ ആത്മാവിനെ |
| ഉപസംക്രമ്യ | = ഉപസംക്രമിച്ചിട്ടു്, |
| ഏതം പ്രാണമയം ആത്മാനം | = ഈ പ്രാണമയനായ ആത്മാവിനെ |
| ഉപസംക്രമ്യ | = ഉപസംക്രമിച്ചിട്ടു്, |
| ഏതം മനോമയം ആത്മാനം | = ഈ മനോമയനായ ആത്മാവിനെ |
| ഉപസംക്രമ്യ | = ഉപസംക്രമിച്ചിട്ടു്, |
| ഏതം വിജ്ഞാനമയം ആത്മാനം | = ഈ വിജ്ഞാനമയനായ ആത്മാവിനെ |
| ഉപസംക്രമ്യ | = ഉപസംക്രമിച്ചിട്ടു്, |
| ഏതം ആനന്ദമയം ആത്മാനം | = ഈ ആനന്ദമയനായ ആത്മാവിനെ |
| ഉപസംക്രമ്യ – | = ഉപസംക്രമിച്ചിട്ടു്, |
| കാമാന്നീ | = ഇഷ്ടംപോലെയുള്ള അന്നമുള്ളവനായും |
| കാമരൂപീ | = ഇഷ്ടമനുസരിച്ചുള്ള രൂപത്തോടുകൂടിയവനായും |
| ഇമാൻലോകാൻ | = ഈ ലോകങ്ങളിൽ |
| അനുസഞ്ചരൻ | = സഞ്ചരിച്ചുകൊണ്ടു് |
| ഏതത്സാമ | = ഈ സാമത്തെ |
| ഗായൻ | = ഗാനംചെയ്തുകൊണ്ടു് |
| ആസ്തേ | = സ്ഥിതിചെയ്യുന്നു. |

ഭാഷ്യം—ഇപ്രകാരമറിയുന്നവൻ അന്നമയാദിക്രമത്തിൽ ആനന്ദമയനായ ആത്മാവിനെ ഉപസംക്രമിച്ചിട്ടു്, താഴെപ്പറയുന്ന സാമത്തെ ഗാനംചെയ്തുകൊണ്ടു സ്ഥിതിചെയ്യുന്നു. ''സത്യം ജ്ഞാനം'' എന്നുള്ള ഋക്കിൻെറ അൎത്ഥം, അതിൻെറ വിവരണഭൂതമായ ആനന്ദവല്ലിയിൽ വിസ്തരിച്ചു വ്യാഖ്യാനി

ക്കപ്പെട്ടു. എന്നാൽ ''സോ ऽ ശ്നുതേസർവ്വാൻ കാമാൻ സഹ ബ്രഹ്മണാവിപശ്ചിതാ'' എന്നുള്ള ഫലവചനത്തിന്റെ അർത്ഥം വിസ്തരിച്ചു പറഞ്ഞില്ല. അതിൽ, ''എല്ലാകാമങ്ങളു''മെന്നു പറഞ്ഞ കാമങ്ങൾ ഏവയാണു്? ഏതുവിഷയത്തിലുള്ളവയാണു്? എങ്ങനെയാണു ബ്രഹ്മത്തോടുകൂടെ അവയെ അനുഭവിക്കുന്നതു്? എന്നുള്ളതെല്ലാം പറയണമെന്നുവച്ചാണു് ഈ വല്ലി ആരംഭിച്ചതു്. അതിൽ പൂർവ്വവിദ്യയ്ക്കു ശേഷഭൂതമായ, അച്ഛനേയും മകനേയും സംബന്ധിച്ച ആഖ്യായികയിൽ, തപസ്സു ബ്രഹ്മവിദ്യാസാധനമാണെന്നു പറഞ്ഞു. പ്രാണൻ മുതൽ ആകാശംവരെയുള്ള കാര്യത്തിനു്, അന്നമെന്നും അന്നാദമെന്നുമുള്ള നിലയിൽ വിനിയോഗവും കാണിച്ചു. ബ്രഹ്മവിഷയങ്ങളായ ഉപാസനങ്ങളേയും ഉപദേശിച്ചു. ആകാശാദികളായ കാര്യഭേദങ്ങളെ സംബന്ധിച്ചുള്ളവയും പ്രത്യേകം പ്രത്യേകം അനേക സാധനങ്ങളെക്കൊണ്ടു സാധിക്കേണ്ടവയുമായ കാമങ്ങളുമെല്ലാം കാണിക്കപ്പെട്ടു എന്നാൽ, ആത്മാവും ഈശ്വരനും കാര്യവുംഎല്ലാംഒന്നായിരിക്കുമ്പോൾ, കാമങ്ങളെന്നും കാമങ്ങളുള്ളവനെന്നുമുള്ള വിഭാഗം അനുപപന്നമാണു്. എന്തെന്നാൽ അപ്പോൾ എല്ലാവകഭേദങ്ങളും ആത്മാവുതന്നെയായിത്തീരുമല്ലോ. അതിനാൽ, ഒരേസമയത്തുതന്നെ, ബ്രഹ്മവിത്തു് ബ്രഹ്മസ്വരൂപത്തിൽ എല്ലാ കാമങ്ങളേയും പ്രാപിക്കുന്നതെങ്ങനെ എന്നുപറയുന്നു:— അവിദ്യാലേശത്താൽ ദ്വൈതാവഭാസത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്ന വിദ്വാൻ, താൻതന്നെ ബ്രഹ്മമെന്നു വിചാരിക്കുമ്പോൾ അണിമാദ്യൈശ്വര്യങ്ങളെ അനുഭവിക്കുന്നയോഗികൾക്കുള്ള കാമാന്നത്വവും കാമരൂപത്വവും തനിക്കുതന്നെ എന്നുകണ്ടു ഒരുമിച്ചുതന്നെ എല്ലാ വിഷയാനന്ദങ്ങളേയും അനുഭവിക്കുന്നു. ഇങ്ങനെ സർവ്വാത്മത്വത്തെ പ്രാപിക്കുന്നതാവിതു:—പുരുഷനിലും ആദിത്യനിലുംഉള്ള ആത്മാവൊന്നുതന്നെ എന്നു കണ്ടു്, ഉൽക്കർഷാപകർഷങ്ങളെത്തള്ളി, അവിദ്യാകല്പിതങ്ങളായ, അന്നമയം മുതൽ ആനന്ദമയംവരേയുള്ള ആത്മാക്കളെ ക്രമേണ സംക്രമിച്ചു്, സത്യവും, ജ്ഞാനവും, അനന്തവും, അദൃശ്യാദിധർമ്മങ്ങളോടുകൂടിയതും, സ്വാഭാവികാനന്ദസ്വരൂപവും ഫലഭൂതവുമായ ബ്രഹ്മത്തെ പ്രാപിച്ചു് ഇഷ്ടംപോലെയുള്ള അന്നത്തോടും ഇഷ്ടംപോലെയുള്ള രൂപത്തോടുംകൂടി, സർവ്വാത്മാവായിഈ ലോകങ്ങളെ എല്ലാം താനെന്നുള്ളനിലയിൽ അനുഭ

വിച്ചുകൊണ്ടും, ബ്രഹ്മത്തെ അറിയുന്നതിൻെറ ഫലമായ ആത്മൈകത്വത്തേയും അതുനിമിത്തമുള്ള ഉൽകൃഷ്ടമായ ചാരിതാൎത്ഥ്യത്തേയും ലോകാനുഗ്രഹത്തിനായി വെളിപ്പെടുത്തി താഴെ പറയുന്ന സാമത്തെ ഗാനം ചെയ്തുകൊണ്ടും സ്ഥിതിചെയ്യുന്നു. സമമായതുകൊണ്ടു ബ്രഹ്മംതന്നെയാണു സാമം. സർവവും താൻ തന്നെയായിരിക്കുന്ന അവസ്ഥ എന്നൎത്ഥം.

എങ്ങനെയാണു സാമത്തെ ഗാനം ചെയ്യുന്നതെന്നു പറയുന്നു: —

ഉപ—ഹാ 3 വു! ഹാ 3 വു!! ഹാ 3 വു!!!; അഹമന്ന മഹമന്ന മഹമന്നം; അഹമന്നാദോ ʃ 3 ഹമന്നാദോ ʃ 3 ഹമന്നാദഃ; അഹം ശ്ലോക കൃദഹം ശ്ലോകകൃദഹം ശ്ലോകകൃത്; അഹമസ്മിപ്രഥമജാ ഋതാസ്യ 3 പൂൎവം ദേവേഭ്യോ അമൃതസ്യ നാ 3 ഭായി. 23

| | |
|---|---|
| ഹാവു! ഹാവു!! ഹാവു!!! | = അത്യാശ്ചൎയ്യം! അത്യാശ്ചൎയ്യം!! അത്യാശ്ചൎയ്യം!!! |
| അഹം അന്നം അഹം അന്നം അഹം അന്നം | = ഞാൻ അന്നമാകുന്നു, ഞാൻ അന്നമാകുന്നു, ഞാൻ അന്നമാകുന്നു. |
| അഹം അന്നാദഃ, അഹം അന്നാദഃ, അഹം അന്നാദഃ | = ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു, ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു, ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു. |
| അഹം ശ്ലോകകൃത്, അഹം ശ്ലോകകൃത്, അഹം ശ്ലോകകൃത് | = ഞാൻ ശ്ലോകകൃത്താകുന്നു, ഞാൻ ശ്ലോകകൃത്താകുന്നു, ഞാൻ ശ്ലോകകൃത്താകുന്നു. |
| അഹം | = ഞാൻ |
| ദേവേഭ്യഃ പൂൎവം | = ദേവന്മാൎക്കുമുമ്പുള്ളവനും |
| ഋതസ്യ | = ഋതത്തിൻെറ = സംസാരത്തിൻെറ |
| പ്രഥമജാഃ | = പ്രഥമജനും = ആദ്യമുണ്ടായവനും |
| അമൃതസ്യ | = അമൃതത്തിൻെറ = അമൃതത്വത്തിൻെറ |
| നാഭായി (നാഭിഃ) | = നാഭിയും = മധ്യവും |
| അസ്മി | = ആകുന്നു. |

ഭാഷ്യം—ഹാവു! എന്നുള്ളതു് അത്യന്തവിസ്മയത്തെ കാണിക്കുന്ന നിപാതമാകുന്നു. അത്യാശ്ചര്യം! അത്യാശ്ചര്യം!! അത്യാശ്ചര്യം!!! അത്യാശ്ചര്യമെന്തെന്നു പറയുന്നു:—ഞാൻ അദ്വൈതനും നിരഞ്ജനനുമായ ആത്മാവായിരുന്നിട്ടും, അന്നവും അന്നാദനും ഞാൻതന്നെ. എന്നുമാത്രമല്ല, ശ്ലോകത്തെ ഉണ്ടാക്കുന്നതും ഞാൻ തന്നെ. ശ്ലോകമെന്നുപറയുന്നതു്, അന്നത്തിൻേറയും അന്നാദത്തിൻേറയും സങ്ഘാതമാകുന്നു. അതിനെ ഉണ്ടാക്കുന്ന ചേതനാവാനും ഞാൻതന്നെ എന്നത്ഥം. അഥവാ, അന്യന്റ് (അന്നാദനു്) വേണ്ടിയുള്ളതും അനേകരൂപവുമായ അന്നത്തിൻെറ സങ്ഘാതത്തെ ഉണ്ടാക്കുന്നതും ഞാൻ തന്നെ എന്നും അത്ഥം പറയാം. മൂന്നുപ്രാവശ്യം പറയുന്നതു് ആശ്ചര്യത്തെ കാണിപ്പാനാകുന്നു. ഞാൻ ദേവന്മാക്കും മുമ്പുള്ളവനും, മൂത്താമൂത്താത്മകമായ ഈ ജഗത്തിൻെറ കത്താവുമാകുന്നു. ഞാൻ അമൃതത്വത്തിൻെറ നാഭി—മധ്യം—ആകുന്നു. പ്രാണികൾക്കു് അമൃതത്വമിരിക്കുന്നതു് എന്നിലാണെന്നുസാരം.

ഉപ — യോ മാ ദദാതി, സ ഇദേവം മാ3 ∫ ∫ വാഃ;അഹമന്നമന്നമദന്തമാ 3 ദ്മി; അഹം വിശ്വം ഭുവനമഭ്യഭവാ 3 മ്. 24

| | |
|---|---|
| യഃ | = ആരു് |
| മാ ദദാതി | = എന്നെ എടുക്കുന്നുവോ |
| സഃ | = അവൻ |
| ഇതു് | = ഇപ്രകാരം ദാനംചെയ്യുന്നതിനാൽ |
| ഏവം | = ഇങ്ങനെ=കേടുകൂടാത്ത വിധത്തിൽ |
| മാ | = എന്നെ |
| ആവാഃ | = അവനംചെയ്യുന്നു=രക്ഷിക്കുന്നു. |
| അന്നം അദന്തം | = അന്നത്തെ ഭക്ഷിക്കുന്നവനെ = അന്നത്തെ അത്ഥികൾക്കു കൊടുക്കാതെ തനിയേ ഭക്ഷിക്കുന്നവനെ |
| അന്നം അഹം | = അന്നംതന്നെയായ ഞാൻ |
| അദ്മി | = ഭക്ഷിക്കുന്നു. |
| അഹം | = ഞാൻ |
| വിശ്വം ഭുവനം | = സമസ്തമായഭുവനത്തേയും |
| അഭ്യഭവം | = പരമായ ഈശ്വരസ്വരൂപത്തിൽ ഉപസംഹരിക്കുന്നു. |

ഭാഷ്യം—ആരെങ്കിലും എന്നെ അന്നാർത്ഥികൾക്ക് അന്നമെന്നു പറഞ്ഞുകൊടുക്കുന്നതായാൽ, അവൻ എന്നെ ശരിയായി രക്ഷിക്കുന്നു. നഷ്ടപ്പെടാതെ സൂക്ഷിക്കുന്നു എന്നർത്ഥം. എന്നാൽ എന്നെ വേണ്ടസമയത്തു് അർത്ഥികൾക്കു കൊടുക്കാതെ തനിയേ അന്നത്തെ ഭക്ഷിക്കുന്നതാരോ, അവനെ അന്നമാകുന്ന ഞാൻ ഇപ്പോൾ ഭക്ഷിക്കുന്നു. (''ഇങ്ങനെയാണെങ്കിൽ എനിക്കു'' സർവ്വാത്മത്വപ്രാപ്തിയാകുന്ന മോക്ഷത്തിൽനിന്നു ഭയമാകുന്നു, എനിക്കു സംസാരംതന്നെ മതി; എന്തെന്നാൽ ഞാൻ മുക്തനായാലും അന്നഭൂതനായും അന്നത്തിനു ഭക്ഷിക്കപ്പെടാവുന്നവനായും തീരുമല്ലോ'' എന്നു ഭയപ്പെടേണ്ട. കാമാനുഭവങ്ങളെല്ലാം സംവ്യവഹാരവിഷയങ്ങളാകുന്നു. അന്നമെന്നും അന്നാദനെന്നും മററുമുള്ള എല്ലാ സംവ്യവഹാരങ്ങളേയും അതിക്രമിച്ചിട്ടാണു വിദ്വാൻ ബ്രഹ്മത്വത്തെ പ്രാപിക്കുന്നതു്. അവനു ഭയപ്പെടുന്നതിന്, അവനല്ലാതെ വേറൊരു വസ്തുവില്ല. ഉണ്ടായിട്ടുവേണ്ടേ ഭയപ്പെടാൻ? അതിനാൽ മോക്ഷത്തെപ്പററി ഭയപ്പെടേണ്ട. എന്നാൽ പിന്നെ ഞാൻ അന്നമാണ്; ഞാൻ അന്നദനാണു എന്നെല്ലാം പറയുന്നതെന്താണെന്നു ചോദിക്കയാണെങ്കിൽ പറയാം:—അന്നമെന്നും അന്നാദമെന്നും മററുമുള്ള കാര്യഭൂതമായ സംവ്യവഹാരമെല്ലാം വെറും സംവ്യവഹാരം മാത്രമാണ്, പരമാർത്ഥവസ്തുവല്ല. ഇങ്ങനെയുള്ള സംവ്യവഹാരവും ബ്രഹ്മംനിമിത്തമുള്ളതും, ബ്രഹ്മത്തിൽനിന്നു വേറെയായില്ലാത്തതുമാണെന്നുവെച്ച്, ബ്രഹ്മവിദ്യകൊണ്ടുണ്ടാകുന്ന ബ്രഹ്മഭാവത്തെ സ്തുതിക്കുന്നതിനായിട്ടാണ്, ''ഞാൻ അന്നമാകുന്നു ഞാൻ അന്നദനാകുന്നു'' എന്നും മററും പറയുന്നതു് അതിനാൽ ഭയം മുതലായ ദോഷങ്ങളുടെ സംബന്ധവും അവിദ്യനിമിത്തമുണ്ടാകുന്നതാകുന്നു. അവിദ്യ നശിച്ച്, ബ്രഹ്മമായിത്തീർന്നവന്, ആവകദോഷങ്ങളൊന്നുമുണ്ടാകയില്ല.) ഞാൻ സമസ്തമായ ഭുവനത്തേയും ഈശ്വരസ്വരൂപത്തിൽ ഉപസംഹരിക്കുന്നു. (ബ്രഹ്മാദികളായ ഭൂതങ്ങളാൽ ഭജിക്കപ്പെടുന്നതുകൊണ്ടോ, ഭൂതങ്ങൾ ഇതിൽ ഭവിക്കുന്നതുകൊണ്ടോ ആണു ഭുവനമെന്നു പറയപ്പെടുന്നതു്. ഈ ഭുവനവും താനും ഈശ്വരൻതന്നെയാണെന്നു ജ്ഞാനമുണ്ടാകുമ്പോൾ ഞാനെന്നുള്ള വിചാരം നശിക്കയും അദ്വൈതം സിദ്ധിക്കയും ചെയ്യും. പിന്നെ ഭയകാരണമുണ്ടാകയില്ലെന്നു സാരം)

ഉപ—സുവർണ്ണജ്യോതീഃ യ ഏവം വേദ; ഇത്യുപനിഷത്

| | |
|---|---|
| ജ്യോതീഃ | = ജ്യോതിസ്സു് = എൻെറ ജ്യോതിസ്സു് (പ്രകാശം) |
| സുവഃ ന | = ആദിത്യനെപ്പോലെയാകുന്നു. |
| യഃ | = ആരു് |
| ഏവം വേദ് | = ഇപ്രകാരം അറിയുന്നുവോ |
| തസ്യ യഥോക്തം ഫലംസിദ്ധ്യതി | = അവന്നു പറഞ്ഞതുപോലുള്ള ഫലം സിദ്ധിക്കും. |
| ഇതി ഉപനിഷത് | = ഇങ്ങനെ ഉപനിഷത്തു്. |

ഭാഷ്യം—സുവഃ എന്നതു് ആദിത്യനാകുന്നു. നകാരം ഉപമാത്ഥത്തിൽ—പോലെ എന്നുള്ള അത്ഥത്തിൽ—ആകുന്നു. നമ്മുടെ പ്രകാശം ആദിത്യനെപ്പോലെ എപ്പോഴും തെളിഞ്ഞു വിളങ്ങുന്നതാകുന്നു. ഇങ്ങനെ രണ്ടുവല്ലിയിലും വിധിക്കപ്പെട്ട ഉപനിഷത്തു്—പരമാത്മജ്ഞാനം. ഇപ്പറഞ്ഞ ഉപനിഷത്തിനെ, ശാന്തനായും ദാന്തനായും ഉപരതനായും സമാഹിതനായും തീന്നു്, ഭൃഗുവിനെപ്പോലെ വലിയ തപസ്സും ചെയ്തു്, അറിയുന്നവന്നു്, പറഞ്ഞപ്രകാരമുള്ള ഫലമെല്ലാം സിദ്ധിക്കും.

ശാന്തി—സഹ നാവവതു, സഹനൗ ഭുനക്തു: സഹവീര്യം കരവാവഹൈ; തേജസ്വി നാവധീതമസ്തു; മാവിദ്വിഷാവഹൈ

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

സാരം—ഉപനിഷത് പ്രതിപാദ്യമായ ബ്രഹ്മം ശിഷ്യാചാര്യന്മാരായ നമ്മെ രണ്ടുപേരെയും ഒരുമിച്ചു വിദ്യാലാഭം കൊണ്ടു രക്ഷിക്കട്ടെ! നമ്മെ രണ്ടുപേരേയും ഒരുമിച്ചുതന്നെ വിദ്യാഫലത്തെ അനുഭവിക്കുമാറാക്കട്ടെ! നാം ഒരുമിച്ചുതന്നെ വിദ്യകൊണ്ടുള്ള വീര്യത്തെ സമ്പാദിക്കുമാറാകട്ടെ! നമ്മുടെ അധ്യയനം വീര്യമുള്ളതായിരിക്കട്ടെ! വിദ്യാദാനമൊ ഗ്രഹണമൊ സംബന്ധിച്ചുള്ള പ്രമാദകൃതമായ അന്യായത്താൽ ഗുരുശിഷ്യന്മാരായ നാം രണ്ടുപേരും പരസ്പരം ദ്വേഷിക്കാതിരിക്കുമാറാകട്ടെ!

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

**കൃഷ്ണയജുർവേദത്തിലുള്ള തൈത്തിരീയോപനിഷത്തിൽ**

**ഭൃഗുവല്ലി എന്ന മൂന്നാമത്തെ അധ്യായം കഴിഞ്ഞു.**

**തൈത്തിരീയോപനിഷത്തും കഴിഞ്ഞു.**

# അനുക്രമണിക

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | .... | 5-00 |
| കേനോപനിഷത്ത് | .... | 15-00 |
| കാഠകോപനിഷത്ത് | .... | 30-00 |
| പ്രശ്നോപനിഷത്ത് | .... | 25-00 |
| മുണ്ഡകോപനിഷത്ത് | .... | 20-00 |
| മാണ്ഡൂക്യോപനിഷത്ത് | .... | 35-00 |
| തൈത്തിരീയോപനിഷത്ത് | .... | 30-00 |
| ഭഗവദ്ഗീതാ | .... | 5-00 |
| തത്ത്വബോധം | .... | 3-00 |
| ഞാനാരു്? | .... | 5-00 |
| വിഗ്രഹാരാധന | .... | 6-00 |
| നിത്യകർമ്മചന്ദ്രിക | .... | 6-00 |
| ദേവീസ്തോത്രരത്നത്രയം | .... | 6-00 |
| ശ്യാമളാദണ്ഡകം | .... | 6-00 |
| പ്രസ്ഥാനഭേദം | .... | 2-00 |
| അഷ്ടാവക്രഗീതാ | .... | 6-00 |
| ദത്താത്രേയാവധൂതഗീതാ | .... | 4-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | .... | 2-00 |
| ശിവസഹസ്രനാമം | .... | 3-00 |
| വിഷ്ണുസഹസ്രനാമം | .... | 4-00 |
| How To be Happy (?) | .... | 12-00 |

അദ്ധ്യാത്മ രാമായണം (in print)

---

സദാനന്ദ പ്രസ്സ് (Regd)